## ഫാ. കെ. ബി. മാത്യൂസ്
## (കാരിക്കോട്ടച്ചൻ)

# പരുമല സെമിനാരിയുടെ ആധുനിക ശില്പി

**ബർസ്ലീബി കെ. ദാനിയേൽ**

പ്രസാധകൻ

**ബർസ്ലീബി കെ. ദാനിയേൽ**
മട്ടയ്ക്കൽ കാരിക്കോട്ട്
വളഞ്ഞവട്ടം, തിരുവല്ല - 4
ഫോൺ: 0469 2713644

Telegrams: Devalokam Telephone: 0481-2574323, 2578500
E-mail: orthodox@md4.vsnl.net.in Fax: 0481-2570569

# The Malankara Orthodox Syrian Church

## Catholicate of the East

**Baselios Marthoma Didymus I**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN

Catholicate Palace
Kottayam - 686 038
Kerala, India

3-10-2008

കർത്താവിൽ നമ്മുടെ വാത്സല്യവാൻ മട്ടയ്ക്കൽ കാരിക്കോട്ട് ബർസ്ലീബി കെ. ദാനിയേലിന് വാഴ്വ്!

പ്രിയനെ,

നമ്മുടെ സഭയിൽ അനുഗ്രഹകരമായി വൈദിക ശുശ്രൂഷ നിർവ്വഹിച്ച് ദൈവിക സന്നിധിയിലേക്ക് വാങ്ങിപ്പോയ ബഹുമാനപ്പെട്ട മട്ടയ്ക്കൽ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചനെപ്പറ്റി ഒരു സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം അതിയായി സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. പ്രഗത്ഭനായ ഒരു വ്യക്തി സ്മരിക്കപ്പെടേണ്ടത് ഒരു അനിവാര്യതയാണ്. പരുമല സെമിനാരി മാനേജർ - റെക്ടർ, പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രി സ്ഥാപകൻ, നിരണം വലിയപള്ളി തുടങ്ങി താൻ ശുശ്രൂഷ ചെയ്ത മേഖലകളിലെല്ലാം "സ്വർഗ്ഗീയ കലവറയുടെ കാവൽക്കാരനും, കാര്യവിചാരകനുമായി" പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. തനിക്ക് ലഭിച്ച നൽവരങ്ങളും താലന്തുകളും ദൈവമഹത്വത്തിനും, ദൈവമക്കളുടെ ആത്മിക വർദ്ധനയ്ക്കും വിശാലമായ അർത്ഥത്തിൽ സമൂഹത്തിന്റെ നിർമ്മിതിക്കും പ്രയോജനപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു എന്നുള്ളത് ധന്യമായ ആ ജീവിതത്തിന്റെ മാഹാത്മ്യം എടുത്തുകാട്ടുന്നു.

സഭയുടെ വൈദികഗണത്തിൽ വേറിട്ട സ്വഭാവത്തിന്റെ ഉടമയായിരുന്നു കെ. ബി മാത്യൂസ് അച്ചൻ. സഭയുടെ ആരാധനാ കാര്യങ്ങളിൽ ഉണ്ടായിരുന്ന തീക്ഷ്ണതയും വിശ്വാസാചാരങ്ങളിൽ വിട്ടുവീഴ്ച്ചയില്ലാത്ത സമീപനവും അതിലുപരിയായി അദ്ദേഹം നയിച്ചുവന്ന പ്രാർത്ഥനാ ജീവിതവും എക്കാലത്തും ഏവർക്കും മാതൃകയാവേണ്ടതാണ്. ഹൃദ്യമായ സംഭാഷണ ശൈലിയിലൂടെ ശത്രുവിനെയും മിത്രമാക്കുംവിധം പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചിരുന്നു. "ഉത്തമനും വിശ്വസ്തനും നല്ലവനുമായ" കാര്യവിചാരകനായി തന്റെ കർമ്മമണ്ഡലത്തിൽ പരിശോഭിച്ച ആ ധന്യാ

ത്മാവ്, ജീവിതം ജീവനേക്കാൾ വിലയേറിയതാണെന്ന് തെളിയിച്ചു.

സഭയുടെയും സമൂഹത്തിന്റെയും ആദ്ധ്യാത്മികവും സാംസ്കാരികവുമായ പുരോഗതിക്ക് വേണ്ടി യത്നിച്ച വന്ദ്യ അച്ചനെ വരുംതലമുറകൾക്ക് മനസ്സിലാക്കുവാൻ ഈ സ്മാരകഗ്രന്ഥം ഉതകുമെന്ന് നാം കരുതുന്നു. ബഹുമാനപ്പെട്ട കെ. ബി മാത്യൂസ് അച്ചൻ സഭയ്ക്കും സമൂഹത്തിനും വേണ്ടി നിർവഹിച്ച ദൈവിക ശുശ്രൂഷ അനുവാചകർക്ക് കാട്ടിക്കൊടുക്കുന്നതിനും അവരിൽ സാമൂഹിക പ്രതിബദ്ധത വളർത്തുന്നതിനും ഈ ഉദ്യമം സഹായകരമാകട്ടെ എന്ന് നാം ആശംസിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.



**ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ**



Mar Thoma Syrian Church of Malabar
CHENGANNUR - MAVELIKARA DIOCESE

The Rt. Rev. Dr. Zacharias Mar Theophilus
Suffragan Metropolitan
The Diocesan Bishop

OLIVET ARAMANA
Thittamel
Chengannur
Kerala, India - 689 121
Ph.: 0479-2456667 (O)
2454747 (R)

# ദർശനവും സമർപ്പണവും മുഖമുദ്ര

## ഡോ. സഖറിയാസ് മാർ തെയോഫിലോസ് സഫ്രഗൻ മെത്രാപ്പോലീത്താ

വന്ദ്യനായ മട്ടയ്ക്കൽ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചന്റെ (കാരിക്കോട്ടച്ചൻ) അനുസ്മരണാർത്ഥം ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ അതിയായി സന്തോഷിക്കുകയും ചുമതലക്കാരെ ഹാർദ്ദമായി അനുമോദിക്കുകയും ചെയ്യുന്നു. പ്രാഗത്ഭ്യത്തോടും ദർശനത്തോടും സമർപ്പണത്തോടും സുതാര്യതയോടും സുദീർഘമായ ഒരു കാലഘട്ടം വിവിധ നിലകളിലും തലങ്ങളിലും പൗരോഹിത്യ ശുശ്രൂഷ നിറപടിയായി നിർവ്വഹിച്ച അദ്ദേഹം ചിരസ്മരണീയനും ഏറ്റം അനുകരണീയനുമാണ്. ആഢ്യത്തവും കുലീനതയും നിറഞ്ഞുനിന്ന അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ദൈവികതയും അനുകമ്പയും വിശുദ്ധിയും എല്ലാവരിലും ജ്വലിപ്പിക്കുമായിരുന്നു. മാതൃകകൾ നിഷ്ക്രമിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിൽ അച്ചന്റെ തിരോധാനം ഒരു വലിയ മാർഗ്ഗദീപത്തെയാണ് അണച്ചിരിക്കുന്നത്.

മട്ടയ്ക്കൽ കുടുംബയോഗത്തിന്റെ പ്രസിഡന്റായിരുന്ന് കുടുംബാംഗങ്ങൾക്ക് നൽകിയ മാർഗ്ഗനിർദ്ദേശങ്ങൾ, നേതൃത്വം എല്ലാം അഭിമാനകരവും അഭിനന്ദനീയവുമാണ്. പരുമല സെമിനാരിയുടെ മാനേജരായിരുന്ന് സ്തുത്യർഹമായ സേവനമാണ് സഭയ്ക്കും സമൂഹത്തിനും നൽകിയത്. നിരണം, പരുമല തുടങ്ങിയ ഇടവകകളിലെ ഇടയപരിപാലനം വഴിതെറ്റിപ്പോകാമായിരുന്ന അനേകം അജഗണങ്ങളെ സ്വർഗ്ഗീയ ആലയിലേക്ക് നയിക്കുന്നതിന് ഇടയായതോർത്ത് ദൈവത്തെ മഹത്വപ്പെടുത്തുന്നു.

പള്ളി മതിലുകൾക്കുള്ളിൽ മാത്രം ഒതുങ്ങിനിൽക്കാതെ ആതുരസേവനത്തിലൂടെയും മറ്റ് പ്രവർത്തനസരണികളിലൂടെയും പൊതുജനസേവനത്തിന് ആക്കം കൊടുത്ത അച്ചൻ ആദ്ധ്യാത്മിക ചൈതന്യത്തോടൊപ്പം അശരണർക്ക് കൈത്താങ്ങലും കൈമാറിയിരുന്നു. ദൈവിക ദർശനത്തിൽ

നിന്നും സമർപ്പണത്തിൽ നിന്നും ഉൾക്കൊണ്ട ആത്മചൈതന്യം അദ്ദേഹത്തെ വ്യത്യസ്തനും ശ്രദ്ധേയനുമാക്കിയിരുന്നു. തത്വങ്ങളെയും മൂല്യങ്ങളെയും മുറുകെപ്പിടിച്ചിരുന്ന കാരിക്കോട്ടച്ചൻ കാതും കരളും കരവും, ഓർത്തും കാത്തും ഇരുന്ന എല്ലാവർക്കും നിർബാധം നീട്ടിക്കൊണ്ടിരുന്നു. പ്രിയപ്പെട്ട അച്ചന്റെ സജീവമായ സ്മരണ കുടുംബാംഗങ്ങളെയും സഭാംഗങ്ങളെയും ദേശവാസികളെയും ആവേശഭരിതമാക്കും എന്നത് നിസംശയമാണ്. അച്ചനോടുള്ള ബന്ധത്തിലെ അനുഭവങ്ങൾ പലതും കുറിക്കണമെന്ന് ആഗ്രഹമുണ്ടെങ്കിലും സാവകാശമില്ലാത്തതിനാൽ ആശംസയിൽ പരിമിതപ്പെടുത്തട്ടെ. കാരിക്കോട്ടച്ചന്റെ അനുസ്മരണ ഗ്രന്ഥം കൈയിലെടുക്കുന്നവർക്കെല്ലാം അത് ഒരു അമൂല്യ നിധിയായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.



# അവതാരിക

**ക**ർമ്മനിരതമായ തന്റെ ജീവിതത്തിലൂടെ സഭയ്ക്കും സമൂഹത്തിനും അമൂല്യങ്ങളായ സംഭാവനകൾ നൽകിയിട്ടുള്ള വ്യക്തികളെ വിസ്മരിച്ചു കൂടാ. പിൻതലമുറ അവരെ കൃതജ്ഞതയോടെ അനുസ്മരിക്കുവാൻ സഹായിക്കത്തക്കവിധം കൃതികൾ ഉണ്ടാകേണ്ടതാണ്. അതുകൊണ്ട് ജീവചരിത്രപരമായ ഏതു കൃതിയും സ്വാഗതാർഹം തന്നെ. വ്യക്തികളുടെ ചരിത്രം അവർ ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ ചരിത്രം കൂടിയാണ്. വ്യക്തികളാണല്ലോ ചരിത്രം ഉണ്ടാക്കുന്നത്.

"മാനേജർ അച്ചൻ" എന്ന വിശേഷണത്തിൽ അറിയപ്പെട്ടിരുന്ന രണ്ടു വൈദികരെയാണ് എന്റെ ചെറുപ്പത്തിൽ പരിചയപ്പെട്ടിരുന്നത്. ഒന്ന് പഴയ സെമിനാരി മാനേജർ ഫാദർ റ്റി. സി. ജേക്കബും (തലക്കുളം, ചീരഞ്ചിറ) മറ്റത് പരുമല സെമിനാരി മാനേജർ ഫാദർ കെ. ബി. മാത്യൂസും (കാരി ക്കോട്ടച്ചൻ). ആ വിശേഷണത്തിന് രണ്ടുപേരും തികച്ചും യോഗ്യരായി രുന്നു. കാര്യനിർവഹണശേഷി, വിശ്വസ്തത, ആസൂത്രണകഴിവ്, സൂക്ഷ്മ വിശകലനം ഇവയൊക്കെ കൈമുതലായിട്ടുള്ളവർക്കു മാത്രമേ മാനേജർ പദവി വിജയകരമാക്കാൻ കഴിയൂ. മേൽപ്പറഞ്ഞവരിൽ ഒരാളായ പരുമല മാനേജരെപ്പറ്റിയുള്ള വസ്തുതകളാണ് ഈ ചെറുകൃതിയിൽ പ്രതിപാദി ക്കുന്നത്.

സുപരിചിതനായ ഒരു വ്യക്തിയെക്കുറിച്ചായതുകൊണ്ട് അത്യന്ത്യം കൗതുകത്തോടും ജിജ്ഞാസയോടും കൂടിയാണ് ഞാൻ ഈ കൃതി വായി ച്ചത്. അച്ചന്റെ മിഴിവുറ്റ ഒരു ചിത്രം ഇതിൽക്കൂടി നൽകുന്നുണ്ട്. അതിനു പശ്ചാത്തലമായി നിരണം പ്രദേശത്തെപ്പറ്റിയും, പുരാതനമായ അവി ടുത്തെ പള്ളിയെപ്പറ്റിയും പ്രതിപാദിക്കുന്നു. മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശമേറ്റു എന്നുള്ളത് നിരണത്തിന്റെ അഭിമാനാർഹമായ അവകാ ശവാദമാണ്. സഭയുടെ നിർണ്ണായകഘട്ടങ്ങളിൽ കർമ്മവേദിയായി മാറുവാ നുള്ള ഭാഗ്യവും നിരണത്തിനുണ്ട്. അവിടുത്തെ പുരോഹിത കുടുംബങ്ങ ളിൽ പ്രശസ്ത പാരമ്പര്യമുള്ള ഒന്നാണ് മട്ടയ്ക്കൽ കുടുംബം. ആ കുടും ബത്തിൽ നിന്ന് കേരളത്തിലെ സഭയ്ക്ക് അനവധി പട്ടക്കാരും മേല്പട്ട ക്കാരും ഉണ്ടായിട്ടുണ്ട്. ആ കുടുംബത്തിലെ വൈദികശ്രേണിയെപ്പറ്റി പ്രതി പാദിച്ചശേഷമാണ് കഥാപുരുഷനായ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചനെ അവതരിപ്പിക്കുന്നത്.

അച്ചനുമായി അടുത്ത ബന്ധം പുലർത്തുന്നതിന് എനിക്കവസരമു ണ്ടായി. പരുമലപ്പള്ളിയും കബറിടവും സന്ദർശിക്കാൻ എത്തുമ്പോഴെല്ലാം മാനേജരച്ചന്റെ മുറിയിൽ പോവുക എന്നത് എന്റെ തെറ്റാത്ത പതിവായി

രുന്നു. അച്ചന്റെ ആതിഥ്യമര്യാദയും പ്രതിപക്ഷബഹുമാനത്തോടെയുള്ള പെരുമാറ്റവും ആരെയും ആകർഷിക്കുമായിരുന്നു. വെറ്റിലമുറുക്ക് പരിചയമുള്ളവരെങ്കിൽ അതിന് നല്ല അവസരമുണ്ടാകുകയും ചെയ്യും. സഭാ സംബന്ധമായും സാമൂഹികമായും മറ്റുമുള്ള ഏതു വിഷയങ്ങളെപ്പറ്റിയും അച്ചനുമായി സംവദിക്കുന്നത് ഹൃദ്യമായ അനുഭവം തന്നെ ആയിരുന്നു.

ഈ കൃതി അച്ചന്റെ സമ്പൂർണ്ണമായ ഒരു ജീവചരിത്രമല്ല. ആ ധന്യമായ ജീവിതത്തിലേക്ക് ഉൾക്കാഴ്ച നൽകുന്ന ചില കുറിപ്പുകൾ മാത്രമാണ്. എങ്കിലും അച്ചന്റെ വ്യക്തിത്വത്തെപ്പറ്റിയും വിശിഷ്ടങ്ങളായ ചില സ്വഭാവ മഹിമകളെക്കുറിച്ചും മനസ്സിലാക്കാൻ ഇത് ഉപയുക്തമാണ്. അച്ചന്റെ കാര്യ നിർവ്വഹണശേഷി സഭാനേതൃത്വം അംഗീകരിച്ചിരുന്നു. പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായ്ക്കു വളരെ വിശ്വാസമുള്ള വ്യക്തി ആയിരുന്നു അച്ചൻ. വി. മൂറോൻ കൂദാശ, മെത്രാൻ സ്ഥാനാഭിഷേകം മുതലായ സുപ്രധാനങ്ങളായ കാര്യങ്ങൾ വരുമ്പോൾ ആദ്യം അന്വേഷിക്കുന്നത് കാരിക്കോട്ടച്ചനെയാണ്. സമുദായക്കേസിന്റെ കാര്യത്തിലും ഉത്തരവാദപ്പെട്ട പല ചുമതലകളും അച്ചൻ കൈകാര്യം ചെയ്തിട്ടുണ്ട്.

അച്ചന്റെ ധീരോദാത്തത ഏവർക്കും ബോധ്യമായിരുന്നു. കറ്റാനത്തുള്ള സഭ വക വസ്തുക്കൾ അന്യാധീനപ്പെട്ടു പോകുമായിരുന്ന ഒരു സാഹചര്യത്തിൽ അച്ചൻ ചങ്കൂറ്റത്തോടെ രംഗത്തിറങ്ങി കാര്യം നേടുകയായിരുന്നു. പരുമല സെമിനാരിയുടെയും അവിടുത്ത ചാപ്പലിന്റെയും ഭരണപരമായ കാര്യങ്ങളിലും പല പ്രശ്നങ്ങളും വിവാദങ്ങളും ഉയർന്നിട്ടുണ്ട്. മാത്രമല്ല, അച്ചനു പല വിമർശനങ്ങളും എതിർപ്പുകളും നേരിടേണ്ടതായും വന്നു. അവയെ എല്ലാം വിജയകരമായി അതിജീവിക്കാൻ കഴിഞ്ഞ് സെമിനാരിയുടെ ചുമതലയെല്ലാം മറ്റൊരാളെ ഏല്പിച്ച് വിശ്രമജീവിതം നയിക്കുവാൻ അദ്ദേഹം സന്നദ്ധനായി.

പരുമലയുടെ വികസനത്തിൽ കാരിക്കോട്ടച്ചൻ വഹിച്ച പങ്ക് നിസ്തുലമാണ്. ഹോസ്പിറ്റൽ സ്ഥാപിക്കുന്നതിനും അത് വളർത്തി വലുതാക്കുന്നതിനും സാധിച്ചത് അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെ തെളിവാണ്. പരുമല സെമിനാരിയുടെ മൂക്കിനുകീഴെ ഹൈന്ദവരുടെ ഒരു കോളജ് സ്ഥാപിക്കാനിടയായത് നമ്മുടെ സഭയ്ക്ക് പറ്റിയ ഒരു വലിയ പരാജയമാണ്. അതിൽ ആരെയാണ് കുറ്റപ്പെടുത്തേണ്ടത് എന്നു നിശ്ചയമില്ല. അച്ചനെപ്പോലെ ക്രാന്തദർശിയായ ഒരാൾ അവിടെ ഉണ്ടായിരുന്നിട്ട് നമുക്ക് ആ കോളജ് നഷ്ടമായത് വിചിത്രമെന്നേ പറയാനാവൂ. ഒരുപക്ഷേ മതാസൗഹാർദതയുടെയും മതസഹവർത്തിത്വത്തിന്റെയും അടയാളമായി അതിനെ ചൂണ്ടിക്കാണിക്കുവാൻ ഉപകരിച്ചേക്കാം.

അദ്ദേഹം ഒരു വിദഗ്ദ്ധനായ ഹോമിയോപ്പതി ചികിത്സകനായിരുന്നു.

ഇക്കാര്യം വളരെ അടുത്തു പരിചയിച്ചവർക്കേ മനസ്സിലായിട്ടുള്ളു. കാരണം ചികിത്സ ധനസമ്പാദനത്തിനുള്ള മാർഗമായിട്ടോ പ്രശസ്തി ആർജിക്കുവാനുള്ള മുഖാന്തരമായിട്ടോ എടുത്തിരുന്നില്ല. അത് ഒരു ഹോബി പോലെയായിരുന്നു. എന്നാൽ സാധുക്കൾക്ക് പ്രയോജനകരമായിരുന്നു. നിർമ്മാണ പ്രവർത്തനങ്ങളിൽ അച്ചൻ പ്രഗത്ഭനായിരുന്നു. ഇപ്പോഴത്തെ പള്ളിയുടെ നിർമ്മിതിയിൽ അദ്ദേഹം അതൃപ്തനായിരുന്നു എന്നാണ് ഞാൻ മനസ്സിലാക്കിയിട്ടുള്ളത്. ആരെങ്കിലും ആ നിർമ്മിതിയിൽ തൃപ്തനാണോ എന്ന ചോദ്യം അവശേഷിക്കുന്നു. പഴയ പള്ളിയിൽ പ്രവേശിക്കുമ്പോൾ ഉണ്ടായിരുന്ന ഒരു ആത്മീയാവബോധം ഇപ്പോൾ ലഭിക്കുന്നില്ല എന്നു മാത്രം ഈ സന്ദർഭത്തിൽ പറഞ്ഞുപോവുകയാണ്.

സെമിനാരിയിലെ ആരാധനകളും ശ്രുശ്രൂഷകളും കൃത്യമായി നടത്തുന്നതിൽ അച്ചൻ നിഷ്കർഷിച്ചിരുന്നു. വാർദ്ധക്യസഹജമായ അവശതയോ, ക്ഷീണമോ, ഒന്നും അതിനു തടസ്സം വരുത്തിയില്ല. പിതാക്കമാരോടുകൂടിയുള്ള സംസർഗ്ഗവും അവരിൽനിന്നു ലഭിച്ച പരിശീലനവുമാണ് പള്ളിക്കാര്യങ്ങളിൽ അദ്ദേഹത്തെ നിഷ്ഠയുള്ളവനാക്കിയത്. തനിക്കു ലഭിച്ച പൈതൃകവും പ്രേരകഘടകം തന്നെ.

ഏറെക്കാലം പരുമലസെമിനാരിയിലെ മാനേജരായി പ്രവർത്തിക്കാനും, സെമിനാരിയുടെ വികസനത്തിനും വളർച്ചയ്ക്കും സുപ്രധാന പങ്ക് വഹിക്കുവാനും കഴിഞ്ഞ വ്യക്തി എന്ന നിലയിൽ അദ്ദേഹം അനുസ്മരിക്കപ്പെടേണ്ടതാണ്. അദ്ദേഹം വിരമിച്ചശേഷമാണ് മാനേജർ സ്ഥാനം ഒരു ക്ലിപ്ത കാലത്തേക്കായി നിശ്ചയിക്കപ്പെട്ടത്. അതിന്റേതായ നല്ല വശങ്ങൾ ഉണ്ടെന്ന കാര്യം ഞാൻ വിസ്മരിക്കുന്നില്ല. എന്നാൽ ഏറെക്കാലം നിസ്വാർത്ഥമായും, ദീർഘവീക്ഷണത്തോടും അർപ്പണബോധത്തോടും പ്രവർത്തിച്ച കെ. ബി. മാത്യൂസ് അച്ചനെ വിസ്മരിക്കാൻ പാടുള്ളതല്ല. ആ സ്മരണ നിലനിറുത്താൻ ഈ കൃതി കുറെയൊക്കെ സഹായിക്കുമെന്ന് എനിക്കുറപ്പുണ്ട്. അത്യധികം സന്തോഷത്തോടെ ഈ കൃതി ഞാൻ അവതരിപ്പിക്കുന്നു.

**ഫാദർ ഡോ. റ്റി. ജെ. ജോഷ്വ**



സചിവോത്തമപുരം
16-12-08

# ആമുഖം

നാലര ദശാബ്ദത്തോളം പരിപാവനമായ പരുമല സെമിനാരിയുടെ ഭാഗധേയം നിർണ്ണയിച്ചുകൊണ്ട് അവിടെ മാനേജരെന്ന നിലയിൽ നിസ്വാർത്ഥമായ സമർപ്പണ സേവനം അനുഷ്ഠിക്കുകയും അത്യാധുനിക സൗകര്യങ്ങൾ എല്ലാം ഉള്ള പ്രശക്തമായ സെൻ്റ് ഗ്രീഗോറിയോസ് ആശുപത്രി പണിതുയർത്തുകയും സർവ്വോപരി പുതിയ ഒരു പള്ളി നിർമ്മിക്കുകയും ചെയ്തുകൊണ്ട് പരുമലയുടെ ആധുനിക ശിൽപ്പിയായി തീരുകയും ചെയ്ത കാരിക്കോട്ടച്ചൻ എന്ന അപരാഭിനാമത്താൽ അറിയപ്പെടുന്ന ഫാദർ കെ. ബി. മാത്യൂസിന്റെ മരണത്തെ തുടർന്ന് അദ്ദേഹത്തിന്റെ ഒരു ലഘുജീവചരിത്രം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തണമെന്ന് എന്റെ അടുത്ത ചില ബന്ധുക്കളും ആത്മസുഹൃത്തുക്കളും ആവശ്യപ്പെടാൻ തുടങ്ങിയിട്ടു ഏതാനും വർഷങ്ങളായി. പരുമലയുടെ മുഖഛായ തന്നെ മാറ്റിയ സമുന്നത വൈദികന്റെ ജീവചരിത്രം ഭാവിതലമുറകൾക്കും പ്രചോദനം ചെയ്യുമെന്നുള്ള ഫാ. അലക്സാണ്ടർ ഏബ്രഹാം (അപ്പു അച്ചൻ) പനയ്ക്കാമറ്റത്ത് ഫാ. ജോർജ്ജ്, അരികുപുറത്ത് തോമസ് ഉമ്മൻ മുതലായവർ എന്നെ കാണുമ്പോഴെല്ലാം സ്നേഹപൂർവ്വം അനുസ്മരിപ്പിച്ചുകൊണ്ടാണിരുന്നത്. ജീവചരിത്രം ആവശ്യമാണെന്ന ചിന്ത എന്നിലും ശക്തിപ്പെട്ടിരുന്നു. എന്നാൽ എന്റെ പിതൃസഹോദരനായ ഫാ. കെ. ബി. മാത്യൂസിനെപ്പറ്റിയുള്ള പല കാര്യങ്ങളും നേരിട്ടറിയാമെങ്കിലും എഴുതി ഫലിപ്പിക്കാനുള്ള കഴിവ് എനിക്കില്ലെന്ന ഒരു ബോധം എന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു എന്ന സത്യം മറച്ചു വെച്ചിട്ടു കാര്യമില്ല. ഇതാണ് പുസ്തകം വെളിച്ചത്തു വരാൻ വൈകിയതിന്റെ മുഖ്യ കാരണം.

ഇങ്ങനെയിരിക്കെ മൂന്നു വർഷം മുമ്പ് മട്ടയ്ക്കൽ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ ശ്രാദ്ധപ്പെരുന്നാളിൽ സംബന്ധിക്കാൻ ഞാനും മൂത്തമകൻ ജോജിയും റാന്നി പെരുനാട്ടിലുള്ള ബഥനി ആശ്രമത്തിൽ പോയി. ചാപ്പലിലെ ശുശ്രൂഷ കഴിഞ്ഞ് ഫാ. ഡോ. ജോസഫ് ചീരനും, കെ. വി. മാമ്മനും ചേർന്നു രചിച്ച 'പാത്രിയർക്കീസുമാരുടെ അധികാര ദുർവിനിയോഗം' എന്ന പുസ്തകത്തിന്റെ പ്രകാശനം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് നിർവ്വഹിച്ചു.

ഈ ചടങ്ങും കബറിങ്കലെ പ്രാർത്ഥനയും കൈമുത്തും എല്ലാം കഴിഞ്ഞ് ഭക്ഷണം കഴിക്കാൻ ഇറങ്ങിവന്നപ്പോൾ സഭാചരിത്ര - ജീവചരിത്ര പ്രധാനമായ പുസ്തകങ്ങൾ രചിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കുന്ന കെ. വി. മാമ്മനെ നേരിട്ടു പരിചയപ്പെടാൻ സാധിച്ചു. ഈ യാദൃച്ഛിക സന്ദർശനവേളയിൽ കാരിക്കോട്ടച്ചന്റെ ഒരു ജീവചരിത്രം തയ്യാറാക്കി പ്രസിദ്ധീകരിക്കുന്ന കാര്യത്തെപ്പറ്റി ജോജി അദ്ദേഹത്തോട് സംസാരിച്ചു. ജോജി എന്നെയും വിളിച്ചു പുസ്തക പ്രസിദ്ധീകരണ കാര്യം ചർച്ച ചെയ്തു. "ബഹു. അച്ചനെപ്പറ്റി അറിയാവുന്ന കാര്യ

ങ്ങൾ നിങ്ങൾ എഴുതിക്കൊണ്ടു വരിക. കൂടാതെ അച്ചനെ അടുത്തറിയാവുന്ന ഒട്ടധികം പ്രമുഖ വ്യക്തികൾ പരുമലയിലും നിരണത്തും സഭയിലും ഉണ്ടല്ലോ. ഏതാനും പേരിൽ നിന്നും ലേഖനങ്ങളും ആശംസകളും ശേഖരിക്കുക. നമുക്ക് പുസ്തകം ഇറക്കാം" എന്ന് കെ. വി. മാമ്മൻ പറഞ്ഞു. ഈ മറുപടി എനിക്ക് വളരെ ഉത്സാഹം പകർന്നുതന്നു. ഞാൻ കുറെ കാര്യങ്ങൾ എഴുതി. ആവശ്യപ്പെട്ടവരിൽ മിക്കവരും ലേഖനങ്ങൾ എഴുതി തരികയും ചെയ്തു. അതിന്റെ ഫലമാണ് ഈ പുസ്തകം.

ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ തലമുറകളായി മേൽപട്ടക്കാരെയും പട്ടക്കാരെയും പ്രദാനം ചെയ്തുവരുന്ന പ്രശസ്തമായ മട്ടയ്ക്കൽ കുടുംബത്തിലെ ഒരംഗമായിരുന്നു ഫാ. കെ. ബി. മാത്യൂസ് എന്ന കാരിക്കോട്ടച്ചൻ. അര നൂറ്റാണ്ടിലധികം പരുമലയിൽ വസിച്ചിരുന്നതുകൊണ്ട് കുടുംബാംഗങ്ങൾ "പരുമല അപ്പച്ചൻ" എന്ന ഓമനപ്പേരിലാണ് അദ്ദേഹത്തെ വിളിച്ചുകൊണ്ടിരുന്നത്. പുറമെ വലിയ കർക്കശക്കാരൻ, അകമേ സ്നേഹസമ്പന്നനും. വിശ്വാസാചരണ കാര്യങ്ങളിൽ വളരെ നിഷ്ഠയും ചിട്ടയും ഒരളവിൽ കടുംപിടുത്തവും ഉണ്ടായിരുന്ന യോഗിവര്യൻ. പരുമലയിൽ മാത്രമല്ല നിരണത്തും അദ്ദേഹത്തിന്റെ വ്യക്തിമുദ്ര പതിഞ്ഞിട്ടുണ്ട്. കാരണം നിരണം വലിയപള്ളി ഇടവകപ്പട്ടക്കാരനായിരുന്ന അദ്ദേഹം ദീർഘനാൾ ആ പള്ളിയുടെ വികാരിയായും സേവനം അനുഷ്ഠിച്ചു. നിരണം പള്ളിക്കു വേണ്ടിയും ഈ കാലയളവിൽ പല കാര്യങ്ങൾ ചെയ്യാൻ ഫാ. മാത്യൂസിന് സാധിച്ചു.

ഹോമിയോ ചികിത്സ വശമായിരുന്നതിനാൽ മാത്യൂസ് അച്ചൻ ഒട്ടധികം പാവപ്പെട്ട രോഗികളെ സൗജന്യമായി ചികിത്സിച്ച് സുഖപ്പെടുത്തിയിട്ടുണ്ട്. സാധുക്കളായ രോഗികളോടുള്ള മനസ്സലിവും പരുമലയിൽ അത്യാധുനിക സൗകര്യങ്ങൾ ഉള്ള ഒരു ഒന്നാംകിട ആശുപത്രി ആരംഭിക്കുന്നതിന് അച്ചന് പ്രചോദനം നൽകിയിരിക്കണം. ബഹു. അച്ചനു ലഭിച്ചിരുന്ന ശമ്പളത്തിന്റെയും മറ്റും ഗണ്യമായ ഒരു ഭാഗം പാവപ്പെട്ടവർക്ക് അധികം ആരും അറിയാതെ സംഭാവന ചെയ്തിരുന്നു. സ്വാർത്ഥത തൊട്ടുതേച്ചിട്ടില്ലാത്ത ഫാ. മാത്യൂസിനെ ജാതിമത ഭേദമെന്യേ എല്ലാവരും സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തുവന്നു. സഭയ്ക്കു വേണ്ടി സമർപ്പണത്തോടെ ജീവിച്ച അദ്ദേഹം സഭയുടെ വക അന്യാധീനപ്പെട്ട ചില വസ്തുക്കൾ വീണ്ടെടുക്കുന്നതിനു വേണ്ടി കേസുകളും നടത്തി വിജയശ്രീലാളിതനായിട്ടുണ്ട്.

പരുമലപ്പള്ളിയുടെ പടിഞ്ഞാറെ ഭാഗത്തു പുറമ്പോക്കായി കിടന്ന സ്ഥലം പള്ളിക്കുവേണ്ടി പതിപ്പിച്ചെടുക്കുന്നതിനും മേലിൽ ഒരു തർക്കവും ഉണ്ടാകാതിരിക്കാൻ അതിരു ഭദ്രമാക്കുന്നതിനും ദീർഘവീക്ഷണത്തോടെ അച്ചൻ പ്രവർത്തിച്ചു.

ഇരുപതാം നൂറ്റാണ്ടിൽ സഭാസംബന്ധമായ കേസുകൾ നടത്തുന്നതിനുവേണ്ടി പരുമലയിൽ വീഴുന്ന പണം ചെലവാക്കി വന്നതിനാൽ അവിടെ കാര്യമായ വികസനങ്ങൾ ഫലപ്രദമായി നടപ്പാക്കാൻ സാധിച്ചില്ല. 1958-ലെ സുപ്രീംകോടതി വിധി, സഭാസമാധാന പുനസ്ഥാപനം, 1964-ലെ കാതോലിക്കാ വാഴ്ച മുതലായ സംഭവങ്ങൾ സൃഷ്ടിച്ച അനുകൂല അന്തരീക്ഷത്തിൽ പരുമലയിലെ പണം കൊണ്ട് മനോഹരമായ ധ്യാനമന്ദിരവും പുതിയ പള്ളിയും എല്ലാ സൗകര്യങ്ങളുമുള്ള ആശുപത്രിയും മറ്റും നിർമ്മിക്കാൻ സാധിച്ചു എന്നതാണ് വസ്തുത. ഇതൊരു വലിയ നേട്ടം തന്നെയാണ്. ദൂരെ നിന്നും വരുന്ന സഭാംഗങ്ങൾക്ക് പോലും ഏതാനും ദിവസം കുടുംബസമേതം താമസിച്ചു കബറിങ്കൽ പ്രാർത്ഥിക്കുന്നതിനുള്ള സൗകര്യമാണ് ധ്യാനമന്ദിരം മുഖേന സജ്ജീകരിച്ചിരിക്കുന്നത്.

എന്റെ അഭ്യർത്ഥനപ്രകാരം ആശംസകൾ നൽകി അനുഗ്രഹിച്ച പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ, സഖറിയാസ് മാർ തെയോഫിലോസ് സഫ്രഗൻ മെത്രാപ്പോലീത്താ എന്നിവരോടുള്ള സ്നേഹാദരങ്ങൾ സമർപ്പിക്കുന്നു. ഒരു നല്ല അവതാരിക എഴുതിത്തന്ന ഫാ. ഡോ. ടി. ജെ. ജോഷ്വായോടുള്ള കൃതജ്ഞതയും അറിയിക്കുന്നു.

കെ. ബി. മാത്യൂസച്ചനെ തങ്ങളുടെ ശ്രദ്ധേയായ ലേഖനങ്ങളിലൂടെ അവതരിപ്പിച്ചിരിക്കുന്ന മലങ്കരസഭാരത്നം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, മലബാർ ഭദ്രാസനാധിപനായ ഡോ. സഖറിയാസ് മാർ തെയോഫിലോസ്, നിരണം ഇടവകയുടെ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനിമാരോടും വൈദികരായ പ്രൊഫ. കോശി ചാക്കോ, നിരണം ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ ഏബ്രഹാം (അപ്പു അച്ചൻ), നിരണം പള്ളിയിലെ വൈദികപാരമ്പര്യമുള്ള പനയ്ക്കാമറ്റം കുടുംബത്തിലെ ഫാ. സഖറിയ, ഫാ. ജോർജ്ജ്, അമേരിക്കൻ ഭദ്രാസന സെക്രട്ടറി ഫാ. ജോൺ തോമസ് (ന്യൂയോർക്ക്) എന്നിവരോടും കടമ്പനാട് നസറേത്ത് ആശ്രമത്തിലെ സിസ്റ്റർ മോണിക്ക, സിസ്റ്റർ നവോമി എന്നിവരോടുമുള്ള നന്ദിയും കടപ്പാടും രേഖപ്പെടുത്തുന്നു. കൂടാതെ കെ. ബി. മാത്യൂസച്ചന്റെ നവതി സമ്മേളനത്തിൽ മംഗളഗാനം ആലപിച്ച വിദ്വാൻ കെ. വി. വർഗ്ഗീസ് സാർ, ഏതു പ്രതിസന്ധികളിലും ഞങ്ങളുടെ പരുമല അപ്പച്ചനെ സ്നേഹിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്തിട്ടുള്ള അരികുപുറത്തു ജോർജ്ജ് ഉമ്മൻ, സഭാ മാനേജിംഗ് കമ്മറ്റി അംഗവും ജില്ലാ പഞ്ചായത്ത് മെമ്പറുമായ സജി അലക്സ്, നിരണം വലിയപള്ളി വികാരി ഫാ. ഉമ്മൻ പോൾ, പരുമല സെമിനാരി മാനേജർ ഫാ. എം. ഡി. ജോൺ, മട്ടയ്ക്കൽ കുടുംബയോഗം പ്രസിഡന്റ് റവ. സൈമൺ ബഹനാൻ, വെരി. റവ. ഗീവർഗീസ് റമ്പാൻ ഇലവുക്കാട്ട്, കെ. എം. മാത്യു തിരുവല്ല എന്നിവരോടുള്ള സീമാ

തീതമായ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. ഇതിനു പുറമെ പരുമല ആശുപത്രി എക്സിക്യൂട്ടീവ് ഓഫീസറായ ഫാ. അലക്സാണ്ടർ കൂടാരത്തിൽ ആശുപത്രി ഡയറക്ടറായ അലക്സ് പോൾ എന്നിവർ പ്രത്യേകം നന്ദി അർഹിക്കുന്നുണ്ട്.

നിരണം പള്ളിക്കിഴക്കേൽ പി. എം. ദാനിയേൽ (കൊച്ചുപാപ്പി), സഹോദരൻ പി. എം. യാക്കോബ് (ജോർജ്) എന്നിവരെ പ്രത്യേകം സ്മരിക്കുന്നു. കൊച്ചുപാപ്പി വർഷങ്ങളോളം (മാത്യൂസച്ചന്റെ മരണംവരെ) വിശ്വസ്ത ശുശ്രൂഷകനായിരുന്നു. കൂടാതെ ആശുപത്രി ജീവനക്കാരനും കടപ്ര പഞ്ചായത്ത് മെമ്പറുമായിരുന്ന ജോണി, കുഞ്ഞൂഞ്ഞ് മുതലായവരിൽ നിന്ന് വാമൊഴിയായി ലഭിച്ച പല വിവരങ്ങൾ പുസ്തക രചനയ്ക്ക് സഹായിച്ചു എന്ന് കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

ഈ പുസ്തകത്തിന്റെ എഡിറ്റിംഗ്, രൂപകല്പന എന്നിവ നിർവ്വഹിച്ച കോട്ടയം, മാങ്ങാനം കോട്ടയ്ക്കൽ പബ്ലിഷേഴ്സ് ഉടമയും മലയാള മനോരമയുടെ റിട്ട. അസിസ്റ്റന്റ് എഡിറ്ററുമായ കെ. വി. മാമ്മനോടും പി. എ. ടി. കടപ്ര, ചന്ദ്രാ സ്റ്റുഡിയോ കടപ്ര എന്നിവരോടുമുള്ള സ്നേഹനിർഭരമായ കൃതജ്ഞത അറിയിക്കുന്നു.

ബഹു. കെ. ബി. മാത്യൂസച്ചന്റെ ഈ ലഘു ജീവചരിത്രം മലങ്കരസഭയുടെ പ്രഥമ പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പാവനസ്മരണയ്ക്ക് മുമ്പിൽ വിനയപൂർവ്വം സമർപ്പിക്കുന്നു. തിരുമേനിയുടെ കബറിങ്കൽ ദീർഘനാൾ ധൂപപ്രാർത്ഥന നടത്തിയ ഫാ. കെ. ബി. മാത്യൂസിനെ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ഓർക്കണമെന്നപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു. പുസ്തകം ഫാ. കെ. ബി. മാത്യൂസിനെ സ്നേഹിക്കുന്നവരുടെ കരങ്ങളിൽ സമർപ്പിക്കുന്നതിൽ അതിരറ്റ സംതൃപ്തിയും ചാരിതാർത്ഥ്യവും ഉണ്ട്.

**ബർസ്ലീബി കെ. ദാനിയേൽ കാരിക്കോട്ട്**

പരുമല
മാർച്ച് 7, 2009



# ഉള്ളടക്കം

# 1

# നിരണവും വലിയപള്ളിയും

ഇന്ത്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച അതിപുരാതന മലങ്കരസഭയുടെ കിരീടത്തിലെ രണ്ട് കനക തൂവലുകളാണ് മൂന്നക്ഷരമുള്ള നിരണവും നാലു ലിപികളുള്ള പരുമലയും. സഭയുടെ പൗരാണികത്വവും പരിശുദ്ധിയും ഒരേസമയം ഉദ്ഘോഷിക്കുന്ന പുണ്യനാമ ദ്വയമാണിത്. ഈ രമ്യ ഭൂവിഭാഗങ്ങളിൽ ഇങ്ങനെ ആദ്യ നൂറ്റാണ്ടു മുതലുള്ള സഭാചരിത്രവും ആദ്ധ്യാത്മികതയും പള്ളിയുറങ്ങുന്ന വേറൊരു സ്ഥലവും മറ്റൊരു സഭാ വിഭാഗത്തിനും അത്യഭിമാനപൂർവ്വം അവകാശപ്പെടാനില്ലെന്ന് ഓർക്കണം.

നിരണത്തെ സംബന്ധിച്ചിടത്തോളം ചരിത്രവും അതിനേക്കാൾ ശക്തമായ ഐതിഹ്യങ്ങളും കെട്ടുപിണഞ്ഞു കിടക്കുന്നതിനാൽ നിരണം ഉൾപ്പെടെ കുട്ടനാടൻ പ്രദേശങ്ങൾ ഒരു കാലത്ത് കടലിനടിയിൽ മുങ്ങിക്കിടന്ന ഭൂമിയാണെന്നും പാശ്ചാത്യനാടുകളിൽ നിന്ന് പോലും വാണിജ്യ കപ്പലുകൾ വന്നുകൊണ്ടിരുന്നു എന്നും മറ്റും പല ചരിത്ര ഗവേഷകരും ചരിത്രകാരന്മാരും ബലിഷ്ഠവും സുവ്യക്തവുമായ തെളിവുകളുടെ അഭാവത്തിൽ പോലും ബൗദ്ധികമായ ഒരുതരം കസർത്തുകൾ കൊണ്ടു സമർത്ഥിച്ചു വരുന്നുണ്ട്. എന്തായിരുന്നാലും, നിരണം പ്രദേശം ഒരു പ്രാചീന സംസ്കാരകേന്ദ്രവും മാതൃകാപരമായ മതസൗഹാർദ്ദം അന്യൂനം നിലനിന്ന സ്ഥലവും ആണെന്നുള്ളതിന് രണ്ടു പക്ഷമില്ല.

പത്തനംതിട്ട ജില്ലയിലെ തിരുവല്ലാ താലൂക്കിന്റെ തെക്കായി പമ്പയാർ ഒഴുകുന്ന പുളിക്കീഴ് പന്നയാർ മേഖലയുടെ മദ്ധ്യേ നീണ്ടു പരന്നു സ്ഥിതി ചെയ്യുന്ന നിരണം സസ്യശാമളസുന്ദരമായ പ്രദേശമാണ്. ജനലക്ഷങ്ങൾ പുണ്യനദിയെന്ന് പുകഴ്ത്തുകയും വിശ്വസിക്കുകയും പാപപരിഹാരത്തിനായി സ്നാനം നടത്തുകയും ചെയ്യുന്ന പമ്പാ നദിയുടെ സംഭാവനയാണിത്. ഫലപുഷ്ടിയിൽ യോർദ്ധാൻ തരംഗണിയുടെ തീരത്തെ സോദോമിനെ വെല്ലുന്നതാണ് ഈ സമതലമെന്നും എടുത്തു പറയേണ്ടതുണ്ട്. മഴക്കാലത്തെ കനത്ത ജലധാരകളാൽ കരകാണാക്കടലായി രൂപം പ്രാപിക്കുന്ന നിരണം വൈകാതെ ആ ജലം മുഴുവൻ കുടിച്ചകത്താക്കി കുട്ടനാടിനെ നോക്കെത്താത്ത നെൽവയലും നെൽപുരയുമാക്കി മാറ്റുകയാണ് ചെയ്യുന്നത്. ചുരുക്കിപ്പറഞ്ഞാൽ നിരണവും പരുമലയും മറ്റും ഉൾപ്പെടുന്ന – സഭാചരിത്ര സ്മരണകളെന്നും ഉണർത്തുന്ന സ്ഥലങ്ങൾ – പമ്പ, മണിമല, അച്ചൻകോവിൽ എന്നിവയുടെ ത്രിവേണീ സംഗമമാണെന്നും വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.

മറ്റൊരുതരത്തിൽ പറഞ്ഞാൽ, വിദ്യാസമ്പന്നരായ ക്രൈസ്തവരും, ഹൈന്ദവരും ഇടതിങ്ങി പാർക്കുന്ന തിരുവല്ലാ ടൗണിന്റെ തെക്കു മണിമല – പമ്പാ നദികൾക്കിടയിൽ പടിഞ്ഞാറു ചക്കുളം മുതൽ തെക്കോട്ടു തേവേരി വരെയും അവിടെനിന്നു കിഴക്കോട്ട് നാക്കട വരെയും നീണ്ടു പരന്നു വിശാലമായി നിലകൊള്ളുന്ന പ്രദേശമാണ് നിരണം.

നിരണം എന്നു കേൾക്കുമ്പോൾ നമ്മുടെ ശ്രവണപുടങ്ങളിൽ ആദ്യം പതിയുന്നതും പ്രതിധ്വനിക്കുന്നതും മാർത്തോമ്മാ ശ്ലീഹായും അദ്ദേഹം സ്ഥാപിച്ച നിരണം പള്ളിയും മലയാളഭാഷയെ ധന്യരാക്കിയ നിരണം കവികളുമാണെന്നുള്ളതിനും ഭിന്നാഭിപ്രായം ഇല്ല. എ. ഡി. 52–ൽ കൊടുങ്ങല്ലൂരിൽ എത്തിയ സെന്റ് തോമസ് അവിടെനിന്നും കൊല്ലത്തും തുടർന്ന് നിരണത്തും പിന്നീട് പമ്പയിലൂടെ നിലയ്ക്കലും എത്തി എന്നാണ് ചരിത്രവും ഐതിഹ്യങ്ങളും സാക്ഷിക്കുന്നതും ജനങ്ങൾ സംശയലേശമെന്യേ വിശ്വസിക്കുന്നതും. തോമ്മാശ്ലീഹാ നിരണത്തു വന്നിറങ്ങിയ കടവ് തോമത്തുകടവ് എന്ന പേരിലാണ് ഇന്നും അറിയപ്പെടുന്നത്. ആ കടവ് ഇന്നും നിരണം പള്ളി ഒരു വലിയ പൈതൃകമായി കരുതി സംരക്ഷിച്ചു വരുന്നു. അടുത്ത കാലത്ത് തോമത്തു കടവിൽ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ഒരു ആർട്ട്ഗാലറി നിർമ്മിച്ചതിനാൽ ആ സ്ഥലത്തിന്റെ പ്രാധാന്യം ക്രൈസ്തവലോകം മുഴുവൻ അറിയാൻ സംഗതിയായിട്ടുണ്ട്. അതുകൊണ്ട് നിരണം പള്ളിക്കു കേരള ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം ഒരു വലിയ അളവിൽ യരുശലേമിന് ഇസ്രായേൽ ജനത കല്പിക്കുന്നതുപോലെയുള്ള ഒരു വൈകാരികബന്ധവും പ്രാധാന്യവും ഉണ്ടെന്നു തറപ്പിച്ചു പറയാനും സമർത്ഥിക്കാനും സാധിക്കും.

മദ്ധ്യ തിരുവിതാംകൂറിലെ ചങ്ങനാശ്ശേരി, ചമ്പക്കുളം, എടത്വാ, ചെങ്ങന്നൂർ, തിരുവല്ല, കല്ലൂപ്പാറ മുതൽ കല്ലൂർക്കാടു മുതലായ പള്ളികളുടെ തലപ്പള്ളിയായിരുന്നു നിരണം വലിയപള്ളി.

## നിരണം വലിയപള്ളി

ക്രിസ്തുശിഷ്യനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട നിരണം വലിയപള്ളിയുടെ അതുല്യമായ പ്രശസ്തിയും പാരമ്പര്യവും ഏറ്റവും മഹത്തരമാണ്. നൂറ്റാണ്ടുകളായി മലങ്കരസഭയുടെ ഇതിഹാസപാരമ്പര്യം നിരണം പള്ളിയുടെ കനക ചരിത്രവുമായി ബന്ധപ്പെട്ടു കിടക്കുന്നു. പുരാതന സഭാചരിത്ര പുസ്തകങ്ങളും ദേശചരിത്രഗ്രന്ഥങ്ങളും പഴയ സഞ്ചാരസാഹിത്യകൃതികളും പരിശോധിച്ചാൽ നിരണത്തെ അതിപ്രശസ്തമായ സെന്റ് മേരീസ് ദേവാലയത്തെപ്പറ്റിയുള്ള പരാമർശങ്ങൾ ധാരാളം കാണാം. എന്നാൽ വിജ്ഞാനത്തിന്റെ അനശ്വരഖനിയാകുമായിരുന്ന പുരാതന നിരണംപള്ളിയുടെ സുദീർഘമായ ചരിത്രം വ്യക്ത

മായി എഴുതി വച്ചിട്ടില്ല.

നിരണം പള്ളി അർക്കദിയാക്കോൻമാർക്കും കൂനൻകുരിശു സത്യത്തിനു ശേഷം മാർത്തോമ്മാ മെത്രാന്മാർക്കും അഭയസ്ഥാനമായിരുന്നു. വിഷമഘട്ടങ്ങളിൽ മനസ്സമാധാനത്തോടു കൂടി ജീവിക്കാൻ വടക്കുനിന്ന് അർക്കദിയാക്കോൻമാർ ഓടിവന്നിരുന്നത് നിരണം പള്ളിയിലേയ്ക്കായിരുന്നു. അങ്കമാലിയിലായിരുന്നു അന്ന് അർക്കദിയാക്കോന്മാരുടെ അരമന. മലങ്കരസഭയുടെ ധീരസന്താനങ്ങൾ എന്തിനും തയ്യാറായി നിരണം പള്ളിക്കു ചുറ്റും സദാ ജാഗരൂകരായി നിവസിച്ചിരുന്നതിനാൽ ശത്രുപാളയത്തിലുള്ള കിങ്കരന്മാർക്ക് നിരണം മണ്ണിലേയ്ക്ക് നുഴഞ്ഞുകയറുവാൻ പ്രയാസമായിരുന്നു. മലങ്കരസഭയുടെ കോട്ടയെന്ന് നിരണം പള്ളിയെ വിശേഷിപ്പിച്ചാലും തെറ്റു പറഞ്ഞുകൂടാ. ശത്രുസൈന്യം ആക്രമിക്കാൻ വരുമ്പോൾ പഴയകാലത്ത് രാജാക്കന്മാർ ബലവത്തായ കോട്ടയിൽ അഭയം പ്രാപിക്കയാണല്ലോ ചെയ്തിരുന്നത്. 1728 മുതൽ 1765 വരെ മലങ്കരസഭ ഭരിച്ച അഞ്ചാം മാർത്തോമ്മാ മെത്രാനെ അറസ്റ്റുചെയ്ത് തടവിലാക്കാൻ ഡച്ച് പട്ടാളം വരുന്ന വിവരം അറിഞ്ഞ് അദ്ദേഹം കൊച്ചിയിൽ നിന്ന് പലായനം ചെയ്ത് നിരണം പള്ളിയിൽ വന്നാണ് രാപാർത്തത്. പിന്നീട് ചില പ്രത്യേക കാര്യാന്വേഷണങ്ങൾക്കായി അദ്ദേഹം മാവേലിക്കര പുതിയകാവ് പള്ളിയിലേയ്ക്ക് നീങ്ങിയ സന്ദർഭത്തിലാണ് ഡച്ച് ഈസ്റ്റിന്ത്യാ കമ്പനിയുടെ പട്ടാളം പെട്ടെന്ന് വളഞ്ഞ് അദ്ദേഹത്തെ അറസ്റ്റു ചെയ്ത് കൊച്ചി കോട്ടയിലേയ്ക്ക് കൊണ്ടുപോയത്. അദ്ദേഹത്തെ തടങ്കലിൽ നിന്ന് രക്ഷിക്കാൻ പന്തീരായിരം രൂപാ പിരിച്ചെടുത്തു കൊടുക്കാൻ മുൻകൈ എടുത്തതും നിരണം പള്ളിക്കാരായിരുന്നല്ലോ.

ഇലഞ്ഞിക്കൽ തറവാട്ടിലെ പീത്തമ്മത്തങ്കിയെന്ന സ്ത്രീരത്നം മെത്രാപ്പോലീത്തായെ രക്ഷിക്കാൻ സ്വർണ്ണാഭരണങ്ങൾ നിരണം പള്ളിനടയിൽ അഴിച്ചുവെച്ച ഹൃദയസ്പർശിയായ രംഗവും മറ്റും ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് തന്മയത്വത്തോടെ തന്റെ ലഘുചരിത്രാഖ്യായികയായ 'അഞ്ചാം മാർത്തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം' എന്ന കൃതിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആധുനികകാലത്തും നിരണം പള്ളി ഓർത്തഡോക്സ് സഭയുടെ രക്ഷാകവചമായിരുന്നു.

യാക്കോബ് തൃതീയൻ പാത്രിയർക്കീസ് 1970-ൽ പുറപ്പെടുവിച്ച ഒരു കത്തിന്റെ അടിസ്ഥാനത്തിൽ പാത്രിയർക്കീസ് പ്രഭൃതികൾ കർണ്ണാടകത്തിലെ ഉഡുപ്പി കോടതിയിൽ നിന്ന് ഇൻജെംഗ്ഷൻ കല്പന സമ്പാദിച്ച് നിരണത്തു കൂടാനിരുന്ന മലങ്കര അസോസ്സിയേഷൻ തടയാൻ വിഫലശ്രമം നടത്തിയ കാര്യം പലരും ഓർക്കുന്നുണ്ടായിരിക്കും. നിരോധന കല്പനയുംകൊണ്ട് കോടതി ശിപായി വന്നു. കടന്നൽകൂട്ടിലാണ് കയ്യിടുന്നതെന്ന് ആ മനുഷ്യൻ അറിഞ്ഞിരിക്കയില്ല. ഇലഞ്ഞിക്കൽ ഇ. ജോൺ

ജേക്കബിന്റെ നേതൃത്വത്തിലുള്ള ശൗര്യശാലികളായ നിരണത്തെ നസ്രാണികളുടെ മുമ്പിൽ പതറിപ്പോയ കോടതി ശിപായി കല്പന പുറത്തെടുക്കുവാൻ പോലും ധൈര്യപ്പെടാതെ രക്ഷപ്പെട്ടു.

തോമ്മാശ്ലീഹാ നിരണം പള്ളി സ്ഥാപിച്ചു എന്നു പറയുമ്പോൾ കല്ലു കൊണ്ട് ബലിഷ്ഠമായി പണിത കെട്ടിടം എന്നാണ് സാധാരണക്കാർക്ക് തോന്നുക. രണ്ടായിരം വർഷം മുമ്പ് അത്തരം ഒരു മന്ദിരം ശ്ലീഹാ പണിതിരിക്കുമെന്ന് കരുതാൻ വയ്യ. വിശ്വാസികൾക്ക് ഒന്നിച്ചു കൂടി പ്രാർത്ഥിക്കുവാൻ ഒരു നെടുംപുര നിർമ്മിച്ചിരിക്കാം. അതിന്റെ മുമ്പിൽ ഒരു കുരിശും കാണുമായിരിക്കും. അന്നത്തെ ദേവാലയ സംവിധാനം അത്രയൊക്കെയേ കാണുമായിരുന്നുള്ളൂ. ശ്ലീഹാ സ്ഥാപിച്ച ദേവാലയം അധികനാൾ ഈടു നിന്നിരിക്കാൻ വഴിയില്ല. കേരളത്തിലെ അതിശക്തിയായ കാറ്റും മഴയും ഏറ്റ് കെട്ടിടം ജീർണ്ണാവസ്ഥയിലാകുകയും വിശ്വാസികൾ പുതിയ പള്ളി പണിയിക്കുകയും ചെയ്തിരിക്കും. ഇന്ന് നിരണത്ത് കാണുന്ന വലിയ പള്ളി പല കാലങ്ങളിലായി നാലാം തവണ പുതുക്കിപ്പണിതതാണെന്ന് വിശ്വസിക്കപ്പെടുന്നു. ഓരോ തവണ പുതുക്കിപ്പണിയുമ്പോഴും പള്ളിയുടെ പൗരാണികത്വ ലക്ഷണങ്ങൾ തേഞ്ഞുമാഞ്ഞു പോയിരിക്കണം.

നിരണം പള്ളിയുടെ ഇന്നു നിൽക്കുന്ന നാലാമത്തെ കെട്ടിടം കൂദാശ ചെയ്തത് 1912-ൽ ആണ്. കുമ്മായവും വെട്ടുകല്ലും ഉപയോഗിച്ചാണ് പള്ളി തീർത്തത്. എ. ഡി. 1259-ൽ നിരണം പള്ളി പുതുക്കി പണിതു. ഈ കാര്യം നിരണത്തുള്ള ഒരു ശിലാലിഖിതത്തിൽ കണ്ടു എന്നു ലഫ്റ്റനന്റ് കോണർ എന്ന യൂറോപ്യൻ ഗ്രന്ഥകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്. വിശ്രുത ഗ്രന്ഥകാരനായ റ്റി. കെ. ജോസഫ് മലയാള മനോരമയുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകഗ്രന്ഥത്തിലെ തന്റെ ലേഖനത്തിൽ ആണ് ഇത് പരാമർശിച്ചിട്ടുള്ളത്. മുഖ്യമായും തടിയിൽ തീർത്തിട്ടുള്ളതും താരതമേന്യ ഉയരം കുറഞ്ഞ കെട്ടിടവുമായിരുന്നു. 1341-ലെ പ്രകൃതിക്ഷോഭത്തെയും ഭൂമിശാസ്ത്രപരമായ വ്യതിയാനങ്ങളെയും അന്നത്തെ പള്ളിക്ക് അതിജീവിക്കാൻ കഴിഞ്ഞു. 1259-ൽ തീർത്ത പള്ളി മൂന്നാമത് തീർത്ത പള്ളി എന്നാണ് വിശ്വസിക്കപ്പെട്ടുവരുന്നത്.

നിരണം പള്ളി സ്ഥാപിച്ചിരിക്കുന്നത് വി. കന്യകമറിയാമിന്റെ നാമത്തിലാണ്. പള്ളിക്ക് ഇപ്പോൾ 5 മദ്ബഹാകൾ ഉണ്ട്. തെക്ക് വശത്തേത് മാർ ബഹനാൻ സഹദായുടെ നാമത്തിലും വടക്കുവശത്തേത് വി. ഗീവർഗീസ് സഹദായുടെ നാമത്തിലും. 1670 മുതൽ 1686 വരെ മലങ്കരസഭയെ ഭരിച്ചിരുന്ന 2-ാം മാർത്തോമ്മാ ഒരു പരമ ഭക്തനായിരുന്നു. ദേശത്ത് കഠിനമായ വരൾച്ച ഉണ്ടായപ്പോൾ ഒരു ദിവസം തെക്കേ മുറ്റത്ത് ജനങ്ങൾ കൂടി. തിരുമേനി ദേശത്തിലെ ജനങ്ങളുടെ കഷ്ടപ്പാടിനേയും മറ്റും മനസ്സിലാക്കി മഴയ്ക്കുവേണ്ടി നിർബന്ധപൂർവ്വം പ്രാർത്ഥിച്ചു. പ്രാർത്ഥനയ്ക്ക്

ഫലം സിദ്ധിച്ചു. ഇടമുറിയാതെ മഴ പെയ്തു. എന്നാൽ ആരും പ്രതീക്ഷിക്കാത്തത് സംഭവിച്ചു. ശക്തമായ ഇടിമിന്നലേറ്റ് തിരുമേനി വീണുപോയി. ഉടനെ മരണം സംഭവിച്ചില്ലെങ്കിലും രണ്ടുമൂന്ന് ദിവസത്തിനകം അദ്ദേഹം കാലം ചെയ്തു. 1686 മേട മാസം 3-ന് ഇദ്ദേഹത്തെ മുൻവശത്തുള്ള തെക്കേ മദ്ബഹായിൽ കബറടക്കി. ഈ മദ്ബഹാ വി. സ്തേഫാനോസ് സഹദായുടെ നാമത്തിലുള്ളതാണ്. 1727 മുതൽ 1765 വരെ സഭയെ ഭരിച്ചിരുന്ന 5-ാം മാർത്തോമ്മായുടെ ജീവിതകാലം വളരെയധികം സംഭവബഹുലമായിരുന്നു. അദ്ദേഹത്തിന്റെ പ്രയാസകാലങ്ങളിൽ നിരണത്തിന്റെ മക്കൾ അദ്ദേഹത്തോടു കൂടി ഉറച്ചുനിന്നു. ഇദ്ദേഹത്തെ വടക്കേ മദ്ബഹയിലും കബറടക്കിയിരിക്കുന്നു. ഈ മദ്ബഹാ വി. മാർത്തോമ്മാശ്ലീഹായുടെ നാമത്തിലാണ്.

പള്ളിയുടെ മുറ്റത്തേക്കു പ്രവേശിക്കുമ്പോൾ വലതുവശത്ത് ഒരു വലിയ കൽക്കുരിശ് കാണുവാൻ സാധിക്കും. ഇതിന് ചുറ്റും പലപല രൂപങ്ങൾ കൊത്തിവെച്ചിട്ടുണ്ട്. ഈ കുരിശിന്റെ നിർമ്മാണം ഏത് നൂറ്റാണ്ടിലാണെന്ന് ആർക്കും പറയാൻ സാദ്ധ്യമല്ല. ഇത് റീസെറ്റ് ചെയ്തത് 1825-ൽ ആണ്. ഈ കുരിശിന്റെ ഏറ്റവും മുകളിലായി എൻ. ആർ. ഈ. എഫ്. എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഒരുപക്ഷേ നിരണത്തെ കുരിശിൽ മാത്രമേ ഇങ്ങനെ ഒരു ലിഖിതം കാണുവാൻ സാധിക്കുകയുള്ളൂ. പള്ളിയുടെ മുറ്റത്ത് പുരാതന ഹൈന്ദവ ക്ഷേത്രങ്ങളിലെപ്പോലെ കൽവിളക്കുകൾ കാണാം. പഴക്കംകൊണ്ട് തെക്ക് വശത്തേയും നടുവിൽ നിൽക്കുന്ന വിളക്കുകളുടെ എണ്ണ ഒഴിക്കുന്ന തടങ്ങൾ ദ്രവിച്ചിരിക്കുന്നു. വടക്കേവശത്തെ വിളക്ക് ഒടിഞ്ഞു നഷ്ടപ്പെട്ടപ്പോൾ മട്ടയ്ക്കൽ കാരിക്കോട്ട് ബർസ്ലീബി കെ. ദാനിയേൽ നിർമ്മിച്ചു നൽകിയതാണ്. മേൽപ്പറഞ്ഞ വിളക്കുകൾ മട്ടയ്ക്കൽ കുടുംബത്തിലെ പൂർവ്വികർ സ്ഥാപിച്ചതാണെന്ന് അവകാശപ്പെടുന്നു. മട്ടയ്ക്കൽ കുടുംബത്തിലെ അംഗങ്ങൾ ക്രിസ്ത്യാനികളായപ്പോൾ അവരുടെ തറവാട്ടുവക ക്ഷേത്രത്തിലെ വിളക്കുവയ്പ്പ് നിന്നുപോയതായും മട്ടയ്ക്കലെ പല ഭവനങ്ങളിലും അനിഷ്ടസംഭവങ്ങൾ ഉണ്ടായപ്പോൾ ദേവിയുടെ നാമത്തിലുള്ള പള്ളിയിൽ ദീപക്കാഴ്ച നടത്തിയാൽ മതി എന്നും പ്രശ്നവശാൽ തെളിഞ്ഞു. അതിനുശേഷമാണ് പള്ളിയുടെ മുൻവശത്ത് കൽവിളക്കുകൾ സ്ഥാപിച്ചത്. ക്രിസ്തുമസ് ദിവസം പള്ളിക്കു ചുറ്റും ആദിമകാലങ്ങളിൽ വാഴപ്പിണ്ടിയും മരോട്ടിക്കയും ഉപയോഗിച്ച് വിളക്കു കത്തിക്കുമായിരുന്നു. പിൽക്കാലത്ത് 101 തിരികളുള്ള തടിവിളക്കുകൾ കത്തിച്ചിരുന്നു. ആ തടിവിളക്കും നിരണം പള്ളിയിൽ ഇരിപ്പുണ്ട്. ഇപ്പോൾ അലുമിനിയത്തിൽ പണിത വിളക്കാണ് ദീപക്കാഴ്ചയ്ക്കായി ഉപയോഗിക്കുന്നത്.

പള്ളിയുടെ മുൻവശത്തു തെക്കുവശത്തായി ഒരു നെൽപ്പുരയുണ്ട്. മുമ്പ്

നെല്ലും മറ്റും സൂക്ഷിച്ചിരുന്നതും പൊൻകുരിശു സൂക്ഷിച്ചിരുന്നതും പരുമല കൊച്ചുതിരുമേനി താമസിച്ചിരുന്നതും ഇവിടെ ആയിരുന്നു. അതിന്റെ നിലവറയിൽ ചെമ്പും വാർപ്പും ചെമ്പുപാത്രങ്ങളും ഉണ്ടായിരുന്നു. കൂടാതെ നൂറ്റാണ്ടു പഴക്കമുള്ള വിളക്കിൽ ഉപയോഗിച്ച വെളിച്ചെണ്ണയും ഉണ്ടായിരുന്നു. അതിന്റെ തെക്കുവശം ഊട്ടുപുരയാണ്. ഇപ്പോൾ നെൽപ്പുര മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പ് സൂക്ഷിക്കുന്ന പുണ്യഗൃഹം ആയി മാർത്തോമ്മാ സ്മൃതിമന്ദിരം എന്നറിയപ്പെടുന്നു. വടക്കുവശത്തു പഴയ ശവക്കോട്ടയും തെക്കുവശത്ത് ഇപ്പോൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ശവക്കോട്ടയും കാണാം. കിഴക്കുവശത്തെ വാതിൽ പൂട്ടാറില്ലെന്നും അത് പൂട്ടുവാൻ പാടില്ലെന്നും പറഞ്ഞിട്ടുണ്ട്. വി. ഗീവർഗീസ് സഹദാ കുതിരപ്പുറത്ത് കിഴക്കേ വാതിൽ കൂടി വരുന്നു എന്ന് ഒരു വിശ്വാസം ഉണ്ട്. കിഴക്കേ വാതിലിന്റെ കല്പടിയിൽ എന്തോ എഴുതിയിട്ടുണ്ട്. പഴയ മലയാളം ആണെന്ന് അഭിപ്രായം ഉണ്ട്.

## നിരണത്തെ വൈദികശ്രേഷ്ഠർ

ആദിമകാലം മുതൽക്കേ നിരണത്തെ പ്രമുഖ കുടുംബങ്ങളിലെല്ലാം ധാരാളം വൈദികരുണ്ടായിരുന്നു. ഒരേസമയം നിരണം പള്ളിയിൽ തന്നെ പത്തും പന്ത്രണ്ടും പതിനഞ്ചും വൈദികർ ഉണ്ടായിരുന്നു. ചുറ്റുപാടും ഉള്ള പള്ളികളിൽ പടിഞ്ഞാറോട്ട് ആലപ്പുഴയിലും കായംകുളത്തും മാവേലിക്കര, തിരുവല്ല, തുരുത്തിക്കാട്, പരുമല, ചെന്നിത്തല, തലവടി മുതലുള്ള പ്രദേശങ്ങളിലുമെല്ലാം നിരണത്തെ പട്ടക്കാർ ചെന്നു വി. കുർബ്ബാന അർപ്പിച്ചതായി രേഖകളിൽ ഉണ്ട്. അവരിലെല്ലാവരെയുംപറ്റി അറിയില്ലെങ്കിലും ചിലരെയെങ്കിലും സ്മരിച്ചേ തീരൂ.

1599–ൽ ഗോവയിലെ അർച്ച്ബിഷപ്പായിരുന്ന മെനേസിസ് ഉദയംപേരൂർ സുന്നഹദോസ് വിളിച്ചു ചേർത്തപ്പോൾ നിരണം പള്ളിക്കാർ അതിൽ സംബന്ധിച്ചില്ല. റോമൻ കത്തോലിക്കാസഭയുടെ വിശ്വാസങ്ങളെയും മാർപ്പാപ്പയുടെ അപ്രമാദിത്വ സിദ്ധാന്തത്തെയും മറ്റും ശക്തിയുക്തം എതിർത്തിരുന്ന നിരണത്തെ വൈദികർ 1653–ലെ കൂനൻകുരിശു സത്യത്തിൽ പങ്കെടുത്തു. 1836–ലെ മാവേലിക്കര സുന്നഹദോസിൽ വച്ചു പടിയോല അംഗീകരിക്കുന്ന ചടങ്ങിലും നിരണത്തെ വൈദികരും അവൈദിക പ്രമുഖരും പങ്കെടുത്തിരുന്നു. വടക്കുള്ള പല പ്രധാന പള്ളികളും സന്ദർശിച്ചശേഷം മെനേസിസ്സ് മെത്രാനും സംഘവും തെക്കൻ പ്രദേശത്തേയ്ക്കു കടന്നു. പൊറക്കാട് (ചെമ്പകശ്ശേരി), കൊല്ലം, കാർത്തികപ്പള്ളി, മാവേലിക്കര എന്നീ പള്ളികൾ സന്ദർശിച്ചശേഷം നിരണത്തേയ്ക്കു വന്നു.

# 2

# പവിത്രമായ പരുമലപ്പള്ളി

ഐതിഹ്യങ്ങളിൽ നിറഞ്ഞുനിൽക്കുന്ന പനയന്നാർകാവ് ദേവീക്ഷേത്ര ത്തിന് തെക്കുവശത്തായി പണ്ട് കുറച്ചു സ്ഥലം കാടുപിടിച്ചു കിടന്നു. അക്കാലത്ത് അരികുപുറത്തെ കോരുതു മാത്തൻ എന്ന ആൾ ഈ പ്രദേശം വെട്ടിത്തെളിച്ചു കൃഷി നടത്തി വീടും വച്ചു. കോരുത് മാത്തൻ നിരണം വലിയപള്ളി ഇടവകാംഗമായിരുന്നു.

നവീകരണപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായ പാലക്കുന്നത്ത് അബ്രഹാം മല്പാൻ തന്റെ സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ മർദ്ദീനിലേക്കയച്ചു. അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ മാത്യൂസ് മാർ അത്താനാസ്യോസ് എന്ന പേരിൽ വാഴിക്കപ്പെട്ട് 1843-ൽ മലയാളക്കരയിൽ എത്തി. 1852-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താ നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായായി. ബ്രിട്ടീഷുകാരുടെ അനുഭാവ പൂർണ്ണമായ ഇടപെടലുകൾ മൂലം അദ്ദേഹത്തിന് പല അധികാരങ്ങളും ലഭിച്ചിരുന്നു. ജനങ്ങളുടെ പരാതി കേൾക്കുവാനും അവരെ വിചാരണ ചെയ്യുവാനും ശിക്ഷിക്കുവാനുമുള്ള അധികാരവും അദ്ദേഹത്തിന് ലഭ്യമാ യിരുന്നു. തന്റെ പിതൃസഹോദരനായ പാലക്കുന്നത്ത് അബ്രഹാം മല്പാൻ തുടങ്ങിവെച്ച നവീകരണ സിദ്ധാന്തം മാത്യൂസ് മാർ അത്താനാസ്യോസും പിൻതുടർന്നു.

ഈ കാലഘട്ടത്തിൽ 1865-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവ ന്നാസ്യോസും അന്ത്യോഖ്യായിലെ പാത്രിയർക്കീസിൽ നിന്നും മേൽപട്ട ക്കാരനായി വാഴിക്കപ്പെട്ടു. സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ നിന്നും അടിസ്ഥാനപരമായ വിശ്വാസങ്ങളിൽ നിന്നും മാർ അത്താനാസ്യോസ് വ്യതിചലിക്കുന്നു എന്ന് മാർ ദീവന്നാസ്യോസ് മനസ്സിലാക്കി എങ്കിലും രണ്ടു വിളംബരപ്രകാരമുള്ള അധികാരം കയ്യാളുന്ന ആളിനെ എതിരിടു ന്നത് എളുപ്പമായിരുന്നില്ല. മാത്യൂസ് മാർ അത്താനാസ്യോസ് നിരണം പള്ളിയിൽ താമസിച്ചുകൊണ്ടായിരുന്നു ഭരണം നടത്തിയിരുന്നത്. കോട്ടയം പഴയസെമിനാരിയും പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സ്യോസിന്റെ കൈവശത്തിലായിരുന്നു.

ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് നിരണം പള്ളിയിലും പഴയസെമിനാരിയിലും പ്രവേശനം ഇല്ലായിരുന്നു. ഇക്കാ ലത്ത് എന്തോ കാരണത്താൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സ്യോസുമായി അരികുപുറത്ത് കോരുതു മാത്തന് അകൽച്ച ഉണ്ടായി.

തെക്കൻ പ്രദേശങ്ങളിലെങ്ങും ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിക്ക് ഇടമില്ലാതിരുന്ന കാലത്ത് അരികുപുറത്ത് കോരുതു മാത്തൻ അദ്ദേഹത്തെ ജലമാർഗ്ഗം പരുമലയിൽ കൊണ്ടുവന്നു. തന്റെ താമസസ്ഥലത്തിനടുത്ത് ഒരു ചെറിയ കെട്ടിടത്തിൽ താമസിപ്പിച്ച് അദ്ദേഹത്തിന് എല്ലാവിധ സംരക്ഷണവും നല്കിയിരുന്നു.

1872-ൽ 30 ദണ്ഡ് സമചതുരത്തിൽ സ്ഥലം ദാനാധാരമായി തിരുമേനിയുടെ പേർക്ക് നൽകി. ആരാധനാവശ്യത്തിലേക്ക് മുളയും, ഓലയും ഉപയോഗിച്ച് ഒരു വെട്ടിക്കെട്ടു പള്ളിയും സ്ഥാപിച്ചു. ആ പള്ളിക്ക് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് സെഹിയോൻ പള്ളി എന്ന് നാമകരണവും ചെയ്തു. പള്ളിയുടെ പ്രഥമ വികാരിയായി മട്ടയ്ക്കൽ കാരിക്കോട്ട് ഇമ്മട്ടി വൈദ്യന്റെ പുത്രൻ ദിവ്യശ്രീ ദാനിയേൽ കത്തനാരെയും നിയമിച്ചു.

പാലക്കുന്നത്ത് മെത്രാച്ചന്റെ നവീകരണത്തെ നിരണത്തെ പട്ടമുക്കിലച്ചൻ, ഒഴികെയുള്ള അച്ചന്മാരെല്ലാവരും എതിർത്തു. അതിന്റെ മുൻപന്തിയിൽ നിന്നിരുന്നത് മട്ടയ്ക്കലെ അച്ചന്മാർ ആയിരുന്നു.

1876-ൽ പ. പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിൽ എത്തി. ചാത്തുരുത്തിയിൽ ഗീവറുഗീസ് റമ്പാൻ, ബാവായുടെ ദ്വിഭാഷിയായി സ്നേഹാദരങ്ങൾക്ക് പാത്രീഭൂതനായി. 1876 ഡിസംബർ 10-ന് പറവൂർ പള്ളിയിൽ വച്ച് ഗീവർഗീസ് റമ്പാനെ ഗ്രീഗോറിയോസ് എന്ന സ്ഥാനനാമത്തിൽ മെത്രാപ്പോലീത്താ ആയി പ. ബാവാ വാഴിക്കുകയും ചെയ്തു. മലങ്കര ഉണ്ടായിരുന്ന ഏഴു മേല്പട്ടക്കാരിൽ ഏറ്റവും പ്രായം കുറഞ്ഞത് ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്നതുകൊണ്ട് കൊച്ചു തിരുമേനി എന്ന് അദ്ദേഹം വിളിക്കപ്പെട്ടു. ഇന്നും അങ്ങനെ തന്നെ വിളിക്കപ്പെട്ടുവരുന്നു.

കോട്ടയം പഴയസെമിനാരി ഉൾപ്പെടെയുള്ള സമുദായസ്വത്തുക്കളൊക്കെയും തന്നെ മാത്യൂസ് അത്താനാസ്യോസിന്റെ കൈവശമായിരുന്നതിനാൽ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പരുമലയത്രേ താമസിച്ചിരുന്നത്. മാർ ദീവന്നാസ്യോസ് തിരുമേനിക്കു സമുദായത്തിനുവേണ്ടി വ്യവഹാരങ്ങളും മറ്റും നടത്തേണ്ടിയിരുന്നതിനാൽ പരുമലയിലെ ആസ്ഥാനം കൊച്ചുതിരുമേനിയെ ഏൽപ്പിച്ചു. സഭയുടെ പുരോഗമനത്തിന് അത്യാവശ്യം ഉത്തമന്മാരായ വൈദികരാണ് എന്നു കണ്ട് മാർ ഗ്രീഗോറിയോസ് തിരുമേനി പരുമല അഴിപ്പുരയിൽ ഒരു സെമിനാരി ആരംഭിച്ചു. പ്രധാന മല്പാൻ തിരുമേനി തന്നെ ആയിരുന്നു. വിശ്വാസാചാരങ്ങളിൽ അതീവ നിഷ്ഠയുള്ളവനായിരുന്ന കൊച്ചു തിരുമേനി ശിഷ്യഗണത്തിന് മാതൃകയായി ശോഭിച്ചു. അവർക്ക് അദ്ദേഹത്തോട് ആത്മാർത്ഥമായ ഭക്ത്യാദരവുകൾ ഉണ്ടായിരുന്നു. കൊച്ചുതിരുമേ

നിയുടെ ശിഷ്യത്വം ഒരു പദവിയായി അവർ കരുതിയിരുന്നു. കാനോനിക പ്രാർത്ഥനകളെയും വിശ്വാസാചരണങ്ങളെയും കർമ്മാനുഷ്ഠാനങ്ങളെ യുംകുറിച്ച് ആദരവും നിഷ്ഠാതല്പരതയും തോന്നുമാറത്രെ അവരെ അദ്ദേഹം പഠിപ്പിച്ചിരുന്നത്. ഇഹലോകവാസം വെടിഞ്ഞ പല ശ്രേഷ്ഠ വൈദികരും കൊച്ചുതിരുമേനിയുടെ ശിഷ്യന്മാരായിരുന്നു. വട്ടശ്ശേരിൽ തിരുമേനി, ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, ആലുവായിലെ മാർ അത്താനാസ്യോസ് തിരുമേനി, കോനാട്ട് മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, പൂതക്കുഴിയിൽ അബ്രഹാം അച്ചൻ, പയ്യമ്പ ള്ളിൽ ദാവീദച്ചൻ, തോമസ്സച്ചൻ, കൊറ്റാത്തുവിള ഗീവർഗീസച്ചൻ എന്നി വർ കൊച്ചുതിരുമേനിയുടെ ശിഷ്യഗണത്തിൽപ്പെട്ട പ്രശോഭിത നക്ഷത്ര ങ്ങൾ ആയിരുന്നു.

1902 തുലാമാസം 2-ന് കൊച്ചുതിരുമേനിയുടെ ആത്മാവ് ഇമ്പമുള്ള പറുദീസയിലേക്ക് എടുക്കപ്പെട്ടു. പരിശുദ്ധനായ തിരുമേനി പരുമലപള്ളി യിൽതന്നെ കബറടക്കപ്പെട്ടു. പരിശുദ്ധനായ തിരുമേനിയുടെ വിശുദ്ധി മൂലം പരുമലപള്ളിയും പരുമലദേശവും പരിശുദ്ധമാക്കപ്പെട്ടു. മലങ്കരസഭ പുണ്യമാക്കപ്പെട്ടു.

## കാരിക്കോട്ടച്ചനെ കൂടുതൽ സ്നേഹിച്ചിരുന്ന പിതാക്കന്മാർ





**പ. ഗീവർഗീസ് ദ്വിതീയൻ ബാവാ**

**പ. ഔഗേൻ പ്രഥമൻ ബാവാ**

**ദാനിയേൽ മാർ പീലക്സീനോസ്**

**തോമ്മാ മാർ ദീവന്നാസ്യോസ്**





# 3

# പ്രശസ്തമായ മട്ടയ്ക്കൽ കുടുംബം

**നി**രണം പള്ളിയോളം തന്നെ പാരമ്പര്യമുള്ള ഒരു പ്രശസ്ത കുടുംബമാണ് മട്ടയ്ക്കൽ കുടുംബം. മാർത്തോമ്മാശ്ലീഹാ നിരണത്തു വന്നപ്പോൾ നിരണത്തുനിന്നു ധാരാളം ബ്രാഹ്മണ കുടുംബങ്ങളും നായർ കുടുംബങ്ങളും സുവിശേഷം സ്വീകരിച്ച് ക്രിസ്തുമതത്തിൽ ചേർന്നു. അതിൽ പ്രധാനമായ നാല് കുടുംബങ്ങളെ എടുത്തു പറയുന്നുണ്ട്. തയ്യിൽ, പട്ടമുക്കിൽ, മാങ്കി, മഠത്തിലേൻ. കോലറയാറിനേയും കോട്ടച്ചാലിനേയും ബന്ധിച്ച് തൃക്കുപാലേശ്വരം ക്ഷേത്രത്തിനു കിഴക്കുവശത്തുകൂടി ഒഴുകിയിരുന്ന ഇരേഴ ആറിന്റെ തീരത്താണ് മഠത്തിൽ പുരയിടം സ്ഥിതിചെയ്തിരുന്നത്. മഠത്തിൽ പുരയിടത്തിൽ താമസിച്ചിരുന്നവരെ മഠത്തിലേൻ എന്ന് വിളിച്ചിരുന്നു. ഈ മഠത്തിലേൻ എന്ന കുടുംബം പിൽക്കാലത്ത് ആറിൻ മട്ടയ്ക്ക് താമസിച്ചിരുന്നതുകൊണ്ട് മട്ടയ്ക്കൽ എന്ന കുടുംബപ്പേര് ലഭിച്ചു. ഇവർ കൊടുങ്ങല്ലൂർ നിന്നോ കുടമാളൂർ നിന്നോ വന്നു താമസിച്ച നാല് ബ്രാഹ്മണ സഹോദരങ്ങളായിരുന്നു. ക്ഷേത്രങ്ങളുടെ നാടായ നിരണത്തും പരിസരങ്ങളിലും ഉള്ള ക്ഷേത്രങ്ങളിൽ ആരാധനയും ചികിത്സയും മറ്റും നടത്തി ജീവിച്ചവരായിരുന്നു ഇവർ.

## മട്ടയ്ക്കലെ ശ്രേഷ്ഠ മഹാപുരോഹിതന്മാരും അത്മായരും

ധാരാളം വൈദികരെയും, വൈദ്യന്മാരേയും, ആശാന്മാരെയും (അദ്ധ്യാപകരെയും) സഭയ്ക്കും നാടിനും സംഭാവന ചെയ്ത കുടുംബം ആണ് മട്ടയ്ക്കൽ. ഈ കുടുംബത്തിന്റെ പല ശാഖകൾ കേരളത്തിൽ അങ്ങോളം ഇങ്ങോളം ഉണ്ട്. എല്ലാ ശാഖകളിലും പ്രസിദ്ധരായ വൈദികർ ഉണ്ടായിരുന്നു. ജീവിച്ചിരുന്ന പ്രദേശങ്ങളുടെ സംസ്കാരവും സഭാവിഭാഗത്തിന്റെ വിശ്വാസവും ഉൾക്കൊണ്ടവരായിരുന്നു ഇവർ. കത്തോലിക്കാ (പഴയകൂറും റീത്തുകാരും), ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, സി. എസ്. ഐ. മുതലായ എപ്പിസ്ക്കോപ്പൽ സഭകളിലും, പെന്തിക്കോസ്തു ദൈവസഭ മുതലായ ഗ്രൂപ്പുകളിലെ വിശ്വാസികളും അടങ്ങുന്നതാണ് മട്ടയ്ക്കൽ കുടുംബം.

മട്ടയ്ക്കൽ കുടുംബത്തിലെ പ്രമുഖ വൈദികരിൽ യോഹന്നാൻ കത്തനാർ, യാക്കോബ് കത്തനാർ, യൗസേഫ് കത്തനാർ, പെരുമാൾ കത്തനാർ, ഐപ്പ് കത്തനാർ, ബഹനാൻ കത്തനാർ, പത്രോസ് കത്തനാർ,

പുത്രൻ അലക്സന്ത്രയോസ് കത്തനാർ, ചാണ്ടി പെരുമാൾ കത്തനാർ, ഗീവർഗീസ് കത്തനാർ, അബ്രഹാം കത്തനാർ, എം. എ. അലക്സാണ്ടർ കത്തനാർ, ചാണ്ടി പെരുമാൾ കത്തനാരുടെ സഹോദരപുത്രനായ കാരിക്കോട്ട് ദാനിയേൽ കത്തനാർ പുത്രൻ ബർസ്ലീബി കത്തനാർ, കെ. ബി. മാത്യൂസ് കത്തനാർ എന്നിവർ ഉൾപ്പെടുന്നു.

മട്ടയ്ക്കൽ കുടുംബത്തിലെ പ്രധാന ശാഖകളിൽ ആദ്യത്തേത് പള്ളിവാതുക്കൽ ശാഖയാണ്. നിരണം പള്ളിയുടെ വാതുക്കൽ താമസിച്ചിരുന്നതുകൊണ്ടാണ് പള്ളിവാതുക്കൽ എന്ന പേരു ലഭിച്ചത്. പള്ളിവാതുക്കലായിരുന്നു താമസം എങ്കിലും മട്ടയ്ക്കൽ എന്ന പേരിലാണ് അറിയപ്പെട്ടിട്ടുള്ളത്. പള്ളിവാതുക്കൽ താസിച്ചിരുന്ന യോഹന്നാൻ കത്തനാർ മാളിയേക്കൽ തോമ്മാ കത്തനാരുടെ മകളെ വിവാഹം കഴിച്ചിരുന്നതായി പൂർവ്വപിതാക്കന്മാരുടെ കൈയെഴുത്ത് പ്രതികളിൽ കാണുന്നു.

## അലക്സിയോസ് മാർ തേവോദോസിയോസ്

നിരണം മട്ടയ്ക്കൽ കുടുംബത്തിന്റെയും ഓർത്തഡോക്സ് സഭയുടെയും, റാന്നി-പെരുനാട് ബഥനി ആശ്രമത്തിന്റെയും അഭിമാനസ്തംഭം ആണ് അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ. 'ബഥനിയുടെ പനിമലർ' എന്ന അപരനാമത്തിൽ അദ്ദേഹം പരക്കെ അറിയപ്പെട്ടിരുന്നു. സമാദരണീയനായ തിരുമേനി ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽപിതാവും, ആദർശധീരനും, കർമ്മ നിരതനും ആത്മാർത്ഥതയുടെ പ്രതീകവും കുടുംബത്തിന്റെ ആത്മീയ ചൈതന്യവുമായിരുന്നു.

മട്ടയ്ക്കൽ ബഹനാൻ കത്തനാരുടെ പുത്രൻ മാത്തച്ചന്റെയും കുഞ്ഞാണ്ടമ്മയുടെയും പുത്രനായി 1888 ആഗസ്റ്റ് 28-ന് ഭൂജാതനായി. ചാണ്ടിക്കുഞ്ഞ് എന്നായിരുന്നു ഓമന നാമം. നിരണം സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി. തിരുവല്ല എം. ജി. എം. എച്ച്. എസ്., കോട്ടയം എം. ഡി. സെമിനാരി, കോട്ടയം സി. എം. എസ്. കോളജ് എന്നീ വിദ്യാലയങ്ങളിൽ അഭ്യസനം നടത്തി.


**അലക്സിയോസ് മാർ തേവോദോസ്യോസ്**

നിരണം വലിയപള്ളി വികാരിയായിരുന്ന തന്റെ പിതാമഹൻ ബഹനാൻ കത്തനാരെപ്പോലെയും, പിതൃസഹോദരൻ

അലക്സന്ത്രയോസ് മല്പാനെപ്പോലെയും ചാണ്ടിക്കുഞ്ഞ് വൈദികനാകുവാൻ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. 1912-ൽ ഇരുപത്തിനാലാമത്തെ വയസ്സിൽ അലക്സന്ത്രയോസ് എന്ന നാമത്തിൽ ശെമ്മാശനായി. 1915-1918 വരെ ഈസ്റ്റ് ബംഗാളിലെ ബാരിസോൾ ഡിവിനിറ്റി കോളജിലും സെറാമ്പൂർ തിയോളജിക്കൽ കോളജിലും പഠനം നടത്തി.

സെറാമ്പൂർ കോളജിൽ പ്രൊഫസർ ആയിരുന്ന മാവേലിക്കര പണിക്കരുവീട്ടിൽ ഫാ. പി. റ്റി. ഗീവർഗീസുമായിട്ടുള്ള ആത്മീയബന്ധം ബഥനി ആശ്രമ പ്രസ്ഥാനത്തിന് തുടക്കം കുറിക്കുന്നതിന് സൽപ്രേരണ നൽകി. 1918-ൽ ഫാ. അലക്സന്ത്രയോസ് എന്ന പേരിൽ വൈദികനായി. 1919-ൽ ഫാ. പി. റ്റി. ഗീവർഗീസിനോടൊപ്പം റാന്നി-പെരുനാട് ബഥനി ആശ്രമം ആരംഭിച്ചു. മിശിഹാനുകരണ സമൂഹത്തിലേക്ക് അനേകം യുവാക്കൾ ചേർന്നു. മാർ ഈവാനിയോസ് ബഥനി ആശ്രമത്തിന്റെ അദ്ധ്യക്ഷനായിത്തീർന്നു. ഫാ. അലക്സന്ത്രയോസ് ഉപാദ്ധ്യക്ഷനായി. ആശ്രമാംഗങ്ങൾക്ക് പ്രത്യേക ജീവിതശൈലിയും, കൃത്യനിഷ്ഠയും ഉണ്ടായിരുന്നു. ആശ്രമത്തിലെ അംഗങ്ങൾക്ക് വേദപഠനം നൽകുന്നതിൽ ഫാ. അലക്സന്ത്രയോസ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ബഥനി ആശ്രമത്തിന്റെ അദ്ധ്യക്ഷനായിരുന്ന മാർ ഈവാനിയോസ് 1930-ൽ കത്തോലിക്കാ സഭയിൽ ചേർന്നു. അദ്ദേഹം തിരുവനന്തപുരം അതിരൂപതാ ആർച്ചു ബിഷപ്പായി ഭരണം നടത്തി. ഫാ. അലക്സന്ത്രിയോസിനെയും കത്തോലിക്കാ സഭയിൽ ചേരുന്നതിന് ഈവാനിയോസ് ക്ഷണിച്ചു. എന്നാൽ ആ ക്ഷണം നിരസിച്ച വൈദികശ്രേഷ്ഠൻ ബഥനി ആശ്രമത്തിന്റെ സുപ്പീരിയർ ആയി ഉയർത്തപ്പെട്ടു.

സുന്നഹദോസിന്റെ തീരുമാനപ്രകാരം ഫാ. അലക്സന്ത്രയോസ് റമ്പാനായി അഭിഷേകം ചെയ്യപ്പെട്ടു. 1938-ൽ മുളന്തുരുത്തി കർമ്മേൽ ദയറായിൽ വച്ചു പരിശുദ്ധ ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായിൽ നിന്നു അലക്സിയോസ് മാർ തേവോദോസിയോസ് എന്ന നാമത്തിൽ മേൽപ്പട്ടക്കാരനായി.

കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായായും സ്റ്റുഡന്റ്സ് കോൺഫറൻസ് പ്രസിഡന്റായും നിസ്വാർത്ഥ സേവനം ചെയ്തു. പ്രസ്തുത ഭദ്രാസനങ്ങളിലെ അജപാലനം ഓർത്തഡോക്സ് സഭയിൽ അഭൂതപൂർവ്വമായ പുരോഗതി സൃഷ്ടിച്ചു. അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ കുർബ്ബാന ശുശ്രൂഷയും, സരളമായ ഭാഷാശൈലിയിലുള്ള പ്രസംഗങ്ങളും ഭക്തജനങ്ങളുടെ ഹൃദയത്തെ ആകർഷിച്ചു.

ത്യാഗോജ്വലമായ സേവനങ്ങളിലൂടെ മുന്നേറിയ തിരുമേനി നീതിക്കു

വേണ്ടി സന്ധിയില്ലാത്ത സമരം ചെയ്തു. മുഖത്തിനു നേരെ വിരൽ ചൂണ്ടി തെറ്റ് തെറ്റെന്നും, ശരി ശരിയെന്നും തറപ്പിച്ചു പ്രസ്താവിച്ചു. സർ സി. പി. രാമസ്വാമി അയ്യർക്ക് മലങ്കരസഭ സ്വീകരണം നൽകി സല്ക്കരിക്കാൻ നിശ്ചയിച്ചതിനെ തിരുമേനി ശക്തിയായ ഭാഷയിൽ വിമർശിച്ചു. സഭാ സമാധാനത്തിനെന്ന നാട്യേന പാത്രിയർക്കീസിന്റെ മേലധികാരം സ്വീക രിപ്പിപ്പാൻ ചേർന്ന ചിങ്ങവനം വട്ടമേശ സമ്മേളനത്തിൽ നിന്ന് സധൈര്യം ഇറങ്ങിപ്പോന്ന ഏക വ്യക്തിയാണ് തിരുമേനി.

1932-ലും 1937-ലും തിരുമേനി സഭയെ പ്രതിനിധാനം ചെയ്ത് വിദേശ രാജ്യങ്ങളിൽ പര്യടനം നടത്തി. 1948-ൽ സഭകളുടെ ലോക കൗൺസി ലിന്റെ ആംസ്റ്റർഡാമിൽ വച്ചു നടന്ന പ്രഥമ സമ്മേളനത്തിൽ (ഡബ്ല്യു. സി. സി.) പങ്കെടുത്തു. പ്രഗത്ഭനായ തിരുമേനി അതിന്റെ കമ്മിറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു (മട്ടയ്ക്കൽ കുടുംബത്തിലെ ആധുനിക തല മുറയിലെ അഭിവന്ദ്യ ഡോ. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനി ഡബ്ല്യു. സി. സി. യുടെ കേന്ദ്ര കമ്മിറ്റി അംഗമായി ഇന്ന് പ്രശോഭിക്കുന്നു).

ആതുര സേവനമേഖലയിൽ വിപ്ലവാത്മകമായ ചരിത്രം സൃഷ്ടിച്ച ആചാര്യശ്രേഷ്ഠന്റെ ശ്രമഫലമായി സമീപത്ത് ഒരു സർക്കാർ ആശുപ ത്രിയും പെരുനാട്ടിൽ മറ്റൊരു ആശുപത്രിയും പ്രവർത്തിക്കുന്നു.

1956-ൽ അനാരോഗ്യം മൂലം തിരുമേനി സേവന രംഗത്തുനിന്നു വിര മിച്ചു.

1965 ഓഗസ്റ്റ് 6-നു രാവിലെ വി. കുർബ്ബാന ശുശ്രൂഷ നടന്നുകൊണ്ടി രിക്കുമ്പോൾ 77-ാം വയസ്സിൽ തിരുമേനിയുടെ ധന്യാത്മാവ് അദ്ദേഹം പ്രിയം വെച്ചിരുന്ന സ്വർഗ്ഗീയ സീയോനിലേക്ക് പറന്നുപോയി. അടുത്ത ദിവസം ഔഗേൻ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ മറ്റു തിരുമേനി മാരുടെയും, വൈദികരുടെയും, ഭക്തജന മഹാസമുദ്രത്തിന്റെയും സാന്നി ദ്ധ്യത്തിൽ കബറടക്ക ശുശ്രൂഷ നടന്നു. ബഥനി ചാപ്പലിന്റെ തെക്കു വശത്തു മാർ തേവോദോസിയോസ് തിരുമേനിയുടെ കബറിടം നിലകൊ ള്ളുന്നു. ഓഗസ്റ്റ് 6-ന് ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നു.

## റാവുസാഹിബ് ഡോ. പി. പി. ജോൺ
## മട്ടയ്ക്കൽ പുത്തൻവീട്ടിൽ തലവടി (നാലാങ്കൽ)

മട്ടയ്ക്കൽ കാരിക്കോട്ട് പെരുമാൾ യോഹന്നാന്റെ (ഇമ്മട്ടി വൈദ്യന്റെ) ആദ്യജാതനായ യോഹന്നാൻ പെരുമാളിന്റെ പുത്രനായി 1887-ൽ ജനിച്ചു. 1977-ൽ എഫ്. എ. പരീക്ഷ മദ്രാസ് യൂണിവേഴ്സിറ്റിയുടെ അംഗീകാരമുള്ള സി. എം. എസ്. കോളജിൽ നിന്നു പാസ്സായി. 1908 ഏപ്രിൽ ഒന്നിനു മദ്രാസ് മെഡിക്കൽ കോളജിൽ എം. ബി. സി. എം. നു ചേർന്നു. 6 വർഷ കോഴ്



സായ എം. ബി. സി. എം. 1914-ൽ പൂർത്തിയാക്കി. ബ്രിട്ടീഷ് ഗവൺമെന്റ് എം. ബി. സി. എം. നിർത്തലാക്കി എം. ബി. ബി. എസ്. ആരംഭിച്ചു. ബ്രിട്ടീഷ് പൗരന്മാരല്ലാത്ത പി. പി. ജോണിനെപ്പോലെ ചിലരെ മാത്രം ആദ്യത്തെ ബാച്ച് എം. ബി. ബി. എസ്. പരീക്ഷയ്ക്കിരുത്തുവാൻ ബ്രിട്ടീഷ് ഗവൺമെന്റ് അനുവദിച്ചു. 1914 നവംബർ 14-നു എം. ബി. ബി. എസ്. ഡിഗ്രി ലഭിച്ചു.

മദ്രാസ് മെഡിക്കൽ കൗൺസിലിന്റെ രജിസ്ട്രേഷനു മുമ്പുതന്നെ താൽക്കാലിക അസിസ്റ്റന്റ് സർജ്ജൻ ആയി പട്ടുക്കോട്ടയിൽ ജോലിചെയ്തു (31-01-1915 - 15-06-1915). മെഡിക്കൽ കൗൺസിലിന്റെ അംഗീകാരം കിട്ടിയത് 31-06-1916 ലാണ്. ഹൗസ് സർജ്ജൻ ജോലി 16-06-1915 മുതൽ 15-06-1916 വരെ ആയിരുന്നു.

ഡോ. ജോണിന്റെ സഹപാഠികളും സുഹൃത്തുക്കളും ആയി ധാരാളം പേർ ഉണ്ടായിരുന്നു. അവരിൽ ചിലർ ഡോ. കെ. സി. ജോർജ്ജ്, ഡോ. പി. ഒ. നൈനാൻ പള്ളിക്കടവിൽ, മോടയിലെ ബിഷപ്പ് മാണി ചാക്കോയുടെ പിതാവ് എം. പി. ചാക്കോ നിരണം, ഡോ. റ്റി. കെ. വർഗ്ഗീസ് തലക്കോട്ട് ചെങ്ങന്നൂർ, ഡോ. എ. ജെ. ജോൺ, ഡോ. ചീരൻ വർഗീസ്, ആന്ധ്രാപ്രദേശിലെ ഗവർണർ ആയിരുന്ന കെ. സി. ഏബ്രഹാമിന്റെ സഹോദരൻ ഡോ. കെ. സി. പോൾ (ഡയബറ്റിക്സ്), ഡോ. ജോർജ്ജ് സഖറിയ എഫ്. ആർ. സി. എസ്., ഡോ. പി. വി. ജോർജ്ജ്, ഡോ. കെ. എം. മാത്തുള്ള മൂലമുറിയിൽ എന്നിങ്ങനെ നീളുന്നു അവരുടെ പേരുകൾ.

ഡോ. ജോൺ മദ്രാസ് സ്റ്റേറ്റിൽ 27-ാമത്തെ വയസ്സിൽ അസിസ്റ്റന്റ് സർജനായി ബ്രിട്ടീഷ് സർവ്വീസിൽ പ്രവേശിച്ചു. പട്ടുക്കോട്ട, അങ്ങാടിപുരം, മലബാർ, വൃദ്ധചലം, മധുരയിലുള്ള പേരായികുളം മുതലായ സ്ഥലങ്ങളിൽ സേവനം അനുഷ്ഠിച്ചു. മധുരയിലെ ഗവ. ഹോസ്പിറ്റലിൽ ആർ. എം. ഒ. ആയും സേവനം ചെയ്തു. മധുര മെഡിക്കൽ സ്കൂളിലെ ലക്ചറർ ആയും പ്രവർത്തിച്ചു.

ബീഹാറിന്റെയും ഒറീസ്സായുടെയും ഗവർണറുടെ അപേക്ഷ പരിഗണിച്ച് മദ്രാസിലെ ചീഫ് ഓഫ് മെഡിക്കൽ സർവ്വീസിൽ നിന്നു ഡോ. പി. പി. ജോണിനെ പാറ്റ്ന-ഒറീസ്സാ പ്രിൻസിലി സ്റ്റേറ്റിന്റെ ചീഫ് മെഡിക്കൽ ഓഫീസറായി നിയമിച്ചു. മദ്രാസ് സർവ്വീസിൽ നിന്നും രാജിവച്ച് ചീഫ് മെഡിക്കൽ ഓഫീസറായി 1919 മെയ് മാസം 16-ാം തീയതി ജോലിയിൽ ചേർന്നു.

ഡോ. ജോണിനു വളരെ അധികം പേരും പ്രശസ്തിയും ലഭിക്കുവാനിടയായി. ഡോ. ജോൺ വളരെ കാര്യപ്രാപ്തിയുള്ള ഒരു ഫിസിഷ്യനും, സർജനും ആയിരുന്നതുകൊണ്ട് അയൽരാജ്യങ്ങളായ നാട്ടുരാജാക്കന്മാരുടെയും പ്രീതിയും സൗഹൃദവും അദ്ദേഹത്തിനു ലഭിച്ചിരുന്നു. കൽഹണ്ടി, ജയപ്പൂർ, മയൂർബാഗ്, കൊറപ്പെട്ട്, സാമ്പൽപൂർ, വിജയനഗരം തുടങ്ങിയ ധാരാളം നാട്ടുരാജ്യങ്ങൾ അന്നുണ്ടായിരുന്നു. ഈ രാജ്യങ്ങളിലെ രാജാക്കന്മാരും, രാജകുമാരന്മാരും, അവരുടെ കുടുംബാംഗങ്ങളും ഡോ. ജോണിന്റെ ചികിത്സ തേടിയിരുന്നു. പാട്നാ സ്റ്റേറ്റിന്റെ സി. എം. ഒ. എന്നതു കൂടാതെ ഹെൽത്ത് ഫോർ സാനിട്ടേഷൻ വകുപ്പിന്റെ സ്റ്റേറ്റ് ചീഫും പാട്ന സെൻട്രൽ ജയിലിന്റെ സൂപ്രണ്ടും കൂടിയായിരുന്നു. ഡോ. ജോൺ ഉന്നതന്മാരുടെ മാത്രം ഡോക്ടർ ആയിരുന്നില്ല. അദ്ദേഹം സാധാരണക്കാരോടും പാവപ്പെട്ടവരോടും കരുണ കാണിച്ചിരുന്നു. ആവശ്യത്തിനുള്ള ചികിത്സ നൽകി തന്റെ കുടുംബത്തിന്റെ മഹിമ തെളിയിച്ചിരുന്നു. നമ്മൾ സാധാരണ കുടുംബത്തിലെ അംഗങ്ങൾ ആണെന്നും അതുകൊണ്ട് പാവപ്പെട്ടവരോട് കരുണ കാണിക്കണമെന്നും തന്റെ മക്കളോട് പ്രത്യേകം പറഞ്ഞിരുന്നു.

അദ്ദേഹത്തിന്റെ ഇത്തരത്തിലുള്ള പ്രവർത്തനങ്ങൾ ബ്രിട്ടീഷ് ഗവൺമെന്റിന് ബോധ്യപ്പെട്ടപ്പോൾ എന്തുകൊണ്ട് റാവുസാഹിബ് എന്ന പദവി അദ്ദേഹത്തിന് നൽകാൻ ശുപാർശ ചെയ്തില്ല എന്ന് സ്റ്റേറ്റിലെ ഭരണാധികാരികളോട് ചോദിക്കുകയും ഇൻഡ്യയുടെ ഗവർണർ ജനറൽ, ഡോ. പി. പി. ജോണിന് 1935 ജൂൺ മൂന്നിനു റാവുസാഹിബ് പദവി നൽകി ബഹുമാനിക്കുകയും ചെയ്തു. ഇതിനേക്കാൾ ഉന്നതപദവിയായ റാവു ബഹാദൂർ അല്ലെങ്കിൽ ദിവാൻ ബഹാദൂർ സ്ഥാനം നൽകി ബഹുമാനിക്കാൻ ബ്രിട്ടീഷ് ഗവൺമെന്റ് ആലോചിച്ചുകൊണ്ടിരുന്നപ്പോൾ 1938 ജൂൺ മാസം അദ്ദേഹം പെട്ടെന്ന് അന്തരിച്ചു. തലവടി പടിഞ്ഞാറേക്കര പള്ളി (കുഴീപ്പള്ളി) സെമിത്തേരിയിൽ ശവസംസ്കാരം നടത്തി.

വിശ്വാസത്തിലും സഭയിലും ഉള്ള ജോണിന്റെ തീക്ഷ്ണത എടുത്തു കാട്ടുന്ന സംഭവമാണ് ചുവടെ ചേർക്കുന്നത്. 1910-ൽ എം. ബി. സി. എം. നു പഠിച്ചുകൊണ്ടിരിക്കുന്ന സമയത്ത് സിറിയയിലെ പ. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ, പ. വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയസമയത്ത് 1910 സെപ്റ്റംബർ 20 മലങ്കരസഭയിലെ പള്ളികളിൽ നിന്നു 60 പട്ടക്കാരും 200 പ്രശസ്തരായ അത്മായരും പങ്കെടുത്തതും ചെറിയമഠത്തിലച്ചന്റെയും പൂതക്കുഴിയിലച്ചന്റെയും നേതൃത്വത്തിൽ കൂടിയതുമായ യോഗത്തിൽ പി. റ്റി. ഗീവർഗീസ് അച്ചന്റെ കൂടെ മട്ടയ്ക്കൽ പി. പി. ജോണും, ഇലഞ്ഞിക്കൽ ഇ. ജെ. ജോണും പ്രമുഖ പ്രസംഗകരായിരുന്നു. മലങ്കരസഭയുടെ സ്വാതന്ത്ര്യം ആണ് ആവശ്യമെന്നും അന്ത്യോഖ്യായുടെ അടിമത്തനുകം

വലിച്ചെറിയണമെന്നും പ്രസംഗകർ ആഹ്വാനം ചെയ്തിരുന്നു. ഇതിനെപ്പറ്റി 'ദി ഓർത്തഡോക്സ് ചർച്ച് ഇൻ ഇൻഡ്യ' എന്ന പുസ്തകത്തിൽ (പേജ് 231) പ്രസ്താവിച്ചിട്ടുണ്ട്.

ഇദ്ദേഹത്തിന്റെ മരണശേഷം ബ്രിട്ടീഷ് ഗവൺമെന്റും ഒറീസ്സാ ഗവൺമെന്റും കൂടി ഡോ. ജോണിന്റെ ബഹുമാനാർത്ഥം ബോലാംഗീർ എന്ന സ്ഥലത്ത് ഡോ. പി. പി. ജോണിന്റെ പേരിൽ കുട്ടികളുടെ ഒരു ആശുപത്രി പണിതു. അത് ഇപ്പോഴും പ്രവർത്തിക്കുന്നുണ്ട്.

ഇൻഡ്യയിലെ എല്ലാ പ്രമുഖ പത്രങ്ങളിലും കേരളത്തിലെ പ്രമുഖ പത്രങ്ങളിലും ഇദ്ദേഹത്തിന്റെ നിര്യാണവാർത്ത വളരെ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചിരുന്നു. ഒറീസ്സാ സ്റ്റേറ്റും ബീഹാർ സ്റ്റേറ്റും ഡോ. ജോണിന്റെ നിര്യാണത്തിൽ ഔദ്യോഗിക ദുഃഖം ആചരിച്ചു.

## നിധിയിരിക്കൽ മാണിക്കത്തനാർ

1842 മെയ് 27-ന് കുറവിലങ്ങാട് മർത്തമറിയം പള്ളി വികാരി വർക്കി കത്തനാരുടെ സഹോദരൻ ഇട്ടിയവിര മാപ്പിളയുടെ രണ്ടാമത്തെ പുത്രനായി മാണിക്കത്തനാർ ഭൂജാതനായി. പ്രാഥമിക വിദ്യാഭ്യാസം സ്വവസതിയോടനുബന്ധിച്ചു നടത്തിയിരുന്ന ഇംഗ്ലീഷ് പഠനശാലയിൽ ആരംഭിച്ചു. അതിനുശേഷം കോട്ടയം പഴയസെമിനാരിയിൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ മേൽനോട്ടത്തിൽ ഇംഗ്ലീഷും, സുറിയാനിയും പഠിച്ചു. അക്കാലത്ത് മാണിയച്ചൻ 18 ഭാഷകളിൽ അവഗാഹം നേടിയിരുന്നു.

പത്തൊമ്പതാം വയസ്സിൽ ശെമ്മാശപ്പട്ടം സ്വീകരിച്ചു. 1874-ൽ ജൂലൈ മാസം മാന്നാനം ആശ്രമത്തിൽ ചേർന്നു. 1876-ൽ വൈദികപട്ടം സ്വീകരിച്ചു. പ്രഥമ ദിവ്യബലി അർപ്പിച്ചു. 1876 മാർച്ചു മാസം കുറവിലങ്ങാട് മർത്തമറിയം പള്ളി വികാരി ആയി.

സ്വന്തം റീത്തിൽ നാട്ടുമെത്രാന്മാരെ കിട്ടുന്നതിന് റോമിലേക്ക് ഹർജി നൽകി. 1876-ൽ സത്യനാദകാഹളം പത്രം തുടങ്ങുവാൻ സുറിയാനിക്കാരുടെ മെത്രാൻ മാർസലിനോസിനെ സഹായിച്ചു. 1881-ൽ തന്റെ വാത്സല്യമിത്രമായിരുന്ന കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള കേരളമിത്രം എന്ന പത്രം തുടങ്ങുന്നതിന് സഹകരണം നൽകി.

മാണിക്കത്തനാരുടെ ആപ്തമിത്രമായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയും കൂടി ജാത്യൈക്യസംഘം ഉണ്ടാക്കി. സംഘത്തിന്റെ പ്രവർത്തനപരിപാടികൾ ജനത്തെ അറിയിക്കുന്നതിന് സംഘം വക ഒരു പത്രം തുടങ്ങാൻ മാണിക്കത്തനാരെ ചുമതലപ്പെടുത്തുകയും 1887-ൽ നസ്രാണിദീപിക പ്രസിദ്ധീകരിച്ചു തുടങ്ങുകയും

ചെയ്തു.

1889-ൽ സെപ്തംബർ 8-ന് പൊന്തിഫിക്കൽ പദവിയിലുള്ള വികാരി ജനറൽ ആയി. നവംബർ 14-ന് പാലായിൽ ഒന്നാമത്തെ പൊന്തിഫിക്കൽ കുർബ്ബാന നടത്തി. കോട്ടയത്തെ വുഡ്ലാന്റ് എസ്റ്റേറ്റ് കോമ്പൗണ്ടിൽ മലയാള മനോരമ പത്രം തുടങ്ങാൻ കണ്ടത്തിൽ വർഗീസ് മാപ്പിളയോടു കൂടി സഹകരിച്ചു. വികാരിജനറലായ മാണിയച്ചന് വർദ്ധിച്ചുവന്ന ജന പിന്തുണ അധികൃതരെ രോഷം കൊള്ളിച്ചു. മെത്രാനേക്കാൾ വലിയ കത്ത നാർക്ക് കടിഞ്ഞാൺ വീണു. 1892-ൽ വികാരി ജനറൽ സ്ഥാനത്തുനിന്നും നീക്കം ചെയ്തു. കുറവിലങ്ങാട് മർത്തമറിയം പള്ളിയുടെ ഫൊറോനാ പദവി നിർത്തലാക്കി. സഹോദരൻ അബ്രഹാം ശെമ്മാശനെ മുടക്കി.

കത്തോലിക്കാ സമുദായത്തിന്റെ സംഘാടക ശില്പിയായ നിധിയിരി ക്കൽ മാണിക്കത്തനാർ 1904 ജൂൺ 20-ന് ഹൃദയസ്തംഭനം മൂലം നിര്യാത നായി. കുറവിലങ്ങാട് പള്ളിയകത്ത് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ സംസ്കരിച്ചു.

### മട്ടയ്ക്കൽ ബഹനാൻ കത്തനാർ

ചാണ്ടിക്കത്തനാരുടെ പിന്തുടർച്ചക്കാരനായ മാത്തൻ കത്തനാരുടെ പുത്രനായി ബഹനാൻ കത്തനാർ ജനിച്ചു. മലങ്കര മല്പാൻ അലക്സ ന്ത്രയോസ് കത്തനാരുടെ പിതാവും അലക്സിയോസ് മാർ തേവോദോ സ്യോസിന്റെ പിതാമഹനും ആണ് ഇദ്ദേഹം. പള്ളിവാതുക്കലെ ഭവനം നിരണം പള്ളിക്കു കൊടുത്തശേഷം പള്ളിവാതുക്കലച്ചൻ കടപ്ര മട്ട യ്ക്കലോട്ടു (കിഴക്കേടത്ത്) താമസം മാറിയപ്പോൾ മാത്തൻ കത്തനാരും ഭാഗമായി കിട്ടിയ മട്ടയ്ക്കൽ കിഴക്കേപ്പുറത്തേക്ക് മാറുവാൻ നിർബന്ധി തനായി. അപ്പോൾ നിരണം പള്ളി വികാരി പള്ളിയുടെ അടുത്തുതന്നെ താമസിക്കണം എന്ന് പള്ളിക്കാരുടെ നിർബന്ധത്തിന് വഴങ്ങി നിരണം പള്ളിയുടെ കിഴക്കുവശത്തുള്ള വേലൻപറമ്പിൽ പുരയിടത്തിൽ താമസം ഉറപ്പിച്ചു. ആ ഭവനം നിരണം മട്ടയ്ക്കൽ എന്നറിയപ്പെട്ടു. അവിടെ നിന്നു മാണ് കിഴക്കേപ്പുറത്ത്, വെൺപറമ്പിൽ, പള്ളത്ത്, തുണ്ടിയിൽ എന്ന ഭവന ങ്ങളിലേക്ക് മാറി താമസിച്ചത് എന്ന് വിശ്വസിക്കപ്പെടുന്നു.

1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ സംബന്ധിച്ച നിരണം പള്ളി യിലെ 9 അംഗസംഘത്തെ നയിച്ചത് നിരണം പള്ളി വികാരി കൂടി യായിരുന്ന ബഹനാൻ കത്തനാർ ആയിരുന്നു. നിരണം പള്ളി ചരി ത്രത്തിൽ (പേജ് 102) ശീമയിലെ മാർ ഗ്രീഗോറിയോസ് (പിൽക്കാലത്ത് അബ്ദുള്ളാ പാത്രിയർക്കീസ്) വി. മൂറോനുമായി നിരണത്തു വന്നപ്പോൾ വി. മൂറോൻ സ്വീകരിപ്പാൻ നിരണം പള്ളിയിലെ പട്ടക്കാരും, ഇടവക

പ്രധാനികളും വിശ്വാസികളുടെ ഒരു വലിയ കൂട്ടവും വന്നുചേർന്നു. നിരണം പള്ളിയിലെ ബഹനാൻ കത്തനാർ വി. മൂറോൻ ഏറ്റുവാങ്ങി ഹൈക്കലയിൽ വിരിച്ചു ഒരുക്കിവച്ച മേശപ്പുറത്ത് വി. മൂറോൻ അടങ്ങുന്ന സ്ഫടികചഷകം ആദരവോടെ വച്ചു. ജനങ്ങൾക്ക് കാണാനായി കുറച്ചുനേരം വച്ചശേഷം ആഘോഷപൂർവ്വം വൈദികർ പ്രാർത്ഥനാ ഗീതങ്ങൾ ആലപിച്ചുകൊണ്ട് മദ്ബഹായിലേക്ക് കൊണ്ടുപോയി. നിരണം പള്ളിയിലെ വികാരി മട്ടയ്ക്കൽ ബഹനാൻ കത്തനാർ മാർ ഗ്രീഗോറിയോസിന് വി. മൂറോൻ കൊണ്ടുവരുമ്പോൾ എന്താണ് കൈമുത്ത് കൊടുക്കേണ്ടതെന്ന് മറ്റുള്ളവരുമായി മുൻകൂട്ടി ആലോചിച്ചു തീരുമാനിച്ചിരുന്നു. ഈ ആലോചനയിൽ കാരിക്കോട്ടു മട്ടയ്ക്കൽ ദാനിയേൽ കത്തനാരും, കടപ്ര മട്ടയ്ക്കൽ ഗീവർഗീസ് കത്തനാരും മട്ടയ്ക്കൽ വീട്ടിൽ (പുതുക്കേരിൽ) പെരുമാൾ ചാക്കോ വൈദ്യനും പങ്കെടുത്തിരുന്നു.

നിരണം പള്ളിചരിത്രം (പേജ് 261) ഇപ്രകാരം പറയുന്നു. ഒരു പ്രത്യേക സംഗതി തീരുമാനിക്കേണ്ടി വന്നാൽ കമ്മിറ്റിക്കാരുടെ അനുവാദപ്രകാരം സെക്രട്ടറി മുഖാന്തിരം എഴുതി അയച്ചു വരുത്തേണ്ടവരുടെ പട്ടികയിൽ നിരണം പള്ളിയിൽ മട്ടയ്ക്കൽ ബഹനാൻ കത്തനാരുടെ പേരും പ്രത്യേകം പറയുന്നുണ്ട്. ബഹനാൻ കത്തനാരെ വടക്കേ ശവക്കോട്ടയിൽ ആയിരുന്നു സംസ്കരിച്ചത്.

## മലങ്കര മല്പാൻ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ

നിരണം പള്ളിയുടെ കിഴക്കുവശത്തു താമസമാക്കിയിരുന്ന മട്ടയ്ക്കൽ കുടുംബത്തിലെ ജീവിതം ധന്യമാക്കിയ ഭക്തനും 1800–ന്റെ മദ്ധ്യഘട്ടത്തിലെ നിരണം പള്ളിയുടെ ഭരണാധികാരിയുമായ ബഹനാൻ കത്തനാരുടെ ഇളയമകനായി 1865–ൽ ഇദ്ദേഹം ജനിച്ചു. ജ്യേഷ്ഠ സഹോദരങ്ങളിൽ ഒരുവനായ മാത്തന്റെ മകനാണ് കാലം ചെയ്ത അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ.

മലങ്കരസഭയിൽ വട്ടിപ്പണക്കേസ് വളരെ രൂക്ഷമായ രീതിയിൽ നടന്നിരുന്ന കാലത്ത് കോട്ടയം പഴയസെമിനാരിയുടെ മാനേജരും സെമിനാരിയിലെ മല്പാനുമായി സേവനം അനുഷ്ഠിച്ചു. ആനപ്പാപ്പിവധക്കേസ് തുടങ്ങിയവ തന്റെ അപകടപൂർണ്ണമായ സേവന കാലഘട്ടത്തെ സംഭവവികാസങ്ങളിൽ ഒന്നു മാത്രമാണ്. പഴയസെമിനാരിയുടെ വസ്തുവകകൾ മറുപക്ഷം (പാത്രിയർക്കീസ് വിഭാഗം) കൈയടക്കുന്നതിനു ശ്രമിക്കവേ തെങ്ങിൽ കയറി തേങ്ങ ഇടീക്കാൻ അവർ കൊണ്ടുവന്ന തണ്ടാന്റെ മുമ്പിൽ "വെട്ടടാ എന്നെ, അതിനുശേഷം തെങ്ങിൽ കയറിയാൽ മതി" എന്ന് ആക്രോശിച്ചുകൊണ്ട് തന്റെ താടിമീശ പൊക്കിക്കാണിച്ച് സഭയുടെ സ്വത്തുക്കളെ സംരക്ഷിച്ച മഹാനാണിദ്ദേഹം. കൊല്ലം പേഷ്ക്കർ പഴയ



സെമിനാരിയുടെ കൈവശാവകാശം പരിശോധിക്കുവാൻ എത്തിയപ്പോൾ മല്പാനച്ചൻ ബുദ്ധിയും കഴിവും തൽസമയത്ത് പ്രകടിപ്പിച്ചില്ലായിരുന്നുവെങ്കിൽ പഴയസെമിനാരി ഓർത്തഡോക്സ് സഭയ്ക്ക് എന്നന്നേക്കുമായി നഷ്ടപ്പെടുമായിരുന്നു. തന്റെ കൈവശം ഉണ്ടായിരുന്ന താക്കോൽകൂട്ടം മറുപക്ഷക്കാർ എങ്ങനെയോ തട്ടിയെടുത്തെന്നറിഞ്ഞ മല്പാനച്ചൻ ഒറ്റ രാത്രി കൊണ്ട് പഴയ സെമിനാരിയുടെ സർവ്വ പൂട്ടുകളും മുഖപ്പറ്റിനു മാറ്റമില്ലാതെ മാറ്റിവെപ്പിക്കുകയുണ്ടായി. തന്മൂലം പേഷ്ക്കാരുടെ അന്വേഷണവേളയിൽ പഴയ താക്കോൽകൂട്ടം നഷ്ടപ്പെട്ടിട്ടും കൈവശാവകാശം നിലനിർത്തുവാൻ അദ്ദേഹത്തിന് സാധിച്ചു.

സുറിയാനിയിൽ നിന്ന് പല ഗ്രന്ഥങ്ങളും മലയാള ഭാഷയിലേക്ക് ഇദ്ദേഹം തർജ്ജമ ചെയ്തിട്ടുണ്ട്. വി. കുർബ്ബാന തക്സാ, വി. കുർബ്ബാനയിലും പ്രത്യേക സന്ദർഭങ്ങളിലും ഉപയോഗിക്കുന്ന പ്രുമിയോനുകൾ എന്നിവ വളരെ ലളിതമായ ഭാഷയിൽ ഹൃദ്യമായ രീതിയിൽ പരിഭാഷപ്പെടുത്തി. ജനനപ്പെരുന്നാൾ പ്രാർത്ഥന, കഷ്ടാനുഭവ ആഴ്ചയിലെ ഗീതങ്ങൾ എന്നിവയും ഇദ്ദേഹം പരിഭാഷപ്പെടുത്തിയിട്ടുള്ളവയാണ്.

1938 ആഗസ്റ്റ് 29-നു നിര്യാതനായ ഇദ്ദേഹത്തെ നിരണം വലിയപള്ളി സെമിത്തേരിയിൽ സംസ്കരിച്ചു.

## മട്ടയ്ക്കൽ പത്രോസ് കത്തനാർ

മട്ടയ്ക്കൽ കുടുംബത്തിന്റെ ശ്രേഷ്ഠമായ വൈദിക പാരമ്പര്യത്തിൽ സൂര്യകിരണം പോലെ ഇപ്പോഴും ശോഭിച്ച് ചരിത്രത്തിന്റെ താളുകളിൽ തങ്കലിപിയിൽ എഴുതി ചേർത്തിരിക്കുന്ന വന്ദ്യ വൈദികനാണ് കാലയവനികയിൽ മറഞ്ഞ മട്ടയ്ക്കൽ പത്രോസ് കത്തനാർ. കുടുംബ പിതാക്കന്മാരുടെ പെരുമാൾ എന്ന നാമത്തിന്റെ മറ്റൊരു രൂപമാണ് പീറ്റർ അഥവാ പത്രോസ്.

അദ്ദേഹത്തിന്റെ പിതാവായ കോശി പെരുമാളിന് തന്റെ പുത്രനിൽ ഒരു വൈദികനെ കണ്ടെത്തുവാൻ അധികകാലമൊന്നും വേണ്ടിവന്നില്ല. ബാലനായിരിക്കുമ്പോഴെ സ്വതസിദ്ധമായി ലഭിച്ച തീക്ഷ്ണമായ ദൈവിക ചിന്തയും കഠിനമായ ക്രിസ്തീയ ജീവിതചര്യയും ദൈവഹിതമെന്നോണം ദൈവികപദവി നേടുവാൻ അദ്ദേഹത്തിന് സഹായകരമായി.

മലങ്കരയുടെ മഹാപരിശുദ്ധനായ പരുമല കൊച്ചുതിരുമേനി നിരണം ഭദ്രാസനത്തിന്റെ ചുമതലയേറ്റപ്പോൾ സഹവർത്തിത്വം കൊണ്ടു തിരുമേ

നിക്ക് വിശ്വസ്തനും പ്രിയങ്കരനുമായിത്തീർന്ന പത്രോസു കത്തനാർ പരുമലതിരുമേനിയുടെ കുമ്പസാര പിതാവെന്നാണ് പിന്നീട് അറിയപ്പെട്ടത്. ദൈനംദിന സഭാ – സഭേതര പ്രശ്നങ്ങളിൽ തിരുമേനി വീർപ്പുമുട്ടുമ്പോൾ ആ ഭാരം കണ്ണീരിൽ കുതിർന്ന പ്രാർത്ഥനയോടെ ദൈവസന്നിധിയിൽ സമർപ്പിച്ചതിനു ശേഷം തിരികെ ആശ്വാസവചനങ്ങൾ കേട്ട് മനസു ശാന്തമാക്കാൻ വന്നിരുന്നതും പത്രോസ് കത്തനാരുടെ അരികിൽ തന്നെ ആയിരുന്നു. തിരുമേനിയുടെ ഈലോക ജീവിതാവസാന വേളയിൽ അദ്ദേഹത്തോടൊപ്പം നിന്ന് പരിചരിക്കുവാനും, പ്രാർത്ഥനയിലൂടെ കൂടുതൽ അനുഗ്രഹങ്ങളും ദൈവികശക്തിയും പ്രാപിക്കുവാനും അദ്ദേഹത്തിനു ഭാഗ്യം ലഭിച്ചു.

ആദരണീയനായ സഭാകവി സി. പി. ചാണ്ടി അദ്ദേഹത്തിന്റെ മകളുടെ മകൻ ആണ്. പത്രോസ് കത്തനാർ 1935 ഫെബ്രുവരി 25–ന് 88–ാം വയസ്സിൽ ദിവംഗതനായി.

## മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ

മട്ടയ്ക്കൽ തറവാട്ടിലെ പത്രോസ് കത്തനാരുടെ പുത്രനാണ് മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ. 22–ാം വയസ്സിൽ മുറിമറ്റത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ശെമ്മാശപ്പട്ടം ഏറ്റു. പരുമലസെമിനാരി മാനേജരായിരുന്ന കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചന്റെ കൂടെ പരുമലയിൽ താമസിച്ചുകൊണ്ട് വൈദികപഠനം പൂർത്തിയാക്കി. 26–ാം വയസ്സിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയിൽ നിന്നും നിരണം വലിയപള്ളിയിൽ വച്ച് കശീശാപ്പട്ടം സ്വീകരിച്ചു. കശീശാ ആയി 65 വർഷക്കാലം സേവനം അനുഷ്ഠിച്ചു. നിരണം വലിയപള്ളിയിലും, പുളീക്കീഴ് സെന്റ് മേരീസ്, കല്ലുങ്കൽ കിഴക്ക് സെന്റ് ജോർജ്ജ്, വളഞ്ഞവട്ടം പടിഞ്ഞാറ് സെന്റ് ജോർജ്ജ്, നെടുമ്പ്രം സെന്റ് ജോർജ്ജ്, വളഞ്ഞവട്ടം സെന്റ് മേരീസ്, കല്ലുങ്കൽ പടിഞ്ഞാറ് സെന്റ് ജോർജ്ജ് എന്നീ പള്ളികളിലും വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കൂടാതെ ഇലഞ്ഞിക്കൽ ചാപ്പലിലും സേവനം അനുഷ്ഠിച്ചിരുന്നു. സ്വർണ്ണക്കുരിശിന്റെ പുനർനിർമ്മാണം മുതൽ നിരണം പള്ളിയിൽ നടന്നിട്ടുള്ള വിവിധ പണികൾക്ക് ബ. അച്ചൻ നേതൃത്വം നൽകി. മലങ്കരസഭാ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ അംഗമായിരുന്നിട്ടുണ്ട്. 1975 ജനുവരി 2–ാം തീയതി വെളുപ്പിന് ഇഹലോകവാസം വെടിഞ്ഞു. 'തലേദിവസം പകൽ, നാളെയല്ലേ നമ്മുടെ കല്ലാശ്ശേരിൽ ബാവാ തിരുമേനി കാലം ചെയ്ത ദിവസം' എന്ന് അടുത്തുനിന്നിരുന്ന മകനോടു ചോദിച്ചുകൊണ്ട് യാത്രയ്ക്കും നേർച്ചയ്ക്കും ഉള്ള പണം മകനെ ഏൽപ്പിച്ച ബ. അച്ചൻ തന്റെ വാത്സല്യപിതാവും ഗുരുവുമായിരുന്ന പരിശുദ്ധ ബാവാ തിരുമേനി കാലം ചെയ്ത്



അടക്കപ്പെട്ട തീയതിയിൽതന്നെ മരിക്കുന്നതിനും നിരണം വലിയപള്ളിയിൽ അടക്കപ്പെടുന്നതിനും ഇടയായി. ബഹുമാനപ്പെട്ട അച്ചന്റെ മൂത്ത പുത്രനാണ് നിരണം ഇടവകയിൽ അന്നത്തെ ഇടവകപ്പട്ടക്കാരിൽ ഇളയ വൈദികനായിരുന്ന മട്ടയ്ക്കൽ ജോർജ്ജ് കത്തനാർ.

## മട്ടയ്ക്കൽ ജോർജ്ജ് കത്തനാർ (1924 –2002)

മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാരുടെയും മറിയാമ്മയുടെയും പുത്രനായി 1924 ഫെബ്രുവരി 12-ന് ജനിച്ചു. ആലംതുരുത്തി, നിരണം സെന്റ് മേരീസ് എന്നീ വിദ്യാലയങ്ങിൽ പഠിച്ചു. പത്താമത്തെ വയസ്സിൽ ശെമ്മാശനായി. തിരുവല്ലാ എം. ജി. എം. എച്ച്. എസിലും, കോട്ടയം സി. എം. എസ്. കോളജിലും പഴയസെമിനാരിയിലും പഠിച്ചു.

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായി സേവനം ചെയ്തു. 1948-ൽ നിരണം സെന്റ് മേരീസ് സ്കൂളിൽ അദ്ധ്യാപകനായി പ്രവേശിച്ചു. 1949-ൽ കോഴിപ്രത്ത് ചുണ്ടണ്ണിൽ മറിയാമ്മയെ വിവാഹം ചെയ്തു. ബി. എഡ്. പാസ്സായശേഷം നിരണം ഹൈസ്കൂളിൽ അദ്ധ്യാപകനായി സേവനം തുടർന്നു. നിരണം വലിയപള്ളിയിലും നെടുമ്പ്രം, മേല്പാടം, പുളിക്കീഴ്, മാന്നാർ, വളഞ്ഞവട്ടം മുതലായ ദേവാലയങ്ങളിലും ഇടവക വികാരിയായി സേവനം ചെയ്തു. നിരണം പള്ളിയിലെ സ്ഥിരം വികാരിമാരിൽ ഏറ്റവും ഒടുവിലത്തെ കണ്ണിയായിരുന്നു അദ്ദേഹം. 2002-ലാണ് സ്ഥലംമാറ്റം ഉള്ള പട്ടക്കാരെ വികാരിമാരായി നിയമിക്കുവാൻ തുടങ്ങിയത്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയംഗം, കടപ്ര സർവ്വീസ് സഹകരണസംഘം പ്രസിഡന്റ് എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. 1980 മുതൽ 2002 വരെ നിരണം വലിയപള്ളി വികാരിയായും ഇലഞ്ഞിക്കൽ ചാപ്പലിലും സേവനമനുഷ്ഠിച്ചിരുന്നു. നിരണത്തെ എല്ലാ പ്രവർത്തനത്തിനും അച്ചൻ സഹായിയായിരുന്നു. ഭക്തിനിർഭരമായ ആരാധന അച്ചന്റെ പ്രത്യേകതയായിരുന്നു. ഫാ. ജോർജ്ജ് മട്ടയ്ക്കൽ നിരണം പ്രദേശത്തിന്റെയും മട്ടയ്ക്കൽ കുടുംബത്തിന്റെയും അഭിമാനസ്തംഭമാണ്. 2002 നവംബർ 22-ന് അന്തരിച്ചു. നിരണം വലിയപള്ളി സെമിത്തേരിയിൽ സംസ്കാരം നടത്തി.

## മട്ടയ്ക്കൽ (പെരുമാൾ വൈദ്യൻ) ചാണ്ടികത്തനാർ jr. (പള്ളിവാതുക്കലച്ചൻ)

മട്ടയ്ക്കൽ കാരിക്കോട്ട് പെരുമാൾ വൈദ്യന്റെ (കൊച്ചാണ്ടിവൈദ്യന്റെ) ആറ് പുത്രന്മാരിൽ ഒരാളും, പള്ളിവാതുക്കൽ ചാണ്ടിക്കത്തനാരുടെ പൗത്രനും, മട്ടയ്ക്കൽ മാത്തൻ കത്തനാരുടെ സഹോദരപുത്രനും, കാരിക്കോട്ട് ശാഖയുടെ പ്രഥമ പുരോഹിതനുമാണ്. കുടുംബവീടായ പള്ളിവാതുക്കലിൽ (ഭാഗപ്രകാരം ലഭിച്ചത്) താമസിച്ചുകൊണ്ട് പള്ളിവാതുക്കൽ അച്ചൻ എന്നറിയപ്പെട്ട നിരണം പള്ളി ഇടവക പട്ടക്കാരനും വികാരിയും ആയിരുന്നു.

## മട്ടയ്ക്കൽ പള്ളിവാതുക്കൽ (കിഴക്കേടത്ത്) ഗീവർഗീസ് കത്തനാർ (1838-1922)

മട്ടയ്ക്കൽ പള്ളിവാതുക്കൽ ചാണ്ടികത്തനാരുടെ പുത്രനും അബ്രഹാം കത്തനാരുടെ പിതാവുമാണ്. മാത്യൂസ് മാർ അത്താനാസ്യോസിന്റെ കോട്ടയം കല്ലുങ്കത്ര പടിയോല അനുസരിച്ചു പള്ളിക്കു ശവക്കോട്ട ഉണ്ടാക്കേണ്ടത് ആവശ്യമാണെന്നു വന്നു. അതിനുമുമ്പ് അത്മായരെ പള്ളിമുറ്റത്തും പട്ടക്കാരെ പള്ളിക്കകത്തും ആണ് സംസ്കരിച്ചിരുന്നത്. മാർ അത്താനാസ്യോസിന്റെ കല്പന അനുസരിച്ച് പള്ളിയുടെ വടക്കുവശത്തെ പള്ളിവാതുക്കലെ വസ്തു ശവക്കോട്ടയ്ക്കു വേണ്ടി വിട്ടുകൊടുത്തു. പിൽക്കാലത്ത് പള്ളിവാതുക്കലെ വീടും അതിനോടുചേർന്ന സ്ഥലവും പള്ളിക്കുകൊടുത്തു. നിരണം പള്ളിചരിത്രത്തിൽ, പത്രോസ് തൃതീയൻ പാത്രിയർക്കീസ് നിരണത്തു വന്നപ്പോൾ കൂടെവന്നിരുന്ന ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പള്ളിവാതുക്കൽ യാക്കോബിന്റെ കൂടെ താമസിച്ചു എന്നു കാണുന്നു. പള്ളിവാതുക്കലെ വസ്തുക്കൾ വിട്ടുകൊടുത്തശേഷം കടപ്ര കിഴക്കേടത്തു പുരയിടത്തിലേക്കു താമസം മാറി. അത് കടപ്ര മട്ടയ്ക്കൽ എന്നറിയപ്പെട്ടു. അച്ചനെ കിഴക്കേടത്തച്ചൻ എന്നും വിളിച്ചു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസു ബാവായെ കാണാൻ കൂട്ടാക്കാതെ പള്ളിമേടയിൽ തന്നെ ഇരിക്കുകയും നിരണം പള്ളിയും പള്ളിയുടെ സ്വത്തുക്കളും കൈവശം വെക്കുകയും ചെയ്ത സാഹചര്യം. ഗീവർഗീസ് കത്തനാരുടെ കുശാഗ്രബുദ്ധിയും, ശക്തിയും കഴിവും പള്ളിക്കു ചുറ്റും താമസിച്ചിരുന്ന ശുശ്രൂഷകരുടെ സഹായവും ഒത്തുചേർന്നപ്പോൾ പാലക്കുന്നത്തെ തിരുമേനി നിരണം വിട്ടുപോകാൻ നിർബന്ധിതനായി. ഇദ്ദേഹം നിരണം പള്ളിയുടെ വികാരിയും, ഇടവകപ്പട്ടക്കാരനും, മൂപ്പച്ചനും ആയിരുന്നു. പരുമല കൊച്ചുതിരുമേനി നിരണത്തു വരുമ്പോൾ കിഴക്കേ

ടത്ത് ഗീവർഗീസ് അച്ചനെ സന്ദർശിക്കുക പതിവായിരുന്നു.

**മട്ടയ്ക്കൽ അബ്രഹാം കത്തനാർ (പള്ളിവാതുക്കൽ) 1875–1938**

നിരണം വലിയപള്ളി വികാരിയും ഇടവകപ്പട്ടക്കാരനും, മൂപ്പച്ചനും ആയിരുന്ന ഗീവർഗീസ് കത്തനാരുടെ പുത്രനും എം. എ. അലക്സാണ്ടർ കത്തനാരുടെ പിതാവും ആണ്.

പ. വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസു ബാവാ മുടക്കിയ കാരണം അദ്ദേഹത്തിനു മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നഷ്ടപ്പെട്ടുവെന്നും അതുമൂലം വട്ടിപ്പണപ്പലിശ വാങ്ങാനുള്ള അർഹതയില്ലെന്നും ബാവാ കക്ഷിക്കാർ കേസ് ഉന്നയിച്ചു. ഇതിനെ തുടർന്നാണ് വട്ടിപ്പണക്കേസ് ഉണ്ടായത്. വട്ടിപ്പണക്കേസ് 1088-ൽ സിവിൽ 94-ാം നമ്പരായി തിരുവനന്തപുരം ജില്ലാകോർട്ടിൽ ജി. ശങ്കരപ്പിള്ള മുമ്പാകെ വിചാരണ തുടങ്ങി. അന്ന് സഭയിൽ ഉണ്ടായിരുന്ന പ്രഗത്ഭരായ വ്യക്തികളെ ആ കേസിൽ സാക്ഷികളായി വിസ്തരിച്ചിരുന്നു. പ്രമുഖന്മാരുടെ നീണ്ടനിര തന്നെ സാക്ഷിപട്ടികയിൽ വന്നു. വട്ടശ്ശേരിൽ തിരുമേനി, കോനാട്ടു മല്പാൻ, ഫാ. പി. റ്റി. ഗീവർഗീസ് (പിൽക്കാലത്ത് ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ്) മുതലായവരെയും നിരണം പള്ളിയിൽ നിന്നു വികാരി മട്ടയ്ക്കൽ ഏബ്രഹാം കത്തനാരെയും സാക്ഷികളായി വിസ്തരിച്ചിട്ടുണ്ട്.

വാദിഭാഗം 31-ാം സാക്ഷി കടപ്ര മട്ടയ്ക്കൽ പള്ളിവാതുക്കൽ ഗീവർഗീസു കത്തനാർ മകൻ അബ്രഹാം കത്തനാർ സത്യം ചെയ്തു ബോധിപ്പിച്ച മൊഴിയിലെ ചില ഭാഗങ്ങൾ:

"മലങ്കര യാക്കോബായ സുറിയാനി സഭയിലെ ഒരു പട്ടക്കാരനാണ്. നിരണം പള്ളിയാണ് എന്റെ ഇടവക. പള്ളിയിടവകയിൽ ഉദ്ദേശം 1000 വീടുകൾ ഉണ്ട്. നിരണം പള്ളിയിൽ 11 പട്ടക്കാരുണ്ട്. ഈ പട്ടക്കാരിലോ ജനങ്ങളിലോ ആരും 4-ാം പ്രതിയെ അനുകൂലിക്കുന്നില്ല. ഒന്നാം പ്രതിയെ (വട്ടശ്ശേരിൽ തിരുമേനിയെ) ആണ് അനുകൂലിക്കുന്നത്. 17 അക്കത്തിലും 38 അക്കത്തിലും പറയുന്ന പള്ളിവാതുക്കൽ കിഴക്കേടത്ത് ഗീവർഗീസ് കത്തനാർ എന്റെ അപ്പനാണ്. എന്റെ വീട്ടുപേരും പള്ളിവാതുക്കൽ കിഴക്കേടത്ത് എന്നും മട്ടയ്ക്കൽ പള്ളിവാതുക്കൽ എന്നും പറയപ്പെടുന്നു. എന്റെ അപ്പൻ ആലുവാ യോഗത്തിനു പോയിട്ടില്ല. ആലുവാ യോഗത്തിലെ അസ്സോസിയേഷൻ മെമ്പർ സ്ഥാനം സ്വീകരിച്ചിട്ടില്ല. അദ്ദേഹം ഒരിക്കലും 4-ാം പ്രതിയെ അനുകൂലിച്ചിട്ടില്ല. എനിക്ക് അദ്ദേഹത്തിന്റെ ഒപ്പു കണ്ടാൽ അറിയാം."

വളഞ്ഞവട്ടത്തു പള്ളിയിലും, പുളിക്കീഴ് പള്ളിയിലും മേൽപ്പാടത്തു പള്ളിയിലും, തലവടി പടിഞ്ഞാറെ പള്ളിയിലും വികാരിയായി സേവനം



അനുഷ്ഠിച്ചിട്ടുണ്ട്.

1064-ൽ ശെമ്മാശപ്പട്ടവും 1070-ൽ കശീശാപട്ടവും ജോസഫ് മാർ ദീവന്നാസ്യോസിൽ നിന്നു ലഭിച്ചു. 1938-ൽ മരിച്ചു. നിരണത്തു പള്ളിയിൽ അടക്കപ്പെട്ടു.

## ഫാ. എം. എ. അലക്സാണ്ടർ

മട്ടയ്ക്കൽ പള്ളിവാതുക്കൽ അബ്രഹാം കത്തനാരുടെ പുത്രനാണ്. 1919 ജൂലൈ 14-ന് ജനിച്ചു. റ്റി. റ്റി. സി. പാസായശേഷം കോട്ടയം സി.എം. എസ്. കോളജിൽ നിന്നും ഇന്റർമീഡിയറ്റ് പാസായി. 1939-ൽ കല്ലിശ്ശേരിൽ വച്ച് ബസേലി യോസ് ഗീവറുഗീസ് രണ്ടാമൻ ബാവായിൽ നിന്നും പട്ടം സ്വീകരിച്ചശേഷം നിരണം വലിയപള്ളി ഇടവക വികാരിയായിത്തീർന്നു.

വേങ്ങൽ, കല്ലുങ്കൽ, കുട്ടംപേരൂർ, മേല്പാടം, വലിയപറമ്പിൽ പള്ളി, ഇലഞ്ഞിക്കൽ ചാപ്പൽ എന്നീ ദേവാലയങ്ങളിൽ ഇടവക വികാരിയായി സേവനം ചെയ്തു. നിരണം സെന്റ് മേരീസ് സ്കൂൾ അദ്ധ്യാപകനായി രുന്നു. മട്ടയ്ക്കൽ കുടുംബയോഗം പ്രസിഡന്റായി ദീർഘകാലം തുടരു കയും മട്ടയ്ക്കൽ കുടുംബയോഗം ചാപ്പലിൽ വി. കുർബ്ബാന അർപ്പിക്കു കയും ചെയ്തു. കടപ്ര പഞ്ചായത്ത് ഉപാദ്ധ്യക്ഷനായും പ്രവർത്തിച്ചിട്ടുണ്ട്. 2007 നവംബർ 2-നു നിര്യാതനായി.

## മട്ടയ്ക്കൽ തോപ്പിൽ ടി. ബി. ബഹനാൻ കത്തനാർ

ചെറുകോൽ നിരണം മട്ടയ്ക്കൽ കുടുംബത്തിലെ തോപ്പിൽ പാപ്പിയു ടെയും സാറാമ്മയുടെയും മകനായി 1903 മെയ് 16-ന് ജനിച്ചു. ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനു ശേഷം കോട്ടയം മാർത്തോമ്മാ വൈദിക സെമിനാ രിയിൽ ചേർന്നു. 1928 സെപ്റ്റംബർ 7-ന് ശെമ്മാശനായും 1929 ജൂൺ 13-ന് കശ്ശീശായായും പട്ടം സ്വീകരിച്ചു. കുമ്പളാംപൊയ്ക കൈപ്പള്ളി മാലിൽ റവ. കെ. പി. ചാണ്ടിയുടെ മകൾ ഏലിയാമ്മയെ വിവാഹം ചെയ്തു. പുതുപ്പള്ളി, വാഴൂർ, പെണ്ണുക്കര എന്നീ ഇടവകകളിൽ വികാ രിയായി സേവനം അനുഷ്ഠിച്ചു പത്തു വർഷത്തെ ശുശ്രൂഷയ്ക്ക് ശേഷം മെത്രാപ്പോലീത്തായുടെ അനുവാദത്തോടു കൂടി സി. എസ്. ഐ. യിൽ ചേർന്നു. ആർപ്പൂക്കര, മാങ്കൊമ്പ്, തിരുവഞ്ചൂർ, കന്നേറ്റി, കായങ്കുളം ഇടവ കകളിൽ വികാരിയായിരുന്നു. 1960 ഏപ്രിൽ 7-ന് കായങ്കുളത്ത് വച്ച് നിര്യാതനായി. കായംകുളം സി.എസ്.ഐ. പള്ളിയിൽ സംസ്കരിച്ചു.

## മട്ടയ്ക്കൽ വാലാപ്പറമ്പിൽ യോഹന്നാൻ കത്തനാർ

ജീവിതകാലം 1899-1978. 1920-ൽ വൈദികപട്ടം സ്വീകരിച്ചു. വിദ്യാ

ഭ്യാസം എൻ. എസ്. എസ്. ഹൈസ്കൂൾ മാന്നാറിൽ നടത്തി. ചെന്നിത്തല സെന്റ് ജോർജ്ജ്, കറ്റോട്, വേങ്ങൽ, ആഞ്ഞിലിത്താനം, കല്ലുങ്കൽ എന്നിവിടങ്ങളിലെ പള്ളികളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. 30-04-1978 ൽ അന്തരിച്ചു.

## മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാർ

മട്ടയ്ക്കൽ പള്ളിവാതുക്കൽ ചാണ്ടിക്കത്തനാരുടെ സഹോദരനായ യോഹന്നാൻ പെരുമാൾ വൈദ്യന്റെ (ഇമ്മട്ടി വൈദ്യൻ) ദ്വിതീയ പുത്രനും ബർസ്ലീബി കത്തനാരുടെ പിതാവും ആണ്. 1872-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പ. പാത്രിയർക്കീസ് ബാവായിൽനിന്നും പട്ടമേറ്റ് മലങ്കരയിൽ എത്തിയപ്പോൾ നിരണം പള്ളി യും തെക്കൻ ഭാഗങ്ങളിലെ പള്ളികളും പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും കൂട്ടരും കൈവശം വച്ചിരുന്നതിനാൽ ദീവന്നാ സ്യോസ് തിരുമേനിക്ക് പള്ളികളിൽ പ്രവേശിക്കുവാൻ കഴിഞ്ഞില്ല. അക്കാലത്ത് നിരണത്തെ പട്ടക്കാരിൽ പട്ടമുക്കിലച്ചനും കുറിച്ച്യത്തച്ചനും ഒഴികെയുള്ള പട്ടക്കാർ എല്ലാവരും മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണ വിശ്വാസങ്ങളോടു യോജിച്ചിരുന്നില്ല. മറിച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുകയും ചെയ്തു. പാല ക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയോട് എന്തോ കാരണത്താൽ അകന്നു കഴിഞ്ഞിരുന്ന അരികുപുറത്ത് കോരുത് മാത്തന്റെ ക്ഷണപ്രകാരം പരുമലയിലെത്തിയ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി നിരണം പള്ളിയിൽ നിന്നു മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാരെ തന്റെ കൂടെ കൂട്ടിയിരുന്നു. പരുമലയിൽ വി. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിൽ ഒരു വെട്ടിക്കെട്ട് പള്ളി സ്ഥാപിച്ച പ്പോൾ അതിന്റെ പ്രഥമ വികാരിയായി നിയമിതനായി. 1876-ലെ മുളന്തു രുത്തി സുന്നഹദോസിൽ നിരണം പള്ളിയെ പ്രതിനിധാനം ചെയ്തവരിൽ ഒരാളായിരുന്നു കാരിക്കോട്ട് ദാനിയേൽ കത്തനാർ. പ. പാത്രിയർക്കീസ് ബാവായ്ക്കു 1876 (കൊല്ലം 1051 മിഥുനമാസം 17-ന്) -ൽ സമർപ്പിച്ച നിവേ ദനത്തിൽ കാരിക്കോട്ട് ദാനിയേൽ കത്തനാർ നിരണം പള്ളിക്കുവേണ്ടി പ്രതിനിധിയായും, പരുമല പള്ളിക്കും, തുരുത്തിക്കാട് പള്ളിക്കും വേണ്ടി വികാരിയായും ഒപ്പിട്ടതായി കാണുന്നു. തലവടി പടിഞ്ഞാറെപള്ളി (കുഴീ പ്പള്ളി) വികാരിയായി സേവനം അനുഷ്ഠിച്ചതായും കാണുന്നു. പരുമല കൊച്ചുതിരുമേനി ക്ലറിക്ക്യോഗം (Clergy Association) വിളിച്ചുകൂട്ടിയ പ്പോൾ അതിന്റെ ട്രഷറർ ആയി പ്രവർത്തിച്ചു. 1893 ജനുവരി 7-ന് അന്ത രിച്ചു. നിരണം പള്ളിയുടെ വടക്കേ ശവക്കോട്ടയിൽ സംസ്കരിച്ചു.

## മട്ടയ്ക്കൽ കാരിക്കോട്ട് ബർസ്ലീബി കത്തനാർ

മട്ടയ്ക്കൽ ദാനിയേൽ കത്തനാരുടെയും പാവുക്കര ചിറമേൽ മറിയാമ്മ യുടെയും പുത്രനായി 1880-ൽ കർക്കിടക മാസത്തിലെ തിരുവോണനാളിൽ (പിള്ളാരോണം) ജനിച്ചു. തന്റെ 13-ാമത്തെ വയസ്സിൽ പിതാവ് ദാനിയേൽ കത്തനാർ നിര്യാതനായി. കോശി എന്നായിരുന്നു പേര്. കോറൂയോ പട്ടം കൊടുത്തപ്പോൾ കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസ് (പിന്നീട് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ) കല്പിച്ചുകൊടുത്ത പേരാണ് ബർ സ്ലീബി. നിരണം പള്ളിയിലെ ഇടവകപ്പട്ടക്കാരനും വികാരിയും, മൂപ്പച്ചനും ആയിരുന്നു. നിരണത്തുപള്ളിയിലെ പൊൻകുരിശു മോഷ്ടിച്ച കോലപ്പൻ, അച്ചന്റെ അനിയൻ ജോൺ ദാനിയേലിന്റെ (പാപ്പി സാർ) കല്ല്യാണത്തിന് കാരിക്കോട്ടു നിന്നും സദ്യ ഉണ്ടിട്ടാണ് പോയത് എന്നു പറയപ്പെടുന്നു. 1946-ൽ നിരണത്തെ രണ്ടാമത്തെ പൊൻകുരിശ് പണി ആരംഭിക്കുന്നതിന് നിരണം പള്ളി വികാരി കാരിക്കോട്ട് ബർസ്ലീബി കത്തനാരുടെ അദ്ധ്യക്ഷ തയിൽ കൂടിയ പൊതുയോഗം തീരുമാനിച്ചു. 1950 വരെ പൊൻകുരിശ് പണിക്ക് വികാരി എന്ന നിലയിൽ നേതൃത്വം നൽകി.

നിരണം സെന്റ് മേരീസ് സ്കൂൾ പൂട്ടിക്കിടന്നപ്പോൾ മഹാരാജാവിനെ മുഖം കാണിക്കാൻപോയ സംഘത്തെ നയിച്ചിരുന്നു. ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ സഹായത്തോടെ രാജാവിനെ കണ്ട് സങ്കടം ബോധി പ്പിച്ചു. സ്കൂൾ തുറന്ന് പ്രവർത്തിപ്പിക്കുവാൻ സാധിച്ചു. ആലപ്പുഴ പള്ളി, നെടുമ്പ്രത്ത് പള്ളി, വളഞ്ഞവട്ടം പള്ളി, തലവടി കുഴിപ്പള്ളി എന്നിവി ടങ്ങളിൽ വികാരിയായും പുളിക്കീഴ് പള്ളി, ഏവിക്കുന്നത്ത് പള്ളി പാവു ക്കര പള്ളി എന്നിവിടങ്ങളിലെ സ്ഥാപക വികാരിയായും സേവനം അനുഷ് ഠിച്ചിട്ടുണ്ട്. ഇലഞ്ഞിങ്കൽ ചാപ്പലിലും വി. കുർബ്ബാന അർപ്പിച്ചിരുന്നു. 1966 മാർച്ച് മാസം 6-ന് നിര്യാതനായി. അലങ്കരിച്ച രഥത്തിൽ ഏവിക്കുന്നം പള്ളി, പുളിക്കീഴ് പള്ളി, വളഞ്ഞവട്ടം പള്ളി എന്നിവിടങ്ങളിലെ നഗരികാ ണിക്കൽ ശുശ്രൂഷയ്ക്ക് ശേഷം വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിൽ പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വ ത്തിൽ നിരണം വലിയപള്ളി സെമിത്തേരിയിൽ കബറടക്കപ്പെട്ടു.

## മട്ടയ്ക്കൽ പെരുമാൾ ചാക്കോ വൈദ്യൻ
## മട്ടയ്ക്കൽ പുതുക്കേരിൽ

മട്ടയ്ക്കൽ കൊച്ചാണ്ടി വൈദ്യന്റെ പൗത്രനും ആറപ്പന്മാരിൽ ഒരാളായ ചാക്കോ വൈദ്യൻ പെരുമാളിന്റ പുത്രനുമാണ് ഇദ്ദേഹം. 1876-ലെ മുള ന്തുരുത്തി സുന്നഹദോസിൽ നിരണം പള്ളിയിൽ നിന്നും പോയ 9 പേരിൽ 4 പട്ടക്കാരും 5 അയ്മേനികളുമായിരുന്നു. ഇവരിൽ ഒരാളായിരുന്നു ചാക്കോ വൈദ്യൻ.

നാട്ടിലെ അറിയപ്പെടുന്ന പ്രമാണിയും പണ്ഡിതനും പ്രസിദ്ധ വൈദ്യനുമായിരുന്നു. ഇദ്ദേഹത്തിന്റെ പുത്രനായ കൊച്ചുപെരുമാൾ വൈദ്യനായിരുന്നു പ. പരുമല കൊച്ചുതിരുമേനിയെ അവസാനമായി ചികിത്സിച്ചത്.

## മട്ടയ്ക്കൽ വെൺപറമ്പിൽ ലൂക്കോസാശാൻ

വെൺപറമ്പിൽ കുടുംബത്തിന്റെ പൂർവ്വപിതാവ് ഐപ്പ് പെരുമാളിന്റെ രണ്ടാമത്തെ പുത്രനാണ് സുപ്രസിദ്ധനായ ലൂക്കോസ് ആശാൻ.

കുര്യൻ ആശാൻ, ഐപ്പ് ആശാൻ എന്നീ രണ്ട് സഹോദരന്മാരെ കൂടാതെ അഞ്ച് സഹോദരിമാർ ഉണ്ട്.

സംസ്കൃതത്തിൽ നല്ല പാണ്ഡിത്യം ഉണ്ടായിരുന്നു. സംസ്കൃത അദ്ധ്യാപകനായി സേവനം ചെയ്തു. ദൈവമാലിക എന്ന ഗ്രന്ഥം രചിച്ചിട്ടുണ്ട്. പ്രസ്തുത ഗ്രന്ഥത്തിന്റെ പകർപ്പവകാശം വിറ്റ ഇനത്തിൽ അന്നു 500 രൂപാ കിട്ടി. കോട്ടയം സി.എം.എസ്. കോളജിൽ സംസ്കൃത അദ്ധ്യാപകനായി ജോലി ചെയ്തു.

ബൈബിൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നതിന് സി.എം. എസ്. മിഷനറിമാരെ സഹായിച്ചിട്ടുണ്ട്. 12 രൂപ ശമ്പളം. ചീഫ് സെക്രട്ടറി ആയിരുന്ന കെ. ജോർജ്ജിന്റെ പിതാവ് കുര്യൻ ആശാൻ, ചള്ളിയിൽ മത്തായി ആശാൻ (ജോൺ മത്തായിയുടെ പിതാവ്) എന്നിവർ ലൂക്കോസ് ആശാനോടൊപ്പം പ്രവർത്തിച്ച പ്രമുഖരായിരുന്നു.

മഹാകവി കെ. വി. സൈമൺ, ഇലഞ്ഞിക്കൽ വലിയ ചാക്കോച്ചൻ, നിരണം കണിയാന്തറ പള്ളത്ത് തോരുമ്പ മാത്യു മുതലാളി മുതലായവർ ലൂക്കോസ് ആശാന്റെ കീഴിൽ സംസ്കൃതം പഠിച്ചു.

വലിയ പ്രാർത്ഥനാ മനുഷ്യൻ ആയിരുന്നു. നിരണം പ്രദേശത്ത് ആദ്യമായി സണ്ടേസ്ക്കൂൾ ആരംഭിക്കുന്നതിന് ഷെഡുകൾ വെച്ച് നേതൃത്വം നൽകി. മുൻ കേന്ദ്രമന്ത്രി ജോൺ മത്തായിയുടെ പിതാവ് ചള്ളിയിൽ മത്തായി ആശാൻ, ലൂക്കോസ് ആശാന്റെ സഹാദ്ധ്യാപകൻ ആയിരുന്നു.

## മട്ടയ്ക്കൽ യിസ്രായേൽ വൈദ്യൻ

നിരണം യിസ്രായേൽ വൈദ്യൻ കേരളീയർക്ക് വളരെ സുപരിചിതനായിരുന്നു. ലൂക്കോസ് ആശാന്റെ നാലാമത്തെ പുത്രനായി ജനിച്ചു. കോട്ടയത്ത് ജനിച്ചതുകൊണ്ട് കോട്ടയം സി.എസ്.ഐ. കത്തീഡ്രലിൽ സ്നാനപ്പെടുത്തി. വീയപുരം, തേവേരി സ്കൂളുകളിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ആയുർവേദ ചികിത്സയോടൊപ്പം ഹോമിയോ ചികിത്സയും പ്രാക്ടീസ് ചെയ്തിരുന്നു. മർമ്മ ചികിത്സയ്ക്കും സുപ്രസിദ്ധനായിരുന്നു.

ആദർശസമ്പന്നനായിരുന്ന യിസ്രായേൽ വൈദ്യന് ചികിത്സയിൽ വളരെ ദൈവാധീനവും കൈപ്പുണ്യവും ഉണ്ടായിരുന്നു. പലരും അദ്ദേഹത്തിന്റെ അടുക്കൽ വന്ന് സംസ്കൃതവും, വൈദ്യ ചികിത്സയും പഠിച്ചു. ചിലർ വൈദ്യരായിട്ടുണ്ട്. നിരണം പടിഞ്ഞാറെ ഇരവല്ലാടിയിൽ ഏബ്രഹാംവൈദ്യൻ ചക്കുളത്ത് താമസിച്ചിരുന്ന കുട്ടിവൈദ്യൻ, തലവടി വരിക്കളത്തിൽ അബ്രഹാം വൈദ്യൻ മുതലായവർ ശിഷ്യരാണ്. അദ്ദേഹത്തിന്റെ ഹോമിയോ ചികിത്സ നൂറു ശതമാനവും വിജയകരമായിരുന്നു.

പ. പരുമല തിരുമേനി, പത്തനാപുരത്ത് താമസിച്ചിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി, മാർത്തോമ്മാ സഭയിലെ റവ. വി. പി. മാമ്മൻ കശീശാ മുതലായവർ ചികിത്സ നടത്തി സൗഖ്യം പ്രാപിച്ചിട്ടുള്ളവരാണ്. ദീനബന്ധുവായിരുന്ന യിസ്രയേൽ വൈദ്യൻ ആതുരസേവനങ്ങളിലൂടെ നിരണം ദേശവാസികളുടെ കണ്ണിലുണ്ണിയായിരുന്നു.

തികഞ്ഞ സഭാസ്നേഹിയായിരുന്ന ഭാഗ്യസ്മരണീയനായ യിസ്രായേൽ വൈദ്യൻ നിരണം യെരുശലേം മാർത്തോമ്മാ ഇടവകയിൽ ദീർഘകാലം ട്രസ്റ്റി ആയിരുന്നു.

## മട്ടയ്ക്കൽ കൊച്ചുപെരുമാൾ വൈദ്യൻ

സാഹിത്യ സാംസ്കാരിക രംഗങ്ങളിലും ചികിത്സയിലും വളരെ ഉയർന്ന നിലയിൽ ആയിരുന്നു ഇദ്ദേഹം. നിരണം വലിയപള്ളിയുടെ ട്രസ്റ്റി ആയി ദീർഘകാലം സേവനമനുഷ്ഠിച്ചു. മരണസമയത്ത് അറിഞ്ഞോ അറിയാതെയോ എന്തെങ്കിലും പള്ളിയുടെ സ്വത്ത് കൈവശം വന്നിട്ടുണ്ടെങ്കിൽ അതിനു പരിഹാരമായി കൈയിൽ കിടന്നിരുന്ന സ്വർണ്ണമോതിരം ഊരി ഭണ്ഡാരത്തിൽ ഇടുവാൻ പറയുകയുണ്ടായി. ഇദ്ദേഹമാണ് പരുമല കൊച്ചുതിരുമേനിയെ ചികിത്സിച്ചതും തിരുമേനിയുടെ മരണസമയത്തെക്കുറിച്ച് ഒരു ശ്ലോകത്തിലൂടെ പറഞ്ഞതും.

"ഇരവൊന്ന് വെളുപ്പിച്ചാൽ
ആശയ്ക്ക് ഒരു വഴിയുണ്ടാകുമെന്നു
അരുൾ ചെയ്തു പുതുക്കേരിൽ പെരുമാൾ വൈദ്യൻ വിശ്രമിക്കെ."

തിരുമേനിയുടെ വേർപാടിനെക്കുറിച്ച് ദൃഢനിശ്ചയമുണ്ടായിരുന്ന പെരുമാൾ വൈദ്യൻ തന്റെ ഭാര്യയോടൊത്ത് പൂമുഖത്ത് ഇരുന്ന് ഒരു ദിവ്യഗോളം മുകളിലേക്ക് ഉയരുന്നത് കാണുകയും ആ സമയത്ത് പരുമലയിലെ മണിനാദം കേൾക്കുകയും ചെയ്തു.

ഈ പിതാക്കന്മാർക്ക് മാനസനന്ദിനി എന്ന് ഒരു നാടകസഭയുണ്ടായിരുന്നു. ഇതിനെക്കുറിച്ച് മനോരമ ദിനപത്രത്തിൽ അന്ന് വന്ന വാർത്ത, 'നൂറു വർഷം മുമ്പ്' എന്ന പംക്തിയിൽ അടുത്തയിടെ പ്രസിദ്ധീകരിച്ചി

ട്ടുണ്ട്.

## മട്ടയ്ക്കൽ പനങ്കോട്ടത്ത് കൊച്ചുമ്മൻ പെരുമാൾ

മട്ടയ്ക്കൽ കുടുംബത്തിലെ ഒരു കാലത്തെ ബുദ്ധിമാനും ദീർഘവീക്ഷണം ഉള്ള വ്യവസായ പ്രമുഖനും ആയിരുന്നു കൊച്ചുമ്മൻ പെരുമാൾ. ചാണ്ടിക്കത്തനാരുടെ പൗത്രൻ ആണ്. നിരണം വലിയപള്ളി ട്രസ്റ്റിയായിരുന്നു. പിൽക്കാലത്ത് മാർ ഈവാനിയോസ് തിരുമേനി കത്തോലിക്കാസഭയിൽ ചേർന്നപ്പോൾ കത്തോലിക്കാസഭയിൽ ചേർന്ന് ആലംതുരുത്തി കോലറയാറിന്റെ തീരത്ത് 45 സെന്റ് സ്ഥലം സഭയ്ക്ക് കൊടുത്തു. അവിടെ ഒരു ചാപ്പൽ പണികഴിപ്പിച്ചു. സഹായത്തിനായി മട്ടയ്ക്കൽ മുക്കച്ചേരിൽ എം. മത്തായിക്കുട്ടിയും ഉണ്ടായിരുന്നു. 1931–ൽ പ്രസ്തുത പള്ളിയുടെ കൂദാശകർമ്മം നടക്കുകയുണ്ടായി.

മല മുതൽ കടൽ വരെ എന്നു പറഞ്ഞാൽ കിഴക്ക് കോന്നി മുതൽ പടിഞ്ഞാറു ആലപ്പുഴ വരെയുള്ള സ്ഥലങ്ങൾ കൊച്ചുമ്മൻ പെരുമാളിന്റെയാണ്. അക്കാലത്തെ പ്രമുഖ വ്യവസായ സ്ഥാപനമായ സി. പി. കമ്പനിയുടെ പങ്കുകാരനും കെ. സി. മാമ്മൻ മാപ്പിളയുടെ സുഹൃത്തും ആയിരുന്നു. മാമ്മൻ മാപ്പിളയെപ്പറ്റി മൂർക്കോത്ത് കുഞ്ഞപ്പ എഴുതിയിരിക്കുന്ന പുസ്തകത്തിലും ഇദ്ദേഹത്തെപ്പറ്റി പരാമർശിച്ചിട്ടുണ്ട്. അമ്മ പട്ടമുക്കിൽ കുടുംബാംഗമാണ്.

## ഡോ. സഖറിയാസ് മാർ തെയോഫിലോസ് സഫ്രഗൻ മെത്രാപ്പോലീത്താ (മട്ടയ്ക്കൽ കുടുംബയോഗം മുഖ്യ രക്ഷാധികാരി)

ഇദ്ദേഹം നിരണം മട്ടയ്ക്കൽ വെൺപറമ്പിൽ കുടുംബത്തിന്റെ അഭിമാനസ്തംഭമായി പ്രശോഭിക്കുന്നു. മട്ടയ്ക്കൽ–വെൺപറമ്പിൽ വി. കെ. ഉമ്മന്റെയും പുത്തൻകാവ് ഐക്കേരത്ത് ജോസഫ് ആശാന്റെ പുത്രി മറിയാമ്മയുടെയും പുത്രനാണ്. ജനനം 1938 ആഗസ്റ്റ് 29. അപൂർവ്വോജ്ജ്വലമായ ഒരു തേജോഗോളം അന്ന് ഉദയം ചെയ്തു.

സണ്ണി എന്നാണ് ഓനനപ്പേര്. മാതാപിതാക്കൾ സന്താനങ്ങളെ അടുക്കിലും ചിട്ടയിലും ദൈവഭക്തിയിലും വളർത്തിയിരുന്നു. മാതാവ് അദ്ധ്യാപിക ആയിരുന്നതുകൊണ്ട് സന്താനങ്ങളെ കൈപിടിച്ചുകൊണ്ടാണ് സ്കൂളിൽ കൊണ്ടുപോയിരുന്നത്. സൺഡേസ്കൂളിലും പള്ളി ആരാധനയ്ക്കും പതിവായി മക്കളെ കൊണ്ടുപോയിരുന്നു.

സണ്ണിച്ചനെ ഒരു അദ്ധ്യാപകനായി കാണുന്നതിന് മാതാപിതാക്കൾ ആഗ്രഹിച്ചു. പിതാവ് അതിനുവേണ്ടിയാണ് പുത്രനെ കോളജിൽ വിട്ടു പഠിപ്പിച്ചത്.

1956 ഡിസംബർ 12–ന് സണ്ണിച്ചനെക്കുറിച്ച് പിതാവ് ഒരു ദർശനം കണ്ടു. സണ്ണിയെ ദൈവവേലയ്ക്കായി വേർതിരിച്ചിരിക്കുന്നു. ദിവ്യശബ്ദം പിതാവിന്റെ ഹൃദയത്തിൽ മുഴങ്ങിക്കേട്ടു. മാത്രമല്ല സണ്ണിച്ചൻ കുപ്പായം ധരിച്ചു നിരണം യരുശലേം മാർത്തോമ്മാ പള്ളിയുടെ പുൾപിറ്റിൽ കയറി ബൈബിൾ തുറന്നു വായിച്ചു പ്രാർത്ഥിച്ചശേഷം സുവിശേഷം പ്രസംഗിക്കുന്നു എന്ന ദർശനവും കണ്ടു. മദ്ബഹായുടെ വടക്കുപടിഞ്ഞാറുള്ള പുൾപിറ്റിൽ നിന്നുള്ള സുവിശേഷപ്രസംഗത്തിന് ഉപയോഗിച്ച കുപ്പായത്തിനു അരക്കെട്ടു കെട്ടിയിരുന്നു. പെരുമ്പാവൂർ ആശ്രമം ഹൈസ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോൾ ഡോ. റ്റി. എം. തോമസ് സാറുമായി സ്കൂൾ മൈതാനിയിൽ രാത്രിയുടെ നിശബ്ദതയിൽ പ്രാർത്ഥിക്കുമ്പോൾ സുവിശേഷവേലയ്ക്കുവേണ്ടി സമർപ്പിച്ചു.

സഹോദരീഭർത്താവ് പി. റ്റി. കുരുവിള ചേന്നങ്കരിയും മറ്റും സണ്ണിച്ചനുവേണ്ടി വിവാഹ ആലോചനകൾ നടത്തിയിരുന്നു. “കുഞ്ഞൂഞ്ഞച്ചാ, ഞാൻ ബ്രഹ്മചാരിയായി ജീവിതം നയിക്കുന്നതിന് ആഗ്രഹിച്ചു സമർപ്പിച്ചിരിക്കുന്നു. ഞാൻ ആജീവനാന്തം അവിവാഹിതനായിരിക്കും.” യുവാവ് തന്റെ സുദൃഢ പ്രതിജ്ഞ അവരെ അറിയിച്ചു. അതുകൊണ്ട് മാതാപിതാക്കൾ അദ്ദേഹത്തെ വിവാഹത്തിന് നിർബന്ധിച്ചില്ല. അവിവാഹിതനായ കർത്തൃദാസൻ ജീവിതവിശുദ്ധിയിൽ ബ്രഹ്മചര്യ ജീവിതസരണികളിലൂടെ മുന്നേറി.

സമർത്ഥനായ ആ മാതൃകാ വിദ്യാർത്ഥി നിരണം സെന്റ് മേരീസ് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം പെരുന്ന എൻ. എസ്. എസ്. കോളജ് ഹോസ്റ്റലിൽ താമസിച്ചു പഠിച്ചു. അന്നു പിതാവ് ഉമ്മച്ചൻ മേപ്രയിൽ പോസ്റ്റുമാസ്റ്റർ ആയിരുന്നു. ആലുവാ യു. സി. കോളജിൽ നിന്നും ബി.എസ്.സി. പാസായി. 1963–ൽ ജബൽപൂർ ലിയോനാർഡ് തിയോളജിക്കൽ കോളജിൽ നിന്നും ബി.ഡി. കരസ്ഥമാക്കി. തിരുവല്ല റ്റൈറ്റസ് സെക്കന്റ് റ്റീച്ചേഴ്സ് ട്രയിനിംഗ് കോളജിൽ നിന്നും ബി.എഡ്. പാസായി.

തേവേരി, ആലുവാ സെറ്റിൽമെന്റ്, പെരുമ്പാവൂർ ആശ്രമം ഹൈസ്കൂൾ, മൈസൂർ സെന്റ് തോമസ് ഇംഗ്ലീഷ് മീഡിയം സ്കൂൾ, തിരുവനന്തപുരം സെന്റ് തോമസ് എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അദ്ധ്യാപകനായി സേവനം നിർവ്വഹിച്ചിട്ടുണ്ട്.

1966–ൽ ഉമ്മൻ കോരുത് തിരുവല്ല എസ്.സി. സെമിനാരി സെന്റ് തോമസ് മാർത്തോമ്മാ ദേവാലയത്തിൽ വച്ച് ശെമ്മാശനായും 1966 ജൂലൈ 7–ന് വൈദികനായും ഉയർത്തപ്പെട്ടു.

കർമ്മനിരതനായ വൈദികശ്രേഷ്ഠൻ 1974–ൽ അമേരിക്കൻ പ്രിൻസ്റ്റൻ തിയോളജിക്കൽ കോളജിൽ നിന്നും എം.റ്റി.എച്ച്. സമ്പാദിച്ചു. 1975–ൽ

ന്യൂയോർക്ക് ബോസ്റ്റൻ തിയോളജിക്കൽ കോളജിൽ നിന്നും മിഷൻ എന്ന വിഷയത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി.

അമേരിക്കയിൽ ന്യൂയോർക്ക്, ബോസ്റ്റൻ എന്നീ ഇടവകകളുടെ രൂപവൽക്കരണത്തിന് നേതൃത്വം കൊടുത്തു. ബോംബെ, മൈസൂർ പെരുമ്പാവൂർ, ചെങ്ങന്നൂർ, കോഴഞ്ചേരി എന്നീ ഇടവകകളിൽ വൈദികനായി ശുശ്രൂഷ ചെയ്തു. മാർത്തോമ്മാ സഭയിൽ ആദ്ധ്യാത്മിക ജ്യോതിസായി പ്രശോഭിക്കുന്നു.

1980 ഏപ്രിൽ 16-ന് റവ. ഉമ്മൻ കോരുത് കോഴഞ്ചേരി സെന്റ് തോമസ് മാർത്തോമ്മാ ഇടവകയിൽ വച്ചു റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. കോഴഞ്ചേരി ഇടവക അതിന്റെ ക്രമീകരണങ്ങൾ ചെയ്തു.

1980 മെയ് ഒന്നാം തീയതി തൊഴിലാളിദിനത്തിൽ ഉമ്മൻ കോരുത് റമ്പാച്ചൻ മാർത്തോമ്മാ സഭയുടെ എപ്പിസ്ക്കോപ്പാ ആയി വാഴിക്കപ്പെട്ടു. ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി പ്രധാന കാർമ്മികത്വം വഹിച്ചു. റവ. ഡോ. ഉമ്മൻ കോരുത് റമ്പാച്ചൻ പിന്നീട് ഡോ. സഖറിയാസ് മാർ തെയോഫിലോസ് എപ്പിസ്ക്കോപ്പാ എന്ന നവ നാമത്തിൽ അറിയപ്പെട്ടു.

1980-84 വരെ അടൂർ-മാവേലിക്കര ഭദ്രാസനത്തിന്റെ ഭദ്രാസനാധിപനായി സേവനം ചെയ്തു. 1984-1993 വരെ കോട്ടയം-കുന്നംകുളം ഭദ്രാസനാധിപനായി ശുശ്രൂഷ ചെയ്തു.

1993-2005 വരെ അമേരിക്ക-യൂറോപ്പ് ഭദ്രാസനത്തിന്റെ അധിപനായി ത്യാഗോജ്ജ്വലമായ സേവനം ചെയ്തു.

2005 മുതൽ ചെങ്ങന്നൂർ – മാവേലിക്കര ഭദ്രാസനാധിപനായി സേവനം അനുഷ്ഠിക്കുന്നു. സഭയുടെ സഫ്രഗൻ മെത്രാപ്പോലീത്താ ആയി ഉയർത്തപ്പെടുകയും ചെയ്തു.

'തെയോഫിലോസ്' എന്ന ഗ്രീക്കു പദത്തിന്റെ ലളിതസുന്ദരമായ അർത്ഥം 'ദൈവത്തിന്റെ സ്നേഹിതൻ' എന്നാണ്. അഭിവന്ദ്യ തിരുമേനി ദൈവത്തിന്റെയും, മനുഷ്യരുടെയും ഉത്തമ സുഹൃത്തായി മുന്നേറുന്നു. ആചാര്യന്റെ ജീവിത ദർശനവും, സേവനശൈലിയും ആഗോള ക്രൈസ്തവസഭയ്ക്ക് തികച്ചും മുതൽക്കൂട്ടായിരുന്നു.

ഡോ. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനി 1991 മുതൽ അഖിലലോക സഭാ കൗൺസിലിന്റെ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം, സെൻട്രൽ കമ്മറ്റി അംഗം എന്നീ നിലകളിൽ മാർത്തോമ്മാ സഭയുടെ പ്രതിനിധിയായി തിളക്കമാർന്ന സേവനം അനുഷ്ഠിക്കുന്നു.

## റവ. സൈമൺ ബഹനാൻ
## (മട്ടയ്ക്കൽ കുടുംബയോഗം പ്രസിഡന്റ്)

ചെന്നിത്തല മട്ടയ്ക്കൽ തോപ്പിൽ റ്റി. ബി. ബഹനാന്റെയും ഏലിയാമ്മ യുടെയും പുത്രൻ. 1957-ൽ ജനിച്ചു. തിരുവല്ലാ മാർത്തോമ്മാ കോളജിൽ നിന്നും ബി.എസ്.സി. ബിരുദം നേടിയശേഷം കോട്ടയം മാർത്തോമ്മാ സെമിനാരിയിൽ നിന്നും ബി.ഡി. ഡിഗ്രി കരസ്ഥമാക്കി. 1981-ൽ മാർ ത്തോമ്മാ സഭയിലെ വൈദികനായി പട്ടമേറ്റു. കോലഞ്ചേരി, മാമല, വെങ്ങോല, പാമ്പാക്കുട, വാളകം, ചേപ്പാട്ട്, രാമപുരം, മലേഷ്യാ, എറണാ കുളം, ഇളംകുളം, മദ്രാസ് അണ്ണാനഗർ, നിരണം സെന്തോമസ്, അറ്റ്ലാന്റാ, ഫ്ളോറിഡാ തുടങ്ങിയ ഇടവകകളിൽ ശുശ്രൂഷ ചെയ്തു. ഇപ്പോൾ കോട്ടയം മാങ്ങാനത്തുള്ള മോചന ഡീ-അഡിക്ഷൻ സെന്ററിന്റെ ഡയറക് ടറായി പ്രവർത്തിക്കുന്നു. അമേരിക്കയിൽ എമറി യൂണിവേർസിറ്റിയിൽ നിന്ന് എം. റ്റി. എച്ച്. ബിരുദം സമ്പാദിച്ചു. പ്രസ്തുത യൂണിവേർസിറ്റിയിൽ തന്നെ പാസ്റ്ററൽ കൗൺസിലിംഗിൽ ഗവേഷണം നടത്തിക്കൊണ്ടിരിക്കു കയാണ്. റാന്നി വലിയകാവ് മുതിരക്കാലായിൽ എം. വി. വറുഗീസിന്റെ മകൾ അനുവാണ് സഹധർമ്മിണി. വിദ്യാർത്ഥികളായ അൻസു, ഏബൽ0 എന്നിവരാണ് മക്കൾ.

## ഉമ്മൻ മട്ടയ്ക്കലച്ചൻ ബി.എസ്.സി. ബി. ഡി.

നിരണത്തു വൈദിക കുടുംബമായി നിലകൊള്ളുന്നതും മലങ്കര മല്പാ നായിരുന്ന മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാര്, മലങ്കരയുടെ പനി മലർ ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാ പ്പോലീത്താ എന്നീ പിതാക്കന്മാരെ സംഭാവന ചെയ്ത മട്ടയ്ക്കൽ കുടുംബ ത്തിലെ എം. ബഞ്ചമിൻ നൈനാന്റെയും പരേതയായ സൂസി ബഞ്ചമി ന്റെയും മകനായി 1979 ഡിസംബർ 9-ന് ജനിച്ചു. പ്രാഥമിക വിദ്യാഭാസം നിരണം സെന്റ് മേരീസ് ഹൈസ്കൂളിൽ നടത്തി. എം. ജി. യൂണിവേഴ് സിറ്റിയിൽ നിന്നും രസതന്ത്രത്തിൽ ബിരുദവും സെറാമ്പൂർ യൂണിവേഴ് സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദവും (ബി. ഡി.) നേടിയ ശേഷം, മനഃശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദ പഠനം നടത്തുന്നു.

കോട്ടയം വൈദികസെമിനാരിയിൽ നിന്ന് പഠനം പൂർത്തീകരിച്ച ശേഷം, പ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥ മന്റെ അനുവാദത്തോടെ, 2007 മെയ് 23-ന് പരുമല സെമിനാരിയിൽ വച്ച് നിരണം ഭദ്രാസനാധിപൻ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോ ലീത്തായിൽ നിന്നും യവ്പദയക്നോ പട്ടവും, 2008 ആഗസ്റ്റ് 14-ന്, പരുമല സെമിനാരിയിൽ വച്ച് തന്നെ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായിൽ നിന്ന് മ്ശംശോനോ പട്ടവും കിട്ടി. 2008 ആഗസ്റ്റ് 30-നു നിരണം വലിയ



പള്ളിയിൽ വച്ച് മെത്രാപ്പോലീത്താമാരുടെ സാന്നിദ്ധ്യത്തിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാബാവ പൗലോസ് മാർ മിലിത്തിയോസിൽ നിന്നും കശീശ്ശാ പട്ടവും സ്വീകരിച്ചു. അടിമാലി സെന്റ് തോമസ് പള്ളിയിൽ വികാരിയായി സേവനം അനുഷ്ഠിക്കുന്നു. ചാത്തന്നൂർ കൊല്ലക്കാരൻ മുതലാളി കുടുംബത്തിൽ വടക്കേവീട്ടിൽ മാമ്മൻ കോശിയുടെയും ശാന്തമ്മ മാമ്മന്റെയും മകൾ ഡീനാ ആശ ഉമ്മനാണ് സഹധർമ്മിണി.

സഹോദരങ്ങൾ:– അഡ്വ. എം. സി. നൈനാൻ, അഡ്വ. റിജി നൈനാൻ, സിബി അലക്സ്, അലക്സ് തരകൻ, തേവലക്കര, സിജി തോമസ്, തോമസ് തരകൻ, തേവലക്കര.

## ഫാ. വിനീത് കോശി മട്ടയ്ക്കൽ

നിരണം മട്ടയ്ക്കൽ പത്രോസു കത്തനാരുടെയും അലക്സന്ത്രയോസു കത്തനാരുടെയും ജോർജ്ജ് കത്തനാരുടെയും (മട്ടയ്ക്കലച്ചൻ) പിൻതലമുറയിൽ മട്ടയ്ക്കൽ എം. പി. കോശിയുടെയും ജയാ കോശിയുടെയും പുത്രനായി 17–12–1979 ൽ ഗുജറാത്തിലെ അഹമ്മദാബാദിൽ ജനിച്ചു. അഹമ്മദാബാദിൽ നിന്നും ബി.കോം. പാസ്സായശേഷം നാഗ്പൂർ വൈദികസെമിനാരിയിൽ നിന്ന് ബി.ഡി. നേടി. കഴിഞ്ഞ 35 വർഷമായി അഹമ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ സജീവാംഗങ്ങളായിരുന്ന മാതാപിതാക്കളോടൊപ്പം താമസിച്ചുവരുന്നു. 30–6–2006 ൽ യൗപ്പദോക്കോന പട്ടവും 30–10–2008 ൽ കശ്ശീശാ പട്ടവും സ്വീകരിച്ചു. ഭാര്യ വിനീത നിരണം ചിറമേൽ പുത്തൻപറമ്പിൽ കുടുംബാഗമാണ്. നാഷണൽ ക്രിസ്ത്യൻ കൗൺസിലിന്റെ (എൻ. സി. സി. ഐ.) യൂത്ത് കമ്മീഷന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായി നാഗ്പൂരിൽ സേവനം അനുഷ്ഠിക്കുന്നു.



# 4

# കർമ്മചൈതന്യ ധന്യനായ കാരിക്കോട്ടച്ചൻ

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കേസുകൾ, ബാഹ്യമായ ഇടപ്പെടലുകൾ, ആഭ്യന്തര ഭിന്നതകൾ മുതലായ പ്രശ്നങ്ങളിലും പ്രതിസന്ധികളിലുംപെട്ട് നട്ടം തിരിയുമ്പോൾ സഭയുടെ സാരഥ്യം വഹിച്ച പ. ബസ്സേലിയോസ് ഗീവറു ഗീസ് രണ്ടാമൻ, പ. ഔഗേൻ പ്രഥമൻ എന്നീ പുണ്യചരിതരായ കാതോ ലിക്കാമാരുടെ പിമ്പിൽ പാറപോലെ ഉറച്ചുനിന്ന് അവർക്കും തദ്വാരാ സഭ യ്ക്കും അതുല്യമായ ശക്തി പകർന്നു കൊടുത്ത ഫാ. കെ. ബി. മാത്യൂ സിന്റെ (കാരിക്കോട്ടച്ചൻ) മികച്ച സേവനങ്ങൾ മലങ്കരസഭയ്ക്ക് ഒരിക്കലും മറക്കാൻ സാധ്യമല്ല. അര നൂറ്റാണ്ടിലധികം നീണ്ടുനിന്ന ആ സമർപ്പണ ജീവിതം സഭയുടെ മാത്രമല്ല അദ്ദേഹത്തിന്റെ ജന്മനാടിന്റെയും വിശിഷ്യ പരിപാവനമായ പരുമല പ്രദേശത്തിന്റെയും മുഖഛായ അക്ഷരാർത്ഥ ത്തിൽ മാറ്റി. പരുമല സെമിനാരിയുടെ ആധുനിക ശില്പി എന്ന പേരു പരുമല വികസിപ്പിച്ചതുകൊണ്ടും ഗ്രീഗോറിയോസ് ആശുപത്രി സ്ഥാപിച്ച തുകൊണ്ടും മാത്രം ലഭിച്ചതല്ല. സഭയുടെ ഏറ്റവും പ്രധാനപ്പെട്ട തീർ ത്ഥാടനകേന്ദ്രവും ആത്മിക ശക്തികേന്ദ്രവും വരുമാനസ്രോതസ്സുമായി മാറിയ പരുമല ഉള്ള കാലത്തോളം - ആചന്ദ്രതാരം - കെ. ബി. മാത്യൂ സിന്റെ നാമം സ്വർണ്ണലിപികളിൽ മായാതെ നിലകൊള്ളും. അദ്ദേഹ ത്തിന്റെ ആത്മാവ് ഇന്നും പരുമലയുടെ വിതാനത്തിൽ ഉയർന്നു പറന്നു കൊണ്ടിരിക്കുന്നു.

സാഗരസമാനമായ ആ ധന്യജീവിതത്തിന്റെ അര ശതാബ്ദത്തിൽ അധികം നീളുന്ന കാലത്തെ നേട്ടങ്ങൾ ഒരു കുടത്തിൽ എന്ന കണക്കെ നിറച്ചു സമർപ്പിക്കാനേ ഇവിടെ സാധിച്ചിട്ടുള്ളു.

നിരണം പള്ളിയുടെ ചരിത്രാരംഭം മുതലേ വൈദികാനുഷ്ഠാനങ്ങൾക്ക് പരമ്പരയായ പുരോഹിതന്മാരെ നൽകിയിട്ടുള്ള നിരണത്തെ മട്ടയ്ക്കൽ കുടുംബത്തിന് മലങ്കരസഭാ ചരിത്രത്തിൽ അവിസ്മരണീയമായ ഒരു സ്ഥാനമാണ് ഉള്ളത്. ഈ അതിപുരാതന കുടുംബത്തിലെ പ്രധാന ശാഖ യായ കാരിക്കോട്ടു ദാനിയേൽ കത്തനാരുടെ പുത്രൻ ബർസ്ലീബി കത്തനാ രുടെയും പാവുക്കര മണലിൽ സാറാമ്മയുടെയും മക്കളിൽ നാലാമനായി കെ. ബി. മാത്യൂസ് 13-3-1914 ൽ ജനിച്ചു. പൊടിക്കുഞ്ഞ് എന്നാണ് വീട്ടിൽ വിളിച്ചിരുന്നത്. പ്രാഥമിക വിദ്യാഭ്യാസം നിരണം പള്ളി വക സ്കൂളിൽ

നടത്തി. ഹൈസ്കൂൾ വിദ്യാഭ്യാസം മാന്നാർ നായർ സമാജം സ്കൂളിലായിരുന്നു. കോട്ടയം സി. എം. എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ് പാസായി.

തുടർന്ന് പഴയസെമിനാരിയിൽ വൈദിക വിദ്യാഭ്യാസം നടത്തിയ ശേഷം 1933-ൽ വട്ടശ്ശേരിൽ തിരുമേനിയുടെ അനുവാദത്തോടെ വാളക്കുഴി മാർ സേവേറിയോസ് തിരുമേനിയിൽ നിന്ന് കോറൂയോ പട്ടം സ്വീകരിച്ചു. അതിനുശേഷം കോയമ്പത്തൂർ തടാകം ആശ്രമത്തിൽ അംഗമായി ചേർന്നു. ആശ്രമത്തിൽ നിന്നും വൈദികപരിശീലനം നേടിയശേഷം പഴയ സെമിനാരിയിൽ സുറിയാനി അദ്ധ്യാപകനായി പ്രവർത്തിച്ചു. 24-ാമത്തെ വയസ്സിൽ മട്ടയ്ക്കൽ മാർ തേവോദോസ്യോസ്, പുത്തൻകാവ് മാർ പീലക്സിനോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽ നിന്നും കശീശ്ശാപട്ടം സ്വീകരിച്ചു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ കാലംവരെ (1843) പുരോഹിതന്മാർ ഇല്ലാത്ത കുടുംബത്തിൽപ്പെട്ട ആർക്കും കത്തനാർ പട്ടം പോലും കൊടുക്കുകയില്ലായിരുന്നു. സി.എം.എസ്. കാരുമായുള്ള മൈത്രിയുടെ ഫലമായിട്ടായിരിക്കാം അദ്ദേഹം പഴയ മാമൂൽ ഉപേക്ഷിച്ചത് എന്നു കരുതാം. കത്തനാരന്മാരുടെ കാര്യത്തിലുള്ള ഈ വ്യതിയാനം കാണിക്കുന്ന മാർ അത്താനാസ്യോസിന്റേതായ ഒരു മലയാള കാനോൻ പുസ്തകം സെമിനാരിക്കേസിൽ തോമസ് മാർ അത്താനാസ്യോസ് (പിൻഗാമി) ഹാജരാക്കിയിരുന്നു. വൈദികരായി വേർതിരിക്കപ്പെട്ടിട്ടുള്ള കുടുംബക്കാർ ഉണ്ടെന്നും, പുരോഹിതൻ സച്ചരിത കുടുംബത്തിൽപെട്ടവനായിരിക്കണമെന്നും പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു. മുൻഗാമികളായി ധാരാളം പുരോഹിതന്മാരെ സംഭാവന ചെയ്തിട്ടുള്ള മട്ടയ്ക്കൽ കുടുംബത്തിൽപെട്ട കാരിക്കോട്ട് ശാഖയിൽ നാലാമത്തെ തലമുറയിൽ പെട്ട വൈദികൻ ആണ് കെ. ബി മാത്യൂസച്ചൻ. പട്ടംകൊടുക്കുവാൻ ഉദ്ദേശിച്ചിരുന്നത് സഹോദരൻ കെ. ബി. ജോണിനാ (ബേബി) യിരുന്നു. എന്നാൽ പിതാവിനുണ്ടായ (ബർസ്ലീബി കത്തനാർ) ദർശനത്തിൽ പൊടിക്കുഞ്ഞിന് പട്ടം കൊടുക്കണമെന്നും ദൈവികകൃപയും വൈദിക പ്രവർത്തനങ്ങളും വളരെ അധികം ആവശ്യമാണെന്നും ധരിപ്പിച്ചു. അങ്ങനെയാണ് മാത്യൂസച്ചൻ വൈദികപദവിയിൽ എത്തുന്നത്. അച്ചന്റെ 30-ാമത്തെ വയസ്സിൽ ഒരു വർഷത്തോളം പഴവർഗ്ഗങ്ങളും പച്ചക്കറി വർഗ്ഗങ്ങളും മാത്രം ഉപയോഗിച്ച് സമ്പൂർണ്ണ ഉപവാസത്തിലും പ്രാർത്ഥനയിലും ജീവിച്ചു.

മാർ തേവോദോസ്യോസ് തിരുമേനിയുടെ ആഗ്രഹപ്രകാരം സിലോണിലെ കൊളംബോ പട്ടണത്തിലുള്ള "നൽമരണമാതാ പള്ളിയിൽ" ഏതാനും വർഷം വികാരിയായി സേവനം അനുഷ്ഠിച്ചു. അവിടെനിന്ന്

നാട്ടിൽ മടങ്ങിയെത്തിയ മാത്യൂസച്ചനെ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, പുത്തൻകാവ് മാർ പീലക്സിനോസ്, പാമ്പാടി മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സാന്നിദ്ധ്യത്തിൽ പരുമല സെമിനാരിയുടെ താക്കോലുകളും ചുമതലകളും ഏൽപ്പിച്ചു. ചുമതലകൾ നൽകുന്ന സമയത്ത് പ. ബാവാ ഇപ്രകാരം കല്പിച്ചു: “സെമിനാരി ഭരണം പ്രയാസരഹിതമായ ഒന്നല്ല. കർത്താവിൽ ആശ്രയിച്ചും പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചും ഇവിടത്തെ കാര്യങ്ങൾ വിശ്വസ്തതയോടെ നടത്തിക്കൊള്ളണം.” ധാരാളം പ്രതിബന്ധങ്ങളെയും, വിമർശനങ്ങളെയും, പ്രയാസങ്ങളെയും അഭിമുഖീകരിക്കേണ്ട സന്ദർഭം ഉണ്ടായിട്ടുണ്ട്. അവയെല്ലാം തരണം ചെയ്യാൻ ദൈവകൃപയാൽ അച്ചന് സാധിച്ചു.

പ. പരുമല കൊച്ചുതിരുമേനി പ്രധാന മല്പാൻ ആയി നേരത്തെ അവിടെ ഒരു സെമിനാരി സ്ഥാപിച്ചു. കൊച്ചുതിരുമേനിക്ക് ശേഷം സെമിനാരി ഭരണം നടത്തിയിരുന്നത് വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനച്ചൻ (മലങ്കരസഭാഭാസുരൻ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്), കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ), മുളന്തുരുത്തി കലപ്പള്ളിയിൽ തോമസ് മല്പാൻ, വട്ടശ്ശേരിൽ പീലിപ്പോസ് കത്തനാർ, ഇ. ജെ. അബ്രഹാം കത്തനാർ എന്നിവരെ തുടർന്നാണ് ബ. കെ. ബി. മാത്യൂസ് കത്തനാർ മാനേജരായി 1940-ൽ നിയമിതനായത്. ഏതാണ്ട് 45 വർഷക്കാലം മാനേജരായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

മാത്യൂസച്ചൻ ചുമതലയേൽക്കുമ്പോൾ പരുമല സെമിനാരിയുടെ അനുദിനകാര്യങ്ങൾ നടത്തുന്നതിന് തന്നെ വളരെ അധികം സാമ്പത്തിക ക്ലേശങ്ങൾ സഹിച്ചിട്ടുണ്ട്. പെരുന്നാൾ വരവുൾപ്പെടെ പ്രതിവർഷം സെമിനാരിയുടെ മൊത്തവരുമാനം രണ്ടായിരത്തിൽപരം രൂപാ മാത്രമായിരുന്നു. ഇന്നു കാണുന്ന നാടകശാല പണിയിച്ച വകയിൽ 4000 രൂപായോളം കടമുണ്ടായിരുന്നു. വട്ടശ്ശേരിൽ പീലിപ്പോസച്ചൻ പിരിയുമ്പോൾ അദ്ദേഹത്തിന് കൊടുക്കാനുണ്ടായിരുന്ന തുകയ്ക്ക് വാളക്കുഴി മാർ സേവേറിയോസ് തിരുമേനി പ്രോമിസറിനോട്ട് എഴുതിക്കൊടുക്കയാണ് ഉണ്ടായത്. ഏതാനും നാളുകൾകൊണ്ട് കുറേശ്ശേ പണം കൊടുത്തു തീർക്കുകയും ചെയ്തു.

സമുദായക്കേസ് 113-ാം നമ്പർ കൊടുംപിരി കൊള്ളുന്ന കാലത്ത് വരുമാനങ്ങളിൽ നിന്നും കഷ്ടിച്ചു ചിലവ് കഴിച്ചുള്ള പണം വ്യവഹാര ആവശ്യത്തിനായി പ. ബാവായെ ഏൽപ്പിക്കുമായിരുന്നു.

അരികുപുറത്ത് മാത്തൻ 1048-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് ദാനമായി എഴുതിക്കൊടുത്ത 30 ദണ്ഡ് നീളവും 30 ദണ്ഡ് വീതിയുമുള്ള (ഇപ്പോൾ പ്രൈമറി സ്കൂൾ

നിൽക്കുന്ന സ്ഥലം) സ്ഥലത്തിനു തൊട്ടുകിഴക്കായി കിടന്ന 60 സെന്റ് സ്ഥലം കോന്നവത്തു വിചാരിപ്പുകാർ എന്നറിയപ്പെടുന്ന ഒരു ഹൈന്ദവ പ്രമാണിയുടെയായിരുന്നു. അത് സെമിനാരിക്ക് ഒറ്റിയായി വാങ്ങിച്ചിരുന്നു. കെ. ബി. മാത്യൂസച്ചന്റെ കാലത്ത് അതിനുവേണ്ടി വ്യവഹാരപ്പെടുകയും സെമിനാരിക്കുവേണ്ടി തീറാധാരമായി ലഭിക്കുകയും ചെയ്തു.

കൊച്ചുതിരുമേനിക്ക് പതിച്ചുകിട്ടിയ കറ്റാനത്തെ 23 1/2 ഏക്കർ ചെല്ലിച്ചിറ എന്ന സ്ഥലം അന്യകൈവശമായിരുന്നു. ബഹു. മാത്യൂസച്ചൻ കുപ്പായം മടക്കിക്കുത്തി കാളയെക്കൊണ്ട് നിലം ഉഴുത് വസ്തു കൈവശപ്പെടുത്തി. അതിന്റെ പേരിൽ അനേകം ക്രിമിനൽ കേസുകളിൽ പ്രതിയാകുകയും ചെയ്തു. പരിശുദ്ധ കൊച്ചുതിരുമേനിയുടെ അനുഗ്രഹവും പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ അവസരോചിതമായ പിന്തുണയും ഉണ്ടായിരുന്നതുകൊണ്ടും ആവക പ്രശ്നങ്ങളെ തരണം ചെയ്യാൻ സാധിച്ചു. ആ നിലത്തിൽ നിന്ന് ആണ്ടിനാൽ 1500 പറ നെല്ലും വാരമായി കിട്ടിക്കൊണ്ടിരുന്നു. ആ നിലത്തിനോട് ചേർന്ന് 4 ഏക്കർ പുരയിടം വാങ്ങി കാട് തെളിച്ചു തെങ്ങു വച്ചു പിടിപ്പിക്കുകയും ചെയ്തു.

നാടകശാലയുടെ തീർക്കാനുള്ള പണികൾ തീർത്തു. സെമിനാരിക്ക് ചുറ്റും കരിങ്കല്ലു കൊണ്ട് മതിൽ പണിയിച്ചു. പിന്നീട് സെമിനാരി കെട്ടിടത്തിന്റെ വടക്കു വശത്തുള്ള കെട്ടിടം പണിയിച്ചു. പരിശുദ്ധ കൊച്ചു തിരുമേനിയുടെ കബറിടം മദ്ബഹായുടെ വടക്കുവശത്തു ഒരു ചരിപ്പു വരാന്തയിൽ ഒതുങ്ങിനിന്നിരുന്നത് മൂലം കബറിങ്കൽ വരുന്ന തീർത്ഥാടകരുടെ സൗകര്യത്തെ കരുതി ഇപ്പോൾ കാണുന്ന കബർ കെട്ടിടം തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയെക്കൊണ്ട് ശിലാസ്ഥാപനം നടത്തി പണിയാരംഭിച്ചു പൂർത്തിയാക്കി.

അന്നത്തെ പരുമലപ്പള്ളി ചെറിയതാകകൊണ്ട് ആരാധനയ്ക്കു വരുന്നവർക്കു വളരെ പ്രയാസം ഉണ്ടായിക്കൊണ്ടിരുന്നു. ഇതു പരിഹരിക്കാൻ പള്ളിയുടെ മുൻവശത്തെ ഭിത്തി പൊളിച്ചു നാടകശാലയിൽ നിൽക്കുന്നവർക്കും വി. കുർബ്ബാന കാണത്തക്കവണ്ണം സൗകര്യമുണ്ടാക്കി.

സെമിനാരി കെട്ടിടത്തിന്റെ വടക്കേ അറ്റത്തുള്ള മൂന്നു നിലക്കെട്ടിടവും ചുറ്റുമതിലും പണിയിച്ചു. പള്ളിക്കു മുൻവശത്തുള്ള പഴയ മതിൽക്കെട്ടിന്റെ മുൻവശവും വടക്കുഭാഗവും സ്കൂൾ കെട്ടിടത്തിന്റെ തെക്കുഭാഗവും നിലവും കുഴികളുമായിരുന്നു. കുഴികൾ ഡ്രഡ്ജർ വരുത്തി ആറ്റിൽ നിന്നും മണ്ണടിച്ചു നികത്തി തെങ്ങിൻതൈകൾ വച്ചു പിടിപ്പിച്ചു.

സെമിനാരിയുടെ തെക്കുവശത്തു കിഴക്കുപടിഞ്ഞാറായി കിടന്ന കുടുക്കാമാലി എന്ന വസ്തുവിന്റെ കിഴക്കെ അറ്റത്ത് 1 ഏക്കർ 12 സെന്റും ഊട്ടുപുരയ്ക്ക് തെക്കുവശത്ത് 56 സെന്റും സെമിനാരിക്ക് അച്ചൻ തീർ

വാങ്ങിച്ചു. ഇപ്പോൾ ആശുപത്രിയിലെ ഡോക്ടർമാർ താമസിക്കുന്ന തോപ്പിൽ പുരയിടം സെമിനാരിക്കു വേണ്ടി വാങ്ങിയതാണ്. കബറിന്റെ മുൻവശം മുണ്ടാറിന്റെ തീരം പുറമ്പോക്കായിരുന്നത് പതിപ്പിച്ചെടുത്തു.

കാലം ചെല്ലുംതോറും പരുമല തിരുമേനിയുടെ കബറിങ്കലേക്കുള്ള തീർത്ഥാടകർ വർദ്ധിച്ചുവരികയാണ്. ആദ്യകാലങ്ങളിൽ രണ്ടു കടത്ത് കടന്നാൽ മാത്രമേ പരുമലയിൽ എത്താൻ സാധിക്കുമായിരുന്നുള്ളു. കെ. ബി. മാത്യൂസച്ചന്റെയും, മുൻ മന്ത്രി ഇലഞ്ഞിക്കൽ ഇ. ജോൺ ജേക്കബി ന്റെയും ഉത്സാഹം മൂലമാണ് മാന്നാർ നിന്നും പരുമലയിലേക്കുള്ള ഒരു പാലം പണിയിക്കുവാൻ സാധിച്ചത്. പരുമലയിലേക്കുള്ള തീർത്ഥാടകരുടെ പ്രവാഹം ശതഗുണീഭവിച്ചു. പെരുന്നാൾ ദിവസങ്ങളിൽ പരുമല പാലവും ജനങ്ങളുടെ ബാഹുല്യം നിമിത്തം ആകെ നിശ്ചലമായിപോകാറുണ്ട്.

വളരെ ദൂരെ സ്ഥലങ്ങളിൽ നിന്നും തീർത്ഥാടകർ വരുന്നുണ്ട്. അവരിൽ പലരും ഏതാനും ദിവസം ഇവിടെ താമസിച്ചു പ്രാർത്ഥിക്കുന്നു. തീർത്ഥാ ടകർക്കു വന്നു താമസിക്കുന്നതിനു യാതൊരു സൗകര്യവും അന്നുണ്ടാ യിരുന്നില്ല. ആ കുറവ് പരിഹരിക്കുന്നതിന് ഒരു കെട്ടിടം, ധ്യാനമന്ദിരം എന്ന പേരിൽ പണികഴിപ്പിച്ചു. നിരാലംബരായി കഴിയുന്ന പട്ടക്കാരെ അധി വസിപ്പിക്കുന്നതിനു സെമിനാരിയുടെയും ഓഡിറ്റോറിയത്തിന്റെയും കിഴക്ക് പുരയിടത്തിൽ ഒരു കെട്ടിടം പണിയിച്ചു. അത് ഇപ്പോൾ സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയുടെ ബി.എസ്.സി. നേഴ്സിംഗ് കോളജായി പ്രവർത്തിക്കുന്നു.

കടത്തു കടന്ന് തീർത്ഥാടകർ പരുമലയിൽ എത്തുമ്പോൾ നേരം വളരെ വൈകി അന്ധകാരമായിരിക്കും. അടുത്തെങ്ങും ഒരു കാപ്പിക്കടയൊ, ഹോട്ടലോ ഇല്ലാത്ത കാലത്തെ സാഹചര്യം. ഇന്നത്തെപ്പോലെ വാഹന സൗകര്യവും ഇല്ലായിരുന്നു. വളരെയധികം ബുദ്ധിമുട്ടി വരുന്ന തീർത്ഥാ ടകർക്ക് കാരിക്കോട്ടച്ചൻ വേണ്ട സഹായം ചെയ്തുകൊടുത്തിരുന്നു.

പ്രൊഫ. സാമുവൽ മത്തായി വൈസ് ചാൻസലറായിരിക്കെ നിരണ ത്തിനു വേണ്ടി ഒരു കോളജ് തരാമെന്ന് അറിയിക്കുകയും നിരണം ഭദ്രാ സന മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അനുവാദത്തോടെ അതിനുവേണ്ടി പ്രവർത്തിക്കുകയും പരുമലയിൽ സെന്റിന് 10 രൂപാ പ്രകാരം സെമിനാരിക്ക് കിഴക്കുവശം തിക്കപ്പുഴ എന്ന സ്ഥലത്ത് വസ്തു കാണുകയും ചെയ്തു. അന്നു പരുമല പള്ളിക്ക് വേണ്ടത്ര പണം ഇല്ലായിരുന്നു. നിരണം പള്ളിക്കാരെക്കൊണ്ട് വസ്തു വാങ്ങി കോളജ് നടത്താം എന്നുദ്ദേശിച്ചിരുന്നു. നിരണത്തുകാർ നിര ണത്തെ കോളജ് പരുമലയിൽ വേണ്ട എന്നുള്ള തീരുമാനത്തിലായിരുന്നു. എന്നാൽ 15 ഏക്കർ സ്ഥലം നിരണത്തു കൊടുക്കാനും ഇല്ലായിരുന്നു.

ആകെപ്പാടെ ഹരിപ്പാട്ട് കൊട്ടാരം വക കൊട്ടാരത്തിൽപുരയിടം 7-8 ഏക്കറേ ഉണ്ടായിരുന്നുള്ളു. നിരണത്തെ ചിലരുടെ സ്ഥാപിത താൽപര്യ വും കോളജിനു തടസ്സമായിരുന്നു.

ഈ അവസരത്തിൽ പരുമലയുടെ സമീപമുള്ള ഹൈന്ദവർ ഇതിനു ശ്രമിക്കുകയും സെമിനാരിയുടെ മുൻവശത്തുള്ള പുറമ്പോക്ക് വസ്തുവിൽ ഇന്നു കാണുന്ന കോളജ് ദേവസ്വം ബോർഡ് സ്ഥാപിക്കുകയും ചെയ്തു.

സഭയുടെയും സെമിനാരിയുടെയും അന്യാധീനപ്പെട്ടു കിടന്ന സ്വത്തു ക്കൾ വീണ്ടെടുത്തു. സഭയിൽ ഉണ്ടായിരുന്ന കേസുകൾ നടത്തുന്നതിന് പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ കെ. ബി. മാത്യൂസച്ചനെ ചുമതലപ്പെ ടുത്തി. 11 വർഷം കൊണ്ട് 12 കേസുകൾ നടത്തി അതിൽ വിജയിക്കുകയും ചെയ്തു. അവയിൽ പ്രധാനമായത് മാർ ഈവാനിയോസ് മെത്രാപ്പോ ലീത്താ കത്തോലിക്കാ (മലങ്കര റീത്ത്) സഭയിൽ ചേർന്നപ്പോൾ അദ്ദേഹ ത്തിന്റെ കൈവശം ആയിരുന്ന എം. ഡി. സ്കൂളുകളും മലങ്കരസഭയുടെ വസ്തുക്കളും സംബന്ധിച്ചുള്ളതായിരുന്നു. വയോവൃദ്ധനായ പ. വട്ടശ്ശേ രിൽ തിരുമേനി 1923-ൽ ശീമയ്ക്കു പോയ അവസരത്തിൽ മലങ്കര സമു ദായം വക പല സ്കൂളുകളുടെയും മേലന്വേഷണം (മാനേജ്മെന്റ്) ഫാ. പി. റ്റി. ഗീവറുഗീസിനെ (മാർ ഈവാനിയോസ്) ഏല്പിച്ചിരുന്നു. എന്നാൽ മാർ ഈവാനിയോസ് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ ഈ സ്കൂളുകളുടെ ചുമതല തിരികെ മലങ്കര മെത്രാപ്പോലീത്തായെ ഏൽപ്പിക്കുവാൻ കൂട്ടാക്കിയില്ല. തന്റെ പ്രിയ ശിഷ്യന്റെ (മാർ ഈവാനി യോസ്) ഈ വിശ്വാസവഞ്ചന പ. വട്ടശ്ശേരിൽ തിരുമേനിക്ക് വളരെ ഹൃദയവേദനയുണ്ടാക്കി. ഗത്യന്തരമില്ലാതെ പ. വട്ടശ്ശേരിൽ തിരുമേനി മാർ ഈവാനിയോസിനെ പ്രതിയാക്കി കേസു കൊടുത്തു.

ഹരിപ്പാട് മുൻസിഫ് കോടതിയിൽ 112-ാമാണ്ട് സിവിൽ 202-ാം നമ്പരിൽ പ്രതിഭാഗം ഒന്നാം സാക്ഷിയായി മാർ ഈവാനിയോസ് 118 തുലാം 27 മുതൽ കൊടുത്ത മൊഴിയിൽ ഇപ്രകാരം കാണുന്നു: "മലങ്കര സുറിയാനി സഭാ എം. ഡി. സ്കൂൾ എന്ന സ്കൂളുകളില്ല. എം. ഡി. സ്കൂളുകൾ എന്ന റിയപ്പെടുന്ന ഏതാനും സ്കൂളുകൾ ഉണ്ട്. അത് സമുദായം വകയും അല്ല. അതിന്റെ മാനേജരുടെ വകയാണ്. എം. ഡി. സ്കൂൾ എന്നതിന്റെ പൂർണ്ണ മായ അർത്ഥം മാർ ഡയനീഷ്യസ് സ്കൂൾ എന്നാണ്. പുലിക്കോട്ടിൽ മാർ ഡയനീഷ്യസിന്റെ (മലങ്കര മെത്രാപ്പോലീത്തായായിരുന്നു) നാമ ത്തിലോ ബഹുമാനാർത്ഥമോ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. .... 1098-ൽ ഗീവ റുഗീസ് ഡയനീഷ്യസിന്റെ (വട്ടശ്ശേരിൽ) മാനേജുമെന്റിലേക്കും വിട്ടുതന്നു. ആ സ്കൂളുകളും എം. ഡി. സ്കൂളുകൾ എന്നാണ് പറയപ്പെടുന്നത്."

സുദീർഘമായ വിചാരണ കഴിഞ്ഞ് - മാർ ഈവാനിയോസിന്റെ കാല

ശേഷം - ഈ സ്കൂളുകളെ സംബന്ധിച്ച കേസ് വിധിയായി. മലങ്കര സഭയ്ക്ക് അനുകൂലമായി 16 സ്കൂളുകളും വിട്ടുകൊടുക്കാൻ വിധിച്ചു. വിധി അറിഞ്ഞ മലങ്കര മെത്രാപ്പോലീത്തായായ പ. കാതോലിക്കാബാവാ, കെ. ബി. മാത്യൂസച്ചനെ എം. ഡി. കോർപ്പറേറ്റ് സ്കൂളുകളുടെ ചുമതല എൽപ്പിച്ചു. അച്ചൻ സ്കൂളുകളുടെ മാനേജരായും, കറസ്പോണ്ടന്റായും പ്രവർത്തിച്ചു.

കോട്ടയം എം. ഡി. സെമിനാരി വസ്തുക്കളുടെയും ദയറ വസ്തുക്കളുടെയും ചുമതല മാത്യൂസച്ചന് ആയിരുന്നു. എം. ഡി. സെമിനാരിയുടെ കൈകാര്യകർതൃത്വം മൂലം സഭയിലെ അത്യുന്നതരായ പലരുടെയും വെറുപ്പും പിണക്കവും സമ്പാദിച്ചു. എം. ഡി. വസ്തുക്കളുടെയും പഴയ സെമിനാരി വസ്തുക്കളുടെയും ചുറ്റുപാടുമുള്ള വസ്തുക്കൾ പലരും കൈയേറിയിട്ടുണ്ടായിരുന്നു. അച്ചൻ അത് അളന്നു കൈയേറിവരെ ഒഴിപ്പിച്ച് അത് മലങ്കരസഭയുടേതാക്കി തീർക്കാൻ കഠിനപ്രയത്നം ചെയ്തു. അതുമൂലം ബസ്സേലിയോസ് കോളജിന് ആവശ്യമായ സ്ഥലം ലഭിച്ചു.

മലങ്കരസഭയുടെ സ്വത്തുക്കൾ എവിടെയൊക്കെ അന്യാധീനപ്പെട്ടു കിടന്നിരുന്നുവോ അവ തിരികെ ലഭിക്കുവാൻ വേണ്ടതു ചെയ്യുന്നതിന് പ. കാതോലിക്കാബാവാ തന്റെ എത്രയും വിശ്വസ്തനായ കാരിക്കോട്ട് കെ. ബി. മാത്യൂസച്ചനെ ചുമതലപ്പെടുത്തി. കാരിക്കോട്ടച്ചൻ നൂറു ശതമാനം വിശ്വസ്തതയോടു കൂടി ആ കാര്യങ്ങൾ നിർവ്വഹിച്ചു.

കടമ്പനാട് നസറേത്തിലെ സിസ്റ്റർ മറിയയും സിസ്റ്റർ എലിസബേത്തും പരുമല പെരുന്നാൾ ദിവസം പരുമല പള്ളിയിൽ എത്തി പ. കാതോലിക്കാബാവായെ കണ്ട് തങ്ങൾക്ക് താമസിക്കാനുള്ള സ്ഥലം തരണമെന്നപേക്ഷിച്ചു. എവിടെനിന്നു തരാനാണെന്ന് ബാവാ തിരുമേനി അവരോട് ചോദിച്ചു. തൽസമയം അവിടെയുണ്ടായിരുന്ന കെ. ബി. മാത്യൂസച്ചൻ, കൊല്ലം ജില്ലയിലെ കടമ്പനാട് എന്ന സ്ഥലത്ത് വളരെനാൾ മുമ്പ് ഹോറേബച്ചൻ എന്ന ദയറാ പട്ടക്കാരൻ ഹോറേബ് ദയറാ ഉടമ്പടി എഴുതി സഭയ്ക്ക് വിട്ടുകൊടുത്ത വിവരം പ. കാതോലിക്കാബാവായെ ധരിപ്പിച്ചു. ഈ സ്ഥലം ഇപ്പോൾ നമ്മുടെ കൈവശമാണെന്നും ആയത് സിസ്റ്റേർസിന് കൊടുക്കാമെന്നും പറഞ്ഞു. അച്ചന്റെ മേൽനോട്ടത്തിലായിരുന്ന സ്ഥലം നസറേത്തിനു ലഭ്യമാക്കുവാൻ വേണ്ട സഹായങ്ങൾ ചെയ്തുകൊടുത്തു. ബഹു. മാത്യൂസച്ചന്റെ വാർദ്ധക്യകാലത്ത് ഒരു പിതാവിനെ എന്നപോലെ അദ്ദേഹത്തെ ശുശ്രൂഷിക്കുകയും പരിചരിക്കുകയും ചെയ്ത നസറേത്തിലെ സഹോദരിമാരെ ഒരു കാലത്തും മറക്കാൻ കഴിയില്ല.

കാരിക്കോട്ടച്ചൻ ഒരു നല്ല ഹോമിയോ ഡോക്ടർ ആയിരുന്നു. അച്ചന്റെ മുറിയിൽ ഇരുന്നുകൊണ്ട് അവിടെ വരുന്ന രോഗികൾക്ക് മരുന്നു

കൊടുത്തു സൗജന്യമായി ചികിത്സിക്കുമായിരുന്നു. ഒരു ദിവസം വലിയ ബാവാ (പ. ഗീവർഗീസ് ദ്വിതീയൻ ബാവാ) അച്ചൻ സൗജന്യമായി സാധുക്കളെ ചികിത്സിക്കുന്നത് കണ്ടിട്ട് ഇപ്രകാരം പറഞ്ഞു. "ഞാൻ ഇവിടുത്തെ പൈസയെല്ലാം കേസിനു വേണ്ടി കൊണ്ടുപോയി. ഞാനത് എവിടുന്നു തരാനാണ്." അതുകൊണ്ട് ഇനി കിട്ടുന്ന രൂപ കൊണ്ട് ഒരാശുപത്രി പണിയണം എന്നു കല്പിച്ചു. അത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മാത്രം ആഗ്രഹമായിരുന്നില്ല. പ. ഔഗേൻ പ്രഥമൻ കാതോലിക്കാബാവായും നിരണം ഭദ്രാസന മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസ്യോസും ആശുപത്രി പണിയുന്ന കാര്യത്തിൽ അതീവ തൽപരരായിരുന്നു.

പ. പിതാക്കന്മാരുടെ ആഗ്രഹപൂർത്തീകരണത്തിനായി അരികു പുറത്ത് ഈപ്പൻ ഉമ്മനിൽ നിന്നും 4 ഏക്കർ സ്ഥലം വില കൊടുത്തു വാങ്ങി. 1968-ൽ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തറക്കല്ലിട്ട് പണി ആരംഭിച്ചു. അത്യാവശ്യമുള്ള കാര്യങ്ങൾക്ക് മാത്രമായി ചിലവ് ചുരുക്കിക്കൊണ്ട് സെമിനാരിയിൽ നിന്നുള്ള വരുമാനം മുഴുവനും ഈ സംരംഭത്തിനായിട്ടാണ് വിനിയോഗിച്ചത്. കൂടാതെ ഫെഡറൽ ബാങ്കിൽ നിന്നും ലോണെടുത്തു. ഒരവസരത്തിൽ അച്ചന്റെ കറുത്ത ഫിയറ്റ് കാർ തന്റെ സതീർത്ഥ്യനും സഹപാഠിയുമായ നാക്കത്തെരുവിൽ എ. ജെ. ജോണിന് (എളയകുഞ്ഞിന്) വിറ്റിട്ടാണ് ആശുപത്രി കെട്ടിടത്തിന്റെ മുകൾ വശം (ആദ്യത്തെ നില) വാർത്തത്. വ്യക്തികളിൽ നിന്നും ഉദാരമായ സംഭാവനകൾ ഈ ആവശ്യത്തിലേക്ക് നിർലോപമായി ലഭിച്ചിട്ടുണ്ട്. 1975 സെപ്തംബർ 11-ാം തീയതി ആശുപത്രിയുടെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. അങ്ങനെയാണ് പരുമല കൊച്ചുതിരുമേനിയുടെ നാമത്തിൽ ഒരു ആശുപത്രി സ്ഥാപിതമായത്. ഇന്നത് അനേകായിരങ്ങൾക്ക് ആശ്വാസം നൽകുന്നു. പ്രശസ്തനായ ഡോ. കെ. എം. ചെറിയാന്റെ കാർഡിയോളജി സെന്റർ കൂടിയായപ്പോൾ ആശുപത്രി വിശ്വപ്രസിദ്ധി ആർജ്ജിച്ചു. ഇപ്പോൾ ഈ സ്ഥാപനത്തിന്റെ എക്സിക്യൂട്ടീവ് ഓഫീസറായി ഫാ. അലക്സാണ്ടർ കൂടാരത്തിലും ഡയറക്ടറായി ഡോ. അലക്സ് പോളും സ്തുത്യർഹമായി സേവനം അനുഷ്ഠിക്കുന്നു.

പാരമ്പര്യമായിത്തന്നെ നിരണം പള്ളിയിലെ പുരോഹിതന്മാരായിരുന്നു മാത്യൂസച്ചന്റെ മുൻഗാമികൾ. കെ. ബി. മാത്യൂസച്ചൻ നിരണം വലിയ പള്ളിയിലെ ഇടവകപ്പട്ടക്കാരൻ കൂടിയായിരുന്നു. അച്ചന്റെ തവണ വരുമ്പോൾ നിരണം പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുമായിരുന്നു.

ആയിരത്തിതൊള്ളായിരത്തിഎഴുപതുകളിൽ പത്തു വർഷത്തോളം നിരണത്തു വികാരിയായി സേവനം അനുഷ്ഠിച്ചു. ഈ സമയത്ത് നിരണം പള്ളിയിൽ തേച്ചിരുന്ന കുമ്മായക്കൂട്ട് ഇളക്കിക്കളഞ്ഞ് സിമന്റ് തേപ്പിച്ച്

പള്ളിക്കകവും മറ്റും വൃത്തിയാക്കി. പടിഞ്ഞാറു വശത്തുള്ള മുഖവാരത്തെ ദ്രവിച്ചുപോയ തടികൊണ്ടുള്ള വെന്റിലേഷൻ മുതലായവ മാറ്റി സിമന്റ് കൊണ്ടുള്ളവ വാർത്തു സ്ഥാപിച്ചു. അങ്ങനെ പള്ളിയുടെ കെട്ടിനും മട്ടിനും അഴകു നൽകുവാൻ സാധിച്ചു.

നിരണത്തു നിന്നും പരുമലയിലെ കിഴക്കെ അറ്റത്തുള്ള പാണ്ടനാട്ടിൽ താമസിക്കുന്ന നിരണം ഇടവകക്കാരുടെ സൗകര്യാർത്ഥം പരുമലയിൽ 2 പള്ളികൾ സ്ഥാപിച്ചു. പരുമല സെന്റ് ജോർജ്ജ്, പരുമല സെന്റ് തോമസ് എന്നിവ കൂടാതെ നിരണം പള്ളിക്കു ഒരു ഐ. റ്റി. സി. കൊണ്ടുവന്നതും സ്ഥാപിച്ചതും അച്ചന്റെ നിരണത്തു പള്ളിയിലെ ഭരണകാലത്തായിരുന്നു. പാവുക്കര സെന്റ് തോമസ് പള്ളി സ്ഥാപിക്കുന്നതിന് തന്റെ പിതാവി നൊപ്പം നിന്നു പ്രവർത്തിച്ചതും മാത്യൂസച്ചനായിരുന്നു. പള്ളിയുടെ സമീപം ഉണ്ടായിരുന്ന കാവ് വെട്ടിക്കളഞ്ഞ് അവിടെ ശവക്കോട്ട നിർമ്മി ച്ചതും വളരെ അധികം പ്രശ്നങ്ങൾ ഉണ്ടാക്കിയ സംഭവങ്ങൾ ആയിരുന്നു. ആ സമയത്ത് ധീരതയോടെ അതിനെ നേരിട്ടതും മാത്യൂസച്ചൻ ആയി രുന്നു. ആ ഇടവകയിലെ അംഗങ്ങളിൽ കൂടുതൽപേരും അച്ചനും മാതൃ വഴിക്കും മറ്റും ബന്ധപ്പെട്ടവരായിരുന്നു.

വളഞ്ഞവട്ടം ഈസ്റ്റ് (ഏവികുന്നം) പള്ളിയിലെ ശവസംസ്കാര സമയ ത്തുണ്ടായ പ്രശ്നങ്ങളെ നേരിട്ടതും മാത്യൂസച്ചനായിരുന്നു.

ആസ്സാമിലെ ഗുവാഹട്ടിയിൽ ഓർത്തഡോക്സ് സഭയ്ക്ക് ഒരു പള്ളിയി ല്ലായിരുന്ന സമയത്ത് മാത്യൂസച്ചന്റെ സഹോദരപുത്രി ഗ്രേസിയും ഭർ ത്താവ് ജേക്കബും അവരുടെ അമ്മാച്ചൻ മേപ്രാൽ പൂതിയോട്ടു ഐപ്പ് തോമസ്സും പരുമല പള്ളിക്കു സമീപം താമസിക്കുന്ന പീടിയേക്കൽ കുഞ്ഞൂഞ്ഞമ്മയുടെ ഭർത്താവ് വർഗീസും എല്ലാവരും കൂടി എൻ. എഫ്. റെയിൽവേയിൽ നിന്നും ലീസിന് സ്ഥലം വാങ്ങി ഒരു പള്ളി സ്ഥാപിച്ചു. അതിന് വേണ്ട ധാർമ്മിക പിന്തുണയും ഒരു പള്ളിക്കു വേണ്ട എല്ലാ സാധ നങ്ങളും ഗുവാഹട്ടിയിൽ എത്തിച്ചുകൊടുത്തതും കെ. ബി. മാത്യൂസച്ച നായിരുന്നു.

ജോർദ്ദാനിലെ അമ്മാൻ എന്ന സ്ഥലത്ത് മലയാളികൾക്ക് വേണ്ടി ഒരു പള്ളി ഉണ്ടാക്കിയപ്പോൾ ആ പള്ളിക്കു ആവശ്യമുള്ള സാധനങ്ങൾ മാത്യൂ സച്ചന്റെ സഹോദരപുത്രനായ മാത്യൂസ് കെ. ദാനിയേലിന്റെ അപേക്ഷയെ മാനിച്ച് പരുമലയിൽ നിന്നും കൊടുക്കുകയുണ്ടായി. അവിടെ വി. കുർ ബ്ബാന ചൊല്ലിയത് ക്നാനായ ഭദ്രാസനത്തിലെ സി. റ്റി. കുര്യൻ അച്ചനും യാക്കോബായ സഭയിലെ കാലം ചെയ്ത ബെന്യാമിൻ മാർ ഒസ്താത്തി യോസും ആയിരുന്നു.

മട്ടയ്ക്കൽ കുടുംബയോഗത്തിന്റെ പ്രസിഡന്റായി ദീർഘകാലം സേവ

നമനുഷ്ഠിച്ചു. 1985-കളിൽ കുടുംബയോഗ ചാപ്പലുകളിൽ ഞായറാഴ്ച ഉച്ചകഴിഞ്ഞു പ്രാർത്ഥനായോഗങ്ങൾക്കും നേതൃത്വം നൽകി.

മലങ്കര ഓർത്തഡോക്സ് സഭയിലെ പല സുപ്രധാന സംഭവങ്ങൾക്കും നേതൃത്വം നൽകിയത് മാത്യൂസച്ചനായിരുന്നു. പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 203/70-ാം നമ്പർ കല്പനപ്രകാരം വി. മാർത്തോമ്മാശ്ലീഹായ്ക്ക് സിംഹാസനം ഇല്ലെന്നും അദ്ദേഹത്തിനു ഒരു പട്ടക്കാരന് ലഭിച്ച കൈവെപ്പ് പോലും ഇല്ലെന്നും പ്രസ്താവിച്ചപ്പോൾ അസ്തപ്രജ്ഞരായ സഭാനേതൃത്വത്തെ ഉണർത്തിയതും കെ. ബി. മാത്യൂസച്ചനായിരുന്നു. പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ കല്പന മലങ്കര സഭാമക്കൾക്ക് അതിവേദനയുണ്ടാക്കുന്നതാണെന്നും മറ്റും ചേർത്ത് കല്പനയ്ക്ക് എതിരെ നോട്ടീസും പോസ്റ്ററും, പുളിക്കീഴിലെ ഭാഗ്യോദയം പ്രസിൽ അച്ചടിച്ച് മലങ്കരയിലുള്ള ഓർത്തഡോക്സ് പള്ളികളിൽ വിതരണം ചെയ്തു.

## മാർത്തോമ്മാ ശ്ലീഹായുടെ ചരമശതാബ്ദി

നിരണം പള്ളി മാനേജിംഗ് കമ്മറ്റി കൂടി നിരണം പള്ളി പൊതുയോഗം കൂടുന്നതിനും അതിൽ വിഷയമിട്ടു വി. മാർത്തോമ്മാശ്ലീഹായുടെ ചരമശതാബ്ദി കൊണ്ടാടുന്നതിനെപ്പറ്റി ആലോചിക്കാനും തീരുമാനിച്ചു. പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 203/70 കല്പനക്കെതിരായിട്ടുള്ള പ്രതികരണം കൂടിയായിരുന്നു ശതാബ്ദി ആഘോഷങ്ങളെപ്പറ്റി ആലോചിക്കാൻ നിരണം ഭദ്രാസനത്തെയും നിരണം ഇടവകയെയും പ്രേരിപ്പിച്ചത്.

നിരണം ഭദ്രാസന സെക്രട്ടറി വെരി. റവ. ബർത്തലോമാ കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നിരണം പള്ളി ഇടവക പൊതുയോഗം കൂടി. വികാരി കാരിക്കോട്ട് കെ. ബി. മാത്യൂസ് കത്തനാരെ കൂടാതെ വെരി. റവ. തോമസ് കൊറ്റാത്തുവിളയും ഭദ്രാസന പ്രതിനിധികളും യുവജനപ്രസ്ഥാനത്തിന്റെ അംഗങ്ങളും സെക്രട്ടറി തോമസുകുട്ടിയും യോഗത്തിൽ പങ്കെടുത്തു.

വി. മാർത്തോമ്മാശ്ലീഹായുടെ ചരമ ശതാബ്ദി 1972 ഒക്ടോബർ 15 മുതൽ 17 വരെ മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയിൽ വെച്ച് നടത്തുന്നതിനെപ്പറ്റി ആലോചിച്ചു. നിരണം വലിയപള്ളിയിൽ നിന്ന് ആഘോഷ പരിപാടികൾക്ക് 3500 രൂപാ കൊടുക്കാമെന്ന് വികാരി കെ. ബി. മാത്യൂസച്ചൻ അറിയിക്കുകയും പൊതുയോഗം അത് അംഗീകരിക്കുകയും ചെയ്തു. പരിപാടികൾക്ക് ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനത്തിന്റെ എല്ലാ സഹകരണങ്ങളും സെക്രട്ടറി തോമസുകുട്ടി വാഗ്ദാനം

ചെയ്തു. ഭദ്രാസനത്തിലെ മറ്റു പള്ളികളിൽ നിന്നും വ്യക്തികളിൽ നിന്നുമായി 15000 രൂപായിൽ കുറയാതെ പിരിച്ചെടുക്കുന്നതിന് മൂലമണ്ണിൽ എം. സി. ചെറിയാൻ കൺവീനറായി ഒരു ഫിനാൻസ് കമ്മിറ്റിയെ നിശ്ചയിച്ചു. കൂടാതെ ജോൺ ജേക്കബ് എം. എൽ. എ. കൺവീനറായി ഒരു സ്വീകരണ കമ്മിറ്റിയും ഫാ. ജോർജ്ജ് മട്ടയ്ക്കൽ കൺവീനറായി ഒരു അക്കോമഡേഷൻ കമ്മിറ്റിയും ഏബ്രഹാം സഖറിയാ ചെമ്പകമഠം കൺവീനറായി ഒരു പബ്ലിസിറ്റി കമ്മിറ്റിയും കെ. സി. കുര്യൻ കൺവീനറായി ഒരു ഫുഡ് കമ്മിറ്റിയും കെ. സി. തോമസ് കൺവീനറായി ഒരു പ്രോഗ്രാം കമ്മിറ്റിയും നിയോഗിക്കപ്പെട്ടു. വോളന്റിയർ ക്യാപ്റ്റന്മാരായി പി. വി. ചെറിയാൻ, ജോർജ്ജ് വറുഗീസ് എന്നിവരേയും നിശ്ചയിച്ചു. ആഘോഷ പരിപാടികളുടെ ജനറൽ കൺവീനർമാർ കെ. ബി. മാത്യൂസ് കത്തനാരും കെ. സി. തോമസുകുട്ടിയും ആയിരിക്കണമെന്നും തീരുമാനിച്ചു. ആഘോഷ പരിപാടികളിൽ പ. കാതോലിക്കാബാവായേയും മലങ്കരയിലെ എല്ലാ മെത്രാപ്പോലീത്തന്മാരെയും വിവിധ സഭാദ്ധ്യക്ഷന്മാരെയും രാഷ്ട്രീയ സാമുദായിക നേതാക്കന്മാരെയും ക്ഷണിക്കാനും തീരുമാനിച്ചു.

വിപുലമായ പരിപാടികളാണ് ആവിഷ്കരിച്ചത്. ഒക്ടോബർ 14-ാം തീയതി ദേവലോകം അരമനയിലെ കാലം ചെയ്ത ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കബറിങ്കൽ നിന്നും സമ്മേളന നഗറിലേയ്ക്ക് പതാക ആഘോഷപൂർവ്വം കൊണ്ടുവരാൻ തീരുമാനിച്ചു. പരിപാടി: ഒക്ടോബർ 15-ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് നിരണം വലിയപള്ളിയിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കും. വി. കുർബ്ബാനയ്ക്ക് ശേഷം പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്യും. 16-ന് മർത്തമറിയം സമാജം, യൂത്ത്ലീഗ് മുതലായ സംഘടനകളുടെ സംയുക്ത സമ്മേളനം നടത്തും. ശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ച് ഒക്ടോബർ 16-ന് ഇടവക മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസ്യോസിന്റെ ശതാഭിഷേകവും ആഘോഷിക്കുന്നതിന് തീരുമാനിച്ചു.

നിരണം വലിയപള്ളി അങ്കണത്തിൽ സജ്ജമാക്കിയിരുന്ന സെന്റ് തോമസ് നഗറിൽ വെച്ചാണ് മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ചരമ ശതാബ്ദി ആഘോഷിച്ചത്. ആഘോഷപരിപാടികളുടെ തുടക്കം കുറിച്ചുകൊണ്ട് ഒക്ടോബർ 14-ന് സമ്മേളന നഗറിലേയ്ക്കുള്ള പതാക തോമ്മാശ്ലീഹായുടെ തിരുശേഷിപ്പ് സൂക്ഷിച്ചിട്ടുള്ള ദേവലോകം അരമന ചാപ്പലിൽ വച്ച് പ. ഔഗേൻ കാതോലിക്കാബാവായിൽ നിന്നും നിരണം ഭദ്രാസന സെക്രട്ടറി വന്ദ്യ ദിവ്യശ്രീ ബർത്തലോമ്മാ കോറെപ്പിസ്കോപ്പാ ഏറ്റുവാങ്ങി. പതാക മാർത്തോമ്മാശ്ലീഹായുടെ ചിത്രം വച്ച് അലങ്കരിച്ച രഥത്തിൽ അത്യാഘോഷപൂർവ്വം അനേകം കാറുകളുടെ അകമ്പടിയോടുകൂടി നിരണത്തേക്കു കൊണ്ടുപോയി പതാകയ്ക്ക് വഴിമദ്ധ്യേ വിവിധ

സ്ഥലങ്ങളിൽ പള്ളികളും വ്യക്തികളും സ്ഥാപനങ്ങളും സ്വീകരണങ്ങൾ നൽകി.

തിരുവല്ല ബഥനി അരമനയിൽ വച്ച് തോമ്മാ മാർ ദീവന്നാസ്യോസ് പതാകയ്ക്ക് ഹാരാർപ്പണം നടത്തി സ്വീകരിച്ചു. തുടർന്ന് പതാക നിരണം പള്ളിയിലേക്ക് കൊണ്ടുപോയി.

15-ന് ഞായറാഴ്ച്ച നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് നിരണം വലിയപള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുകയും വി. കുർബ്ബാനയ്ക്കു ശേഷം പതാക ഉയർത്തുകയും ചെയ്തു.

ഒരു മണിയോടുകൂടി പ. കാതോലിക്കാബാവായും ഇടവക മെത്രാപ്പോലീത്താ തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും പുളിക്കീഴ് സെന്റ് മേരീസ് പള്ളിയിൽ എത്തിച്ചേർന്നു. രണ്ടര മണിക്ക് നിരണം പള്ളിയിലേക്കുള്ള ഘോഷയാത്ര ആരംഭിച്ചു. നിരണം ഭദ്രാസനത്തിൽ നടന്നിട്ടുള്ള എല്ലാ ആഘോഷപരിപാടികളെയും പിന്നിലാക്കിക്കൊണ്ട് ഒരു ലക്ഷത്തിലധികം ആളുകൾ സംബന്ധിച്ച ഒരു വലിയ ഘോഷയാത്രയായിരുന്നു അത്. ഘോഷയാത്ര ഉദ്ഘാടനം ചെയ്ത ശേഷം തിരുമേനിമാർ നിരണം പള്ളിയിലേക്കു നീങ്ങി. ഒരു മൈലോളം ദൈർഘ്യമുണ്ടായിരുന്ന ആ ഘോഷയാത്രയുടെ ഏറ്റവും മുമ്പിലായി തോമ്മാശ്ലീഹായുടെ പൂർണ്ണമായ ചിത്രം വച്ചിരുന്ന അലംകൃതമായ രഥം നീങ്ങിയിരുന്നു. അതിനു പിന്നിൽ പൊൻ - വെള്ളി കുരിശുകൾ, മുത്തുക്കുടകൾ, വൈദികർ, ജനങ്ങൾ, കാറുകൾ, അലംകൃതമായ ലോറികൾ എന്ന ക്രമത്തിലായിരുന്നു ഘോഷയാത്ര നീങ്ങിയത്. നാലരമണിക്ക് ഘോഷയാത്ര സമ്മേളനനഗറിൽ എത്തിയ ഉടനെതന്നെ പൊതുസമ്മേളനം പ. ബാവായുടെ അദ്ധ്യക്ഷതയിൽ ആരംഭിച്ചു. യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ മാർ സേവേറിയോസ് മെത്രാപ്പോലീത്താ, പി. എസ്. ജോർജ്ജ്, എം. പി. മന്മഥൻ, റവ. ഡോ. കെ. സി. തോമസ്, ഇ. എം. കോവൂർ എന്നിവർ പ്രസംഗിച്ചു.

### മലങ്കര അസോസിയേഷൻ നിരണം പള്ളിയിൽ (1974)

ഏറ്റവും പ്രയാസമുള്ള സമയമായ 1974 ഒക്ടോബറിലെ മലങ്കര അസോസിയേഷൻ നിരണത്തു വച്ച് നടക്കുന്ന സമയം. പാത്രിയർക്കീസ് വിഭാഗവുമായി കാതോലിക്കാപക്ഷം തുറന്ന പോരാട്ടത്തിൽ ആയിരുന്നു. പല പള്ളികളിലും കേസുകളിലും നിരോധനാജ്ഞകളും നിലനിന്നിരുന്നു. ഈ ചുറ്റുപാടിൽ അന്നത്തെ നിരണം പള്ളി വികാരിയായിരുന്ന കാരിക്കോട്ട് കെ. ബി. മാത്യൂസച്ചന്റെ ചങ്കൂറ്റവും അച്ചന് ഒപ്പം നിന്നിരുന്ന ഇലഞ്ഞിക്കൽ ഇ. ജോൺ ജേക്കബ്, ബ. മട്ടയ്ക്കൽ ജോർജ്ജ് അച്ചൻ (മട്ടയ്ക്കൽ അച്ചൻ) പള്ളി കൈക്കാരന്മാർ വിശിഷ്യ ഇടവകജനങ്ങളുടെയും

സഹകരണവും സാന്നിദ്ധ്യവും പ്രത്യേകം എടുത്തു പറയേണ്ടതാണ്.

അസോസിയേഷൻ നടത്താതിരിക്കാൻ ഉഡുപ്പിയിലെ ഒരു മുൻസിഫ് കോടതിയിൽ നിന്ന് പ. ഔഗേൻ കാതോലിക്കായുടെ പേരിൽ ഒരു നിരോധന കല്പനയുമായി ഒരു കോടതി ശിപായി നിരണത്ത് എത്തിയിരുന്നു. വിവരം അറിഞ്ഞ് വികാരിയായിരുന്ന കെ. ബി. മാത്യൂസച്ചന്റെയും ഇലഞ്ഞിക്കൽ ഇ. ജോൺ ജേക്കബ്ബിന്റെയും നിർദ്ദേശപ്രകാരം ശിപായിയെ കൂട്ടിക്കൊണ്ട് മംഗലാപുരത്തേക്ക് ട്രയിനിൽ കയറ്റി തിരിച്ചയച്ചു. ഇൻഞ്ചങ്ഷൻ സേർവ് ചെയ്യാൻ കഴിഞ്ഞില്ല.

മെത്രാൻ സ്ഥാനത്തേക്ക് ഫാ. പോൾ വറുഗീസ് (കൊച്ചി മെത്രാസനം), ഫാ. കെ. സി. തോമസ് (തുമ്പമൺ മെത്രാസനം), ഫാ. എം. വി. ജോർജ്ജ് (കൊല്ലം മെത്രാസനം), ഫാ. കെ. കെ. പുന്നൂസ് (കോട്ടയം മെത്രാസനം), ഫാ. പി. വി. ജോസഫ് (കണ്ടനാട് മെത്രാസനം) എന്നിവരെ അസോസിയേഷൻ ഐകകണ്ഠേന തെരഞ്ഞെടുത്തു. കൂടാതെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായി 86 പേരെയും നിശ്ചയിച്ചു.

## അഞ്ച് മെത്രാപ്പോലീത്തന്മാരുടെ സ്ഥാനാഭിഷേകം

നിരണം വലിയപള്ളി വികാരിയും പരുമല സെമിനാരി മാനേജരുമായിരുന്ന കെ. ബി. മാത്യൂസച്ചന്റെ കാലത്താണ് 1975-ൽ നിരണത്തു വച്ച് വളരെ ഗോപ്യമായി സ്ഥാനാരോഹണ ശുശ്രൂഷകൾ നടത്തുവാൻ സഭാനേതൃത്വം തീരുമാനിച്ചത്.

1974 ഒക്ടോബർ രണ്ടിന് നിരണത്തു വച്ച് മലങ്കര അസോസിയേഷൻ കൂടി മേൽപട്ടസ്ഥാനത്തേക്ക് അഞ്ച് പേരെ തെരഞ്ഞെടുത്തുവെങ്കിലും അവരുടെ സ്ഥാനാഭിഷേകത്തിന് 1975 ഫെബ്രുവരി വരെ കാത്തിരിക്കേണ്ടി വന്നു. പറ്റിയ അവസരം നോക്കി സഭാനേതൃത്വം ക്ഷമയോടെ നിലകൊണ്ടു. ഇതിനിടെ നിരാശയും ദുർവ്വാശിയും മൂത്ത പാത്രിയർക്കീസ് കക്ഷികൾ കോടതിയെ സമീപിച്ചു ഏകപക്ഷീയമായി ഒരു താൽക്കാലിക നിരോധനം വാങ്ങിയിരുന്നു. സഭാനേതൃത്വം ഹൈക്കോടതിയെ സമീപിച്ചു. ഹൈക്കോടതി ആ നിരോധനം നിർത്തിവെക്കാനും വാദം കേൾക്കാനും ഉത്തരവിട്ടു. ആ കേസു കേട്ട് തീരുമാനിക്കുന്നതുവരെ സ്ഥാനാഭിഷേകം നടത്തുകയില്ലെന്നൊരു ഉറപ്പുവാങ്ങാൻ പാത്രിയർക്കീസ് ഭാഗം കിണഞ്ഞു പരിശ്രമിച്ചു. അതിനായി അവർ ഹർജി ബോധിപ്പിച്ചെങ്കിലും കോടതി അനുവദിച്ചില്ല. ഈ സാഹചര്യത്തിലാണ് 1975 ഫെബ്രുവരി 16-ന് ഞായറാഴ്ച്ച വേണ്ടത്ര മുന്നറിയിപ്പോ തയ്യാറെടുപ്പോ നടത്താൻ സൗകര്യം കിട്ടാതെ പെട്ടെന്ന് മേല്പട്ട സ്ഥാനാഭിഷേകം നടത്താൻ തീരുമാനിച്ചത്.

ഏതാനും മണിക്കൂറുകൾ മുമ്പു മാത്രമാണ് ജനങ്ങൾ സ്ഥാനാഭിഷേക

വാർത്ത അറിയുന്നത്. ശനിയാഴ്ച മലയാള മനോരമ പത്രത്തിൽ നിയുക്ത മെത്രാന്മാർക്ക് പുത്തൻകാവ് പള്ളിയിൽ വച്ച് റമ്പാൻ സ്ഥാനം കൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നതായി വാർത്ത കണ്ടു. അതോടൊപ്പം അടുത്ത ദിവസം ഞാറാഴ്ച നിരണത്തു വെച്ച് സ്ഥാനാഭിഷേകമാണെന്നും ഉണ്ടായിരുന്നു.

തെരഞ്ഞെടുക്കപ്പെട്ട അഞ്ച് വൈദികർക്കും ഫെബ്രുവരി 15-ന് ശനിയാഴ്ച രാവിലെ പുത്തൻകാവ് പള്ളിയിൽ വെച്ച് മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ റമ്പാൻസ്ഥാനം നൽകി. ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും മാരേട്ട് തോമസ്സ് റമ്പാനും മറ്റനേകം വൈദികരും ജനങ്ങളും പ്രസ്തുത ശുശ്രൂഷയിൽ സംബന്ധിച്ചു.

റമ്പാന്മാരെ രഹസ്യമായി പരുമല സെമിനാരിയിൽ താമസിപ്പിച്ചു. പരുമല സെമിനാരിയിൽ കാരിക്കോട്ടച്ചന് സഹായികൾ ആയി ഉണ്ടായിരുന്നത് അസി. മാനേജർ കെ. ജി. മത്തായി അച്ചനും മാനേജരച്ചൻ മക്കളെപ്പോലെ സ്നേഹിച്ചുവന്ന 2 ശെമ്മാശ്ശന്മാരുമായിരുന്നു (അപ്പു ശെമ്മാശ്ശൻ – ഇപ്പോൾ നിരണം ഭദ്രാസന സെക്രട്ടറി ആയ അലക്സാണ്ടർ എബ്രഹാം കത്തനാർ, കെ. ജി. ദാനിയേൽ ശെമ്മാശ്ശൻ – ഇപ്പോൾ അമേരിക്കയിൽ ദാനിയേൽ അച്ചൻ).

ഫെബ്രുവരി 16-ന് ഞായറാഴ്ച രാവിലെ എട്ടു മണി ആയപ്പോഴേക്കും നിരണം വലിയപള്ളിയും വിശാലമായ പള്ളിമുറ്റവും ജനനിബിഡമായി കഴിഞ്ഞിരുന്നു. കൃത്യം എട്ടരമണിക്ക് പ. കാതോലിക്കാ ബാവാ തിരുമേനി, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, മാർ പീലക്സിനോസ്, മാർ കൂറിലോസ്, മാർ തെയോഫിലോസ്, മാർ സേവേറിയോസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരാലും വൈദികരാലും അനുഗതനായി നിരണം പള്ളി മാളികയിൽ നിന്നും പള്ളിയകത്തേക്കു പ്രവേശിച്ചു. നമസ്കാരശേഷം നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് വി. കുർബ്ബാന ആരംഭിക്കുന്നതിനു മുമ്പ് മെത്രാൻ സ്ഥാനാർത്ഥികളായ 5 റമ്പാന്മാരും സുന്നഹദോസ് അദ്ധ്യക്ഷനായ പ. കാതോലിക്കാബാവാ തിരുമനസ്സിലെ സന്നിധിയിലേക്ക് ആനയിക്കപ്പെട്ടു. ശുശ്രൂഷക്കുപ്പായവും മസനപ്സായും കയ്യുറയും ഇടക്കെട്ടും ധരിപ്പിച്ചശേഷം തല ശോശാപ്പാ കൊണ്ടു മൂടുകയും മദ്ബഹായുടെ ഇടത്തുവശത്തുള്ള ചെറിയ മദ്ബഹായിൽ അവരെ കൊണ്ടുചെന്നിരുത്തുകയും ചെയ്തു. സ്ഥാനാഭിഷേക ശുശ്രൂഷ ആരംഭിച്ചത് വരെ സ്ഥാനാർത്ഥികൾ ധ്യാനനിരതരായി അവിടെ മുട്ടിന്മേൽ പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

വി. കുർബ്ബാനമദ്ധ്യേ ബസ്മൽക്കാ സമയമായപ്പോഴേക്കും അംശവസ്ത്രങ്ങൾ ധരിച്ച് സ്ഥാനാഭിഷേക ശുശ്രൂഷയ്ക്കായി ഒരുങ്ങി. അപ്പോൾ അംശവസ്ത്രങ്ങൾ അണിഞ്ഞ് സിംഹാസനത്തിൽ ആരൂഢനായിരുന്ന പ. ബാവാതിരുമനസ്സിലെ സന്നിധിയിലേക്ക് സ്ഥാനാർത്ഥികളെ മെത്രാപ്പോലീത്താമാർ കൊണ്ടുവന്നു. അതോടുകൂടി സ്ഥാനാഭിഷേക ശുശ്രൂഷ ആരംഭിച്ചു.

മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ട ഫാ. എം. വി. ജോർജ്ജ്, ഫാ. പോൾ വറുഗീസ്, ഫാ. കെ. കെ. പുന്നൂസ്, ഫാ. കെ. സി. തോമസ്, ഫാ. പി. വി. ജോസഫ് എന്നിവരാണ് മാർ ഒസ്താത്തിയോസ്, മാർ ഗ്രീഗോറിയോസ്, മാർ തേവോദോസ്യോസ്, മാർ മക്കാറിയോസ്, മാർ പക്കോമിയോസ് എന്നീ പേരുകളിൽ യഥാക്രമം മെത്രാപ്പോലീത്തന്മാരായി വാഴിക്കപ്പെട്ടത്.

16-ന് ഞായറാഴ്ച നാലര മണിക്ക് അഭിനവ മെത്രാപ്പോലീത്തന്മാർക്ക് നിരണം പള്ളിയിൽ നിന്നും പ. പരുമലതിരുമേനിയുടെ കബറിങ്കലേയ്ക്ക് അത്യുജ്ജ്വലവും വർണ്ണശബളവുമായ ഒരു സ്വീകരണം നൽകി.

മലങ്കര അസോസിയേഷനും തുടർന്ന് അതിൽ തെരഞ്ഞെടുക്കപ്പെട്ട വൈദികരുടെ മേല്പട്ട സ്ഥാനാഭിഷേകവും ഭംഗിയായി നടത്തി നിരണം പള്ളി മികവ് കാണിച്ചു.

ഏതാനും മണിക്കൂറുകൾക്കകം സ്ഥാനാഭിഷേകത്തിനുള്ള അതിവിപുലമായ ക്രമീകരണങ്ങൾ നടത്താൻ കഴിഞ്ഞു എന്നത് ഒരു ചെറിയ കാര്യമല്ല. നിരണം പള്ളി വികാരിയും, പരുമല സെമിനാരി മാനേജരുമായിരുന്ന കെ. ബി. മാത്യൂസച്ചന്റെയും, ഇടവകപട്ടക്കാരുടെയും, കൈക്കാരന്റെയും, ഇടവകയിലെ പട്ടക്കാരുടെയും പള്ളി മാനേജിംഗ് കമ്മറ്റിക്കാരുടെയും വിശിഷ്യ നിരണത്തെ നസ്രാണികളുടെയും സംഘടനാബലവും സഭാസ്നേഹവും സാമ്പത്തിക ശ്രേഷ്ഠതയും സേവനമനസ്കതയും ഉച്ചൈസ്തരം ഘോഷിക്കുന്നതായിരുന്നു സ്ഥാനാഭിഷേക മഹാമഹം.

## മാത്യൂസച്ചൻ നാലു കാതോലിക്കാമാരുടെ ഭരണത്തിനിടയിൽ

45 വർഷക്കാലം പരുമല സെമിനാരിയുടെ മാനേജരും ശേഷിച്ച കാലയളവിൽ സെമിനാരി റെക്ടറുമായി സേവനം അനുഷ്ഠിച്ചിരുന്നു. പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ മാനസപുത്രനായിരുന്നു മാത്യൂസച്ചൻ. പ. ബാവായ്ക്കു വേണ്ടി പരുമലപ്പള്ളിയുടെ സമീപത്തെ കുളത്തിൽ കരിമീനെ വളർത്തി. സഭയുടെ പല പ്രധാന പ്രശ്നങ്ങളും മാത്യൂസച്ചന്റെ അഭിപ്രായം കോട്ടയത്തു വിളിച്ചു വരുത്തി ബാവാ ആരായുമായിരുന്നു.

പലപ്പോഴും വട്ടക്കുന്നേലെ ചെറിയാൻ വക്കീലും, പ. ബാവാ തിരുമേനിയും കൂടിയിരുന്നു ചർച്ച ചെയ്തു തീരുമാനങ്ങൾ കൈക്കൊള്ളുകയായിരുന്നു.

പരുമല പെരുന്നാൾ അടുക്കുമ്പോൾ ഒരു മാസം മുമ്പെ പരുമലയിലെ തന്റെ ഗുരുനാഥന്റെ കബറിങ്കലേക്ക് പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ എത്തുകയും അവിടെ ഉപവാസത്തോടെ പ്രാർത്ഥിച്ച് പെരുന്നാൾ ചടങ്ങുകളിൽ സംബന്ധിക്കുകയും വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു.

പ. ഔഗേൻ പ്രഥമൻ ബാവായ്ക്കു കഞ്ഞി കുടിക്കാനുള്ള ഞവരനെല്ല് കൃഷി ചെയ്ത് അത് അരിയാക്കി കൊടുക്കുമായിരുന്നു. സ്വാധിയായ ഔഗേൻ ബാവായുടെ കാലത്ത് സഭയിൽ പ്രശ്നങ്ങൾ രൂക്ഷമായപ്പോൾ അച്ചൻ താങ്ങും തണലും ആയിരുന്നു. വട്ടക്കുന്നേൽ വി. കെ. മാത്യൂസ് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) ഒരു അത്മായക്കാരനായിരിക്കുമ്പോൾ തന്നെ കെ. ബി. മാത്യൂസച്ചനും പഴയസെമിനാരിയിൽ ഉണ്ടായിരുന്നു.

പ. മാത്യൂസ് പ്രഥമൻ ബാവാ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയപ്പോൾ ചില കിംവദന്തികളുടെ അടിസ്ഥാനത്തിൽ കെ. ബി. മാത്യൂസച്ചനെ വിളിച്ചു വരുത്തി. ചില സംശയങ്ങൾ ചോദിച്ചു. എന്നാൽ താൻ കേട്ടതെല്ലാം അസത്യമാണെന്നും മാത്യൂസച്ചൻ നിസ്വാർത്ഥനും സത്യസന്ധനും ആണെന്നും ബാവാതിരുമേനിക്കു ബോധ്യപ്പെടുകയും ചെയ്ത സാഹചര്യത്തിൽ അവർ തമ്മിലുള്ള ബന്ധം കൂടുതൽ ദൃഢപ്പെട്ടു.

## അണയാത്ത വെളിച്ചം

പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഗുരുവും കൂടി ആയിരുന്നു കെ. ബി. മാത്യൂസച്ചൻ. ചെറിയമഠത്തിൽ സഖറിയാ മല്പാനച്ചന്റെ നിർദ്ദേശപ്രകാരം മാത്യൂസ് ശെമ്മാശൻ (പിന്നീട് മാത്യൂസ് ദ്വിതീയൻ ബാവാ) സുറിയാനി പഠനത്തിനായി പരുമലയിൽ എത്തി കെ. ബി. മാത്യൂസച്ചന്റെ ശിഷ്യത്വം സ്വീകരിച്ചു. മാത്യൂസച്ചന്റെ മരണം വരെ ബാവാതിരുമേനി ആ ബന്ധം കാത്തുസൂക്ഷിച്ചു.

പരുമല ആശുപത്രിയുടെ വടക്കു വശത്തുള്ള ചാപ്പൽ പണിയുമ്പോൾ (ദിവ്യശ്രീ എം. കെ. വർഗീസച്ചനായിരുന്നു ആശുപത്രിയുടെ എക്സിക്യൂട്ടീവ് ആഫീസർ). പഴയ പരുമല സെമിനാരിയുടെ കഴുക്കോലും ജനലും, കട്ടിളയും, കതകുമെല്ലാം പൂർണ്ണ മനസ്സോടെയല്ല സെമിനാരി മാനേജരായിരുന്ന ഗീവറുഗീസ് റമ്പാൻ കൊടുത്തത്. എന്നാൽ കുദ്കുദിശ് മാത്രം കൊടുത്തില്ല. ഒരു ദിവസം പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ

ബാവാ പരുമലയിൽ എത്തിയപ്പോൾ ഈ കുദ്കുദിശിനെപ്പറ്റി പ. ബാവാ യോട് സംസാരിച്ചു. ഇത് വെയിലും, മഴയും കൊണ്ട് ചിതലെടുത്തു നശി ക്കുകയാണ്. അത് ആശുപത്രി ചാപ്പലിലേക്കു തരണമെന്നപേക്ഷിച്ചു. അപ്പോൾ ബാവാ തിരുമേനി കൊടുത്ത മറുപടി ഇങ്ങനെ ആയിരുന്നു. "അച്ചൻ ഇതിന്റെ ഉടമസ്ഥനാണ്. ഞങ്ങൾ ഒക്കെ ഇവിടത്തെ ഉദ്യോഗ സ്ഥരും ആണ്." അങ്ങനെ കുദ്കുദിശ് കൊണ്ടുപോകാൻ അനുവദിച്ചു. പഴയ പരുമല സെമിനാരിയുടെ നീളത്തിലും, വീതിയിലും രൂപത്തിലും, ഭാവത്തിലും പരുമല ആശുപത്രി ചാപ്പൽ പണിയിക്കുന്നതിനുവേണ്ടിയുള്ള എല്ലാ വിശദമായ സഹകരണവും, ധൈര്യവും അരികുപുറത്ത് ജോർജ്ജ് ഉമ്മൻ നൽകിയിരുന്നു. ആശുപത്രി ചാപ്പൽ കണ്ട് പലപ്പോഴും അച്ചൻ പറയുമായിരുന്നു, "എന്റെ കൊച്ചുതിരുമേനി പണിയിച്ച പള്ളി നശിക്കാതെ കൊണ്ടുവരാനായല്ലോ" എന്ന്. അച്ചൻ അക്കാര്യത്തിൽ സംതൃപ്ത നായിരുന്നു.

പരുമലപ്പള്ളി പുതുക്കി ഇന്നു കാണുന്ന രീതിയിൽ പണിയുന്നതിനോട് അച്ചന് യോജിപ്പില്ലായിരുന്നു. ഈ കാര്യം പ. ബാവാ തിരുമേനിയെയും മറ്റും അറിയിച്ചിരുന്നു. ഇംഗ്ലണ്ടിലുള്ള വെസ്റ്റ് മിനിസ്റ്റർ ആബിയെപ്പോലെ മനോഹരമായ ഒരു പള്ളി ഇവിടെ പണിയിക്കാം എന്ന് അച്ചൻ അഭിപ്രായ പ്പെട്ടിരുന്നു. കൊച്ചുതിരുമേനിയുടെ കബറും കൂടി പൊളിച്ചു പണിയിക്കാൻ പണിയുടെ മേൽനോട്ടം വഹിച്ച എൻജിനിയർക്ക് നിർദ്ദേശം കൊടുത്തു. ഇതറിഞ്ഞ കാരിക്കോട്ടച്ചൻ ഒരു കസേര എടുത്തു കബറുമുറിയിൽ പോയി രുന്നു മുറി പൊളിക്കുന്നതിൽ പ്രതിഷേധിച്ചു. വിവരം അറിഞ്ഞെത്തിയ ഇടവകജനങ്ങളും നാട്ടുകാരും മാത്യൂസച്ചനെ അനുകൂലിച്ചു. അവസാനം സഭാനേതൃത്വം ആ പദ്ധതി ഉപേക്ഷിക്കാൻ നിർബന്ധിതരായി.

പ. കാതോലിക്കാ ബാവാമാരേയും സഭയിലെ മറ്റു തിരുമേനിമാരേയും ബഹുമാനിക്കുകയും, ആദരിക്കുകയും അവർക്ക് വേണ്ടതായ പരിചരണ ങ്ങളും ശുശ്രൂഷകളും നൽകുകയും ചെയ്യുന്നതിന് വളരെ അധികം ശ്രദ്ധി ച്ചിരുന്നു. തിരുമേനിമാരുടെ അംശവടി, സ്ലീബാ മുതലായവ സ്വർണ്ണം പൂശി (ഇലക്ട്രോപ്ലയിറ്റ്) ചെയ്തുകൊടുക്കുന്നത് അച്ചന്റെ വിശ്രമസമയത്തെ വിനോദമായിരുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കബറടക്ക സമ യത്ത് ദേവലോകത്ത് താമസിച്ചായിരുന്നു കാര്യങ്ങൾ നടത്തിയിരുന്നത്. കബർ പണിയിച്ചതും അടക്കത്തിനു വേണ്ട ക്രമീകരണങ്ങൾ ചെയ്യിച്ചതും കെ. ബി. മാത്യൂസച്ചനായിരുന്നു.

"ദൈവശുശ്രൂഷയിൽ അരനൂറ്റാണ്ട് കാലം" എന്ന ശീർഷകത്തിൽ മല ങ്കരസഭാദീപം ദ്വൈവാരികയിൽ ഫാ. കെ. എം. കോശിവൈദ്യൻ എഴു

തിയ ലേഖനത്തിൽ ഇപ്രകാരം പറയുന്നു. അച്ചന്റെ ജീവിതത്തിലുണ്ടായ അവിസ്മരണീയമായ സംഭവങ്ങളിൽ പ്രധാനമായ ഒരു കാര്യം. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കബറടക്ക ശുശ്രൂഷയ്ക്കുള്ള പണത്തിനു വേണ്ടി കോട്ടയത്തെ പൗരന്മാർക്കു വരിയിട്ടു പിരിക്കാനൊരുങ്ങുന്നതായി റ്റി. ജി. സഖറിയ ശെമ്മാശൻ കാരിക്കോട്ടച്ചനെ ധരിപ്പിച്ചു. അച്ചൻ അതിനനുവദിച്ചില്ല. അച്ചൻ പരുമലയിൽ നിന്നു രൂപയും ആയിട്ടായിരുന്നു പോയിരുന്നത്. അങ്ങനെ അച്ചൻ കൊണ്ടുപോയ പണമാണ് കബറടക്ക ശുശ്രൂഷയ്ക്കു ചെലവിട്ടത്.

എം. ഡി. സെമിനാരിയിൽ പഠിക്കുമ്പോൾ ബോർഡിങ്ങിന്റെ ചുമതല മാത്യൂസ് ശെമ്മാശനെ പ. ബാവ ഏല്പിച്ചിരുന്നു. ആ സമയത്ത് രസകരമായ ഒരു സംഭവമുണ്ടായി. സെമിനാരി ചെലവിനായി ഭവനങ്ങളിൽ നിന്നുള്ള ചെറിയ വരുമാനവും പിടിയരിയും സഭയിൽനിന്നു കിട്ടുന്ന വരുമാനവും ഒക്കെ ഉപയോഗിച്ചു. വളരെ പ്രയാസപ്പെട്ടാണ് സെമിനാരിയിലെ ചിലവുകൾ നടന്നത്. എം. ഡി. വക വസ്തുക്കളുടെ മേൽനോട്ടവും കൈകാര്യകർതൃത്വത്തവും സഭയിലുള്ള കോട്ടയത്തെ ഒരു പ്രമുഖ വ്യക്തിയിൽ ആയിരുന്നു. ഒരു ദിവസം ബോർഡിങ്ങിന്റെ സമീപം നിന്നിരുന്ന ഒരു പ്ലാവ് വെട്ടി അതിന്റെ തൊലി എറിപ്പിച്ചു ഇട്ടിരുന്നതായി കണ്ടു. കുശിനിയിൽ തീ കത്തിക്കാൻ വിറക് ഉണ്ടായിരുന്നില്ല. മാത്യൂസ് ശെമ്മാശൻ കൂടെ ഉണ്ടായിരുന്ന ശെമ്മാശന്മാരോട്, എറിച്ചിട്ടുള്ള വിറകിൽ കുറെ ഭാഗം എടുത്ത് എല്ലാവരും കൂടി അടുക്കളയിൽ വയ്ക്കാൻ പറഞ്ഞു. കുറച്ചു സമയം കഴിഞ്ഞ് നേരത്തേ സൂചിപ്പിച്ചിരുന്ന വ്യക്തി വന്നു നോക്കിയപ്പോൾ എറിച്ചിട്ടിരുന്ന കുറെ വിറക് കാണുന്നില്ല. അദ്ദേഹം പ. കാതോലിക്കാബാവായെ വിവരം ധരിപ്പിച്ചു. തിരുമേനി സ്ഥലത്തെത്തി. കൂടെ ഉണ്ടായിരുന്ന ശെമ്മാശ്ശന്മാർ പരിഭ്രാന്തരായി. എല്ലാവർക്കും ബാവാതിരുമേനിയെ ഭയമായിരുന്നു. എന്നാൽ മാത്യൂസ് ശെമ്മാശ്ശൻ ബോർഡിങ്ങിലെ അവസ്ഥയെപ്പറ്റി തിരുമേനിയെ ധരിപ്പിച്ചു. "ഞങ്ങൾക്ക് തീ കത്തിക്കാൻ ചൂട്ടൊ മടലോ, എന്തിനു കോഞ്ഞാട്ടയോ കിട്ടാറില്ല. ഇവിടുത്തെ നോട്ടക്കാർ ഇത് മുഴുവൻ കൊണ്ടുപോവുകയാണ്." തിരുമേനി ആ യാഥാർത്ഥ്യം മനസ്സിലാക്കിയപ്പോൾ, സെമിനാരി വിദ്യാർത്ഥികളുടെ ആവശ്യത്തിനുള്ള കൊതുമ്പും മടലും ചൂട്ടും ഒക്കെ കൊടുത്തിട്ടു കൊണ്ടുപോയാൽ മതി എന്നു കല്പിക്കുകയും ചെയ്തു. തന്നെയുമല്ല, ശെമ്മാശന്റെ ഭരണകാലത്തു സെമിനാരിയിൽ മിച്ചവുമുണ്ടായിരുന്നു.

1985-ൽ മാത്യൂസച്ചൻ പരുമല സെമിനാരി മാനേജർ സ്ഥാനം ഒഴിഞ്ഞു. ബ. പി. വി. ഏബ്രഹാം അച്ചൻ മാനേജരായിരിക്കുമ്പോൾ ഒരു സംഭവം ഉണ്ടായി. മാത്യൂസച്ചൻ പരുമല പള്ളിയുടെ തെക്ക് വശത്ത് മുണ്ടാറിന്റെ കര കുറെ നികത്തിപ്പിടിച്ചിട്ടുണ്ടായിരുന്നു. ഒരു ദിവസം ദേവസ്വം ബോർഡ്

അധികൃതർ അതു കൈയേറുന്നതിന് ഒരു ശ്രമം നടത്തി. കാരിക്കോട്ടച്ചൻ വിരമിച്ചു. ഇനി അവിടം കൂടി കോളജിനോട് ചേർക്കാം എന്നുള്ള ധാരണ യിലായിരുന്നു അവർ വന്നത്. എന്നാൽ മാത്യൂസച്ചൻ തന്റെ കുടുംബ ത്തിലെ പള്ളിവാതുക്കൽ പി. സി. അലക്സാണ്ടറെ വിളിച്ചു. “എടാ കുഞ്ഞെ, എനിക്ക് 15 ലോഡ് കരിങ്കൽ ഇന്നടത്ത് ഇറക്കണം. രൂപ ഞാൻ തന്നുകൊള്ളാം” എന്നു പറഞ്ഞു. കല്ല് ഇറക്കി സെമിനാരി വസ്തുവിന്റെ മാടികെട്ടി ഭദ്രമാക്കി. എന്നിട്ട് ഒരു വാചകം കൂടി പറഞ്ഞു. “എടാ കാരി ക്കോട്ടച്ചൻ ചത്തുപോയില്ല. ഇപ്പോഴും ഇവിടെത്തന്നെ ഉണ്ട് എന്ന് പറ ഞ്ഞേര്.”

വൈദികസെമിനാരിയിലെ അച്ചന്റെ ഗുരുക്കന്മാർ ബ. ചെറിയമഠത്തിൽ സ്കറിയ മല്പാനച്ചൻ, ബ. കെ. ഡേവിഡ് കത്തനാർ, തേവലക്കര കോശി വൈദ്യൻ, വാളനടി തോമസച്ചൻ മുതലായവർ ആയിരുന്നു. തന്റെ കുടും ബാംഗമായ മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാന്റെ ഉപദേശവും മാർഗ്ഗ നിർദ്ദേശങ്ങളും അദ്ദേഹം നിരണത്ത് വിശ്രമിക്കുന്ന കാലത്ത് നല്കിയതും വിസ്മരിക്കാൻ സാധിക്കുകയില്ല. ബ. മല്പാനച്ചൻ നൽകിയ ഉപദേശം ഇന്നു ജീവിച്ചിരിക്കുന്ന പട്ടക്കാർക്കും കൂടിയുള്ളതാണ്.

“മുമ്പിൽ മിശിഹാതമ്പുരാൻ എഴുന്നള്ളി ഇരിക്കുന്നു എന്നും പിന്നിൽ ജനങ്ങൾ നില്ക്കുന്നു എന്നുമുള്ള ബോധത്തിൽ വേണം വി. കുർബാന അർപ്പിക്കുവാൻ. ഹൃദയം നുറുങ്ങിയുള്ള പ്രാർത്ഥന ദൈവം കേൾക്കും.” അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ഉപദേശങ്ങളും ഉണ്ടായിരുന്നു. തന്റെ പിതാവ് ബർസ്ലീബി കത്തനാർ സുറി യാനിയും മറ്റും പഠിപ്പിക്കുന്നതിൽ ഒരളവുവരെ വളരെ സഹായിച്ചിരുന്നു. മാത്യൂസച്ചൻ ഒരു സുറിയാനി പണ്ഡിതനായിരുന്നല്ലോ. പരുമല സെമിനാ രിയിൽ മാത്യൂസച്ചന്റെ ഭരണകാലത്ത് സഹായിക്കാനായി പ. ബാവാതിരു മേനി നിയമിച്ചിരുന്നത് എം. എം. ജേക്കബ് ശെമ്മാശൻ (യാക്കോബ് മാർ പോളിക്കർപ്പോസ്), പത്തനംതിട്ട തെങ്ങുംതറയിൽ റ്റി. ജി. മാത്യു ശെമ്മാ ശൻ, കെ. ജി. മത്തായി കത്തനാർ, അസി. മാനേജർ ഗീവർഗീസ് റമ്പാൻ (കോട്ടയം ഭദ്രാസനാധിപനായ ഗീവർഗീസ് മാർ ഈവാനിയോസ്), ദാനി യേൽ ശെമ്മാശൻ (കെ. ജി. ദാനിയേലച്ചൻ. ഇപ്പോൾ അമേരിക്കയിൽ), അപ്പു ശെമ്മാശൻ (നിരണം ഭദ്രാസന സെക്രട്ടറി അലക്സാണ്ടർ ഏബ്ര ഹാം കത്തനാർ), വിനയൻ ശെമ്മാശൻ (ഏബ്രഹാം ഉമ്മൻ കത്തനാർ. പിന്നീട് പരുമല സെമിനാരി മാനേജരായിരുന്ന ഡോ. ക്രിസ്റ്റഫോറസ് റമ്പാൻ. ഇപ്പോൾ ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ) തുടങ്ങിയവരെ ആയിരുന്നു.

## ഫാ. കെ. ജി. മത്തായി (അസി. മാനേജർ)

1957-ലാണ് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൂടെ കെ. ജി. മത്തായി അച്ചൻ ദേവലോകം അരമനയിൽ കഴിയുന്നത്. ആ വർഷം ജൂൺ മാസത്തിൽ പരുമല സെമിനാരി മാനേജർ ബ. കാരിക്കോട്ട് മാത്യൂസ് കത്തനാർ അരമനയിൽ എത്തി. പരുമല സെമിനാരിയിലെ വിവിധ പ്രവർത്തനങ്ങൾ ബ. അച്ചനെക്കൊണ്ട് മാത്രം നടത്തിപ്പോരുന്നതു പ്രയാസം ആണെന്നും, അവിടെ താമസിച്ചു പ്രവർത്തനങ്ങൾ നടത്തുന്നതിനു മറ്റാരെയെങ്കിലും കൂടി നിയമിച്ചേ മതിയാകൂ എന്നും വളരെ നിർബന്ധമായി അച്ചൻ തിരുമേനിയോടപേക്ഷിച്ചു. ബ. അച്ചന്റെ അപേക്ഷ തിരുമേനി സ്വീകരിക്കുകയും, ആ മാസം തന്നെ അസിസ്റ്റന്റു മാനേജരായി കെ. ജി. മത്തായി കത്തനാരെ പരുമല സെമിനാരിയിൽ നിയമിക്കുകയും ചെയ്തു.

സമുദായക്കേസ് നടക്കുന്ന കാലമായിരുന്നതിനാൽ സെമിനാരിയിലും സാമ്പത്തികക്ലേശം വളരെയുണ്ടായിരുന്നു. ആ സാഹചര്യത്തിലാണ് മത്തായി അച്ചൻ മാനേജരച്ചന്റെ സഹായത്തിനെത്തിയത്. അന്നു മുതൽ മരണം വരെ ബ. അച്ചന്മാർ സഹോദരനിർവിശേഷം പരസ്പരം സ്നേഹിച്ചിരുന്നു. സെമിനാരിയിലെ എല്ലാ പ്രവർത്തനങ്ങളും രണ്ടു പേരും കൂടി ആലോചിച്ചും പരസ്പരം അറിഞ്ഞും പ്രവർത്തിച്ചിരുന്നു. എന്നാൽ സുപ്രീംകോടതി വിധി വരെയും കാര്യമായ എന്തെങ്കിലും പുരോഗമന പ്രവർത്തനങ്ങൾ നടത്തുവാൻ ഇവർക്ക് സാധിച്ചിരുന്നില്ല. വിധി അനുകൂലമാകുകയും സഭയിൽ സമാധാനം സ്ഥാപിതമാവുകയും ചെയ്തതോടുകൂടി നല്ല ഒരു അന്തരീക്ഷം പരുമലയിലും ലഭ്യമായി. ആ അവസരം ശരിയാംവണ്ണം വിനിയോഗിക്കുവാൻ ബ. അച്ചന്മാർ ആഗ്രഹിക്കുകയും അവരുടെ പ്രവർത്തനങ്ങൾക്ക് ആവശ്യമായ അനുവാദവും അനുഗ്രഹവും പ. ബാവാ തിരുമേനിയിൽ നിന്നു ലഭിക്കുകയും ചെയ്തു. പള്ളിപ്പരിസരങ്ങൾ കള്ളിമുള്ളുകളും കുറ്റിക്കാടുകളും നിറഞ്ഞു കിടന്നിരുന്ന ആ കാഴ്ച ചിലരെങ്കിലും ഓർക്കുന്നുണ്ടായിരിക്കും. അവയെല്ലാം വെട്ടിത്തെളിച്ച് മുറ്റം കുറച്ചുകൂടി വിസ്തൃതമാക്കി ചുറ്റും മതിൽ കെട്ടിക്കുക എന്നതായിരുന്നു ആദ്യം ചെയ്തത്. വളരെ പരിമിതമായ വരുമാനം മാത്രമേ അക്കാലത്തുണ്ടായിരുന്നുള്ളു. അതിനാൽ രണ്ടു വർഷക്കാലം കൊണ്ടാണ് മതിൽപണി പൂർത്തിയായത്.

തിരുമേനിമാർ താമസിച്ചുവന്നിരുന്ന രണ്ടാം നിലയിൽ വെള്ളം ലഭിക്കത്തക്കവണ്ണം വേണ്ടതു ചെയ്യണമെന്നുള്ള ബാവായുടെ കല്പനയെത്തുടർന്നു നടത്തിയ പണിയുടെ പൂർത്തീകരണത്തിന് പഴയ കെട്ടിടത്തിന്റെ വടക്കേ അറ്റം കുറച്ചുകൂടി ബലവത്താക്കി മൂന്നു നിലയിൽ ഒരു ടവർ

നിർമ്മിക്കേണ്ടി വന്നു. അതും രണ്ടു വർഷക്കാലം കൊണ്ടാണ് പൂർത്തിയായത്. ഇതിനകം പ. ഔഗേൻ ബാവായുടെ ഭരണകാലവും ആരംഭിച്ചിരുന്നു. തിരുമേനി ഇവിടെ എഴുന്നള്ളി താമസിച്ചു വന്നിരുന്ന ഒരവസരത്തിൽ മലങ്കരസഭാംഗങ്ങളുടെ ആശാകേന്ദ്രമായ കബർമുറിയുടെ സൗകര്യക്കുറവിനെക്കുറിച്ച് സംസാരിക്കുകയും, അത് പരിഹരിക്കുന്നതിന് എത്രയും ഭംഗിയുള്ള ഒരു ഹാൾ കബറിനു വടക്കുവശം പഴയകെട്ടിടത്തിന്റെ വരാന്ത ഉൾപ്പെടുത്തി പണി കഴിപ്പിക്കണമെന്നു കല്പിക്കുകയും ഉടനെതന്നെ പണി ആരംഭിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു. എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ പരുമല സന്ദർശനത്തോടനുബന്ധിച്ച് 1958-ലാണ് കണ്ടനാട് ഈവാനിയോസ് തിരുമേനിയുടെ കബറിടം മുൻ കുരിശാകൃതിയായി ഇരുന്നത് മാറ്റി ഇപ്പോഴത്തെ രീതിയിൽ പണി കഴിപ്പിച്ചത്.

ഈ രണ്ടു കബറിടങ്ങളും ഒന്നിച്ചു നില്ക്കത്തക്കവണ്ണം ഒരു കെട്ടിടം പണിയുവാൻ തീരുമാനിക്കുകയും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് ശിലാസ്ഥാപനം നടത്തി പണി ആരംഭിക്കുകയും ചെയ്തു. ഇവിടെനിന്നുള്ള വരുമാനവും വ്യക്തികളിൽ നിന്നുള്ള സംഭാവനകളും കൊണ്ട് ഇപ്പോൾ കാണുന്ന കെട്ടിടം രണ്ടു വർഷം കൊണ്ട് പൂർത്തിയാക്കി.

പരുമല സെമിനാരി പള്ളിയുടെയും ആശുപത്രിയുടെയും പണികൾ ബ. മത്തായി അച്ചന്റെ സാന്നിദ്ധ്യം കൊണ്ടും സഹകരണം കൊണ്ടും എല്ലാ അർത്ഥത്തിലും കാരിക്കോട്ടച്ചനുമായി യോജിച്ചു നടത്തിയതായിരുന്നു. മത്തായി അച്ചൻ സുഖമില്ലാതെ കിടക്കുമ്പോൾ എല്ലാ ദിവസവും കാരിക്കോട്ടച്ചൻ സന്ദർശിക്കുകയും അടുക്കൽ പോയിരുന്നു ആശ്വസിപ്പിക്കുകയും ചെയ്തിരുന്നു.

നിരണം പള്ളിയുടെ ആരംഭകാലത്ത് ശുശ്രൂഷകനായി നിയമിച്ചാക്കിയ ശിമോൻ എന്നയാളിന്റെ പിൻതുടർച്ചക്കാരനായ ദാനിയേൽ പരുമല കൊച്ചുതിരുമേനിയുടെ കാലം മുതൽക്കേ പരുമല പള്ളിയിൽ ശുശ്രൂഷകനായി സേവനം അനുഷ്ഠിച്ചിരുന്നു. തുടർന്ന് ദാനിയേലിന്റെ പുത്രൻ മാത്തുണ്ണിയും അതിനുശേഷം മാത്തുണ്ണിയുടെ പുത്രന്മാരായ കൊച്ചു പാപ്പി, വക്കൻ, അനിയൻ, ജോർജ്ജ് എന്നിവരും ഇവരുടെ സഹോദരീപുത്രനായ രാജനും ശുശ്രൂഷകരായി പരുമല പള്ളിയിൽ സേവനം അനുഷ്ഠിച്ചിരുന്നു. പി. എം. ജോർജ്ജ് പരുമല ആശുപത്രി ചാപ്പലിന്റെ ശുശ്രൂഷകനായി ഇപ്പോഴും സേവനമനുഷ്ഠിച്ചു വരുന്നു. കെ. ബി. മാത്യൂസ് കത്തനാരുടെ മരണംവരെ ശുശ്രൂഷിക്കുകയും പരിചരിക്കുകയും പിതൃതുല്യം സ്നേഹിക്കുകയും ചെയ്തിരുന്നു.

ഏഴു ദശവർഷക്കാലം പരുമലയിൽ താമസിച്ച കെ. ബി. മാത്യൂസച്ചനെ (കാരിക്കോട്ടച്ചനെ) പറ്റി പരുമലയിലെ മണൽത്തരികൾക്ക് പോലും പലതും പറയുവാൻ കഴിയും. പരുമല പ്രദേശത്തിന്റെ എല്ലാവിധമായ പുരോഗതിയുടെയും പിന്നിൽ മാത്യൂസച്ചൻ ഉണ്ടായിരുന്നു. പരുമല മാത്ര മല്ല നിരണം ഇടവകയ്ക്കും അഭിമാനിക്കാവുന്ന ഒരു പുത്രനെ ആണ് സഭയ്ക്കു നൽകുവാൻ സാധിച്ചത്.

കെ. ബി. മാത്യൂസച്ചന്റെ കൂടെ പ്രയാസങ്ങളിലും അപകടങ്ങളിലും സഹായത്തിന് വളരെ അധികംപേർ ഉണ്ടായിരുന്നു. അക്കൂട്ടത്തിൽ ഉണ്ടാ യിരുന്ന ഒരു ഹൈന്ദവനെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. "കാർണവർ" ചെവിക്ക് കേൾവിക്കുറവുണ്ടെങ്കിലും അദ്ദേഹം സഹായി ആയി കൂടെ ഉണ്ടായിരുന്നു. മാത്യൂസ് അച്ചന്റെ തിരക്ക് സമയത്ത് വീട്ടിൽ പോകാൻ സാധിക്കാതെ വരുമ്പോൾ കാർണവർ, അച്ചന്റെ പിതാവായ ബർസ്ലീബി കത്തനാരെ കാണുകയും വീട്ടിലെ വിശേഷങ്ങൾ ആരായുകയും ചെയ്ത ശേഷം പരുമലയിലെ വിവരങ്ങൾ ധരിപ്പിക്കുകയും ചെയ്യുമായിരുന്നു. കറ്റാനത്തെ നിലം കൈവശപ്പെടുത്തുവാൻ പോയപ്പോഴും കറ്റാനത്ത് നിന്നും നെല്ലും തേങ്ങായും കൊണ്ടുവരുമ്പോഴും കൂടെ കാവൽ ആയി കാർണവർ ഉണ്ടായിരുന്നു. പരുമല ആശുപത്രിക്കു സ്ഥലം വാങ്ങിയപ്പോൾ ഒരു മാടം കെട്ടി ആ മാടത്തിൽ ആ സ്ഥലത്തിന് കാവൽ കിടന്നതും വൃദ്ധനായ കാർണവർ ആയിരുന്നു. കാർണവരുടെ മരണം അച്ചനെ വളരെ ദുഃഖിപ്പിച്ചു. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ സഹോ ദരപുത്രനായ സഖറിയ ജോസ് (പാപ്പച്ചൻ) പരുമലയിലും കറ്റാനത്തും പ്രശ്നങ്ങൾ ഉണ്ടായപ്പോൾ മാത്യൂസച്ചന്റെ സഹായത്തിന് ഉണ്ടായിരുന്നു.

പ്രത്യേകം ഓർക്കേണ്ടതായ മറ്റൊരാൾ പുളിക്കീഴ് പടിപ്പുരക്കൽ പി. സി. ചാക്കോയാണ്. ഭാഗ്യോദയം പ്രസ്സിന്റെ ഉടമസ്ഥനായ അദ്ദേഹം പ്രസ്സിലെ ചാക്കോച്ചൻ എന്നറിയപ്പെട്ടിരുന്നു. ഏതാവശ്യത്തിനും നിഴലു പോലെ കൂടെ സഹായിക്കാൻ ചാക്കോച്ചൻ ഉണ്ടായിരുന്നു. സാമ്പത്തി കാവശ്യമുള്ളപ്പോഴും സഹായിക്കാൻ ചാക്കോച്ചന്റെ സാമീപ്യം വളരെ ആശ്വാസകരമായിരുന്നു. ഏറ്റവും സ്വന്തമെന്നു കരുതിയവർപോലും മാറി നിന്ന അവസരത്തിൽ ചാക്കോച്ചൻ കൂടെ ഉറച്ചുനിന്നു. കോടതിയിൽ പോകേണ്ട അവസരത്തിൽ അതിനുവേണ്ടിയും രാഷ്ട്രീയക്കാരെ കാണേ ണ്ട സാഹചര്യം വരുമ്പോൾ അതിനും ചാക്കോച്ചൻ സഹായിച്ചിരുന്നു. എല്ലാവിധത്തിലും ഒരു ധാർമ്മിക പിന്തുണ കൊടുക്കുവാൻ ഒരാളുണ്ടാവ ണമല്ലോ. അതു ചാക്കോച്ചനായിരുന്നു. യഥാർത്ഥത്തിൽ അദ്ദേഹത്തെ "A friend in need is a friend in deed" എന്ന് വിശേഷിപ്പിക്കാം. പാത്രിയർ ക്കീസ് ബാവായുടെ 203/70 നമ്പർ കല്പന ഇറങ്ങിയപ്പോൾ അച്ചന് ആത്മവിശ്വാസം പകർന്നത് ചാക്കോച്ചനായിരുന്നു.

## എ. കെ. കോരുത് (ജോണിക്കുട്ടി) അരികുപുറം

അരികുപുറത്തെ ജോണിക്കുട്ടി കെ. ബി. മാത്യൂസച്ചന്റെ അമ്മയുടെ ഇളയസഹോദരിയുടെ പുത്രനാണ്. നാലാം ക്ലാസ് വരെ കാരിക്കോട്ട് നിന്നാണ് പഠിച്ചത്. ശാരീരിക വൈകല്യമുള്ളതുകാരണം പഠിക്കാൻ ഏറ്റവും അടുത്ത് സ്കൂളുള്ളത് കാരിക്കോട്ടായിരുന്നു. കാരിക്കോട്ടച്ചനെ സ്വന്തം സഹോദരന്മാരേക്കാൾ കൂടുതൽ സ്നേഹിച്ചിരുന്നു. പരുമല പള്ളി പൊളിക്കുന്ന സമയം കാരിക്കോട്ടച്ചൻ ഏതാണ്ട് 40 വർഷക്കാലം താമസിച്ച മുറി വിട്ടിറങ്ങി പരുമല ആശുപത്രിയോടു ചേർന്നുള്ള കെട്ടിടത്തിലെ ഒരു മുറിയിൽ താമസിച്ചു. അച്ചൻ തന്റെ മുറിയിൽ നിന്നു താമസം മാറ്റിയതിൽ ഏറ്റവും അധികം മാനസികവ്യഥ അനുഭവിച്ചത് ജോണിക്കുട്ടിയായിരുന്നു. അദ്ദേഹത്തിന്റെ പരുമലക്കടവിലുള്ള വസതി വിറ്റുകിട്ടിയ പണം കൊണ്ടു പരുമല ആശുപത്രിയുടെ സമീപം ഒരു കെട്ടിടം പണിതു താമസമാക്കി. ജ്യേഷ്ഠസഹോദരനായ മാത്യൂസച്ചനെക്കൂടി കൂടെ താമസിപ്പിക്കുവാനായിരുന്നു ആഗ്രഹം. ആ കെട്ടിടം മാത്യൂസച്ചന്റെ പേർക്കെഴുതിക്കൊടുക്കുവാൻ തയ്യാറായപ്പോൾ അച്ചൻ അതിനെ തടഞ്ഞുകൊണ്ട് പറഞ്ഞു. 'എനിക്ക് എന്റെ പേരിൽ ഒന്നും വേണ്ട.' അപ്പോൾ ജോണിക്കുട്ടി പറഞ്ഞു, "ഞാൻ എന്റെ സഹോദരങ്ങൾക്ക് കൊടുക്കേണ്ടതെല്ലാം കൊടുത്തിട്ടുണ്ട്." അപ്പോൾ അച്ചൻ പറഞ്ഞു, അങ്ങനെയെങ്കിൽ നീ ഇത് ആശുപത്രിക്കു വേണ്ടി എഴുതിക്കൊടുക്കുക. അങ്ങനെ ആണ് ജോണിക്കുട്ടി താമസിച്ചിരുന്ന കെട്ടിടവും സ്ഥലവും ആശുപത്രിക്കു വേണ്ടി എഴുതിക്കൊടുക്കുന്നത്. എല്ലാ ദിവസവും രാവിലെ നാലര മണിക്കു പരുമലപ്പള്ളിയിൽ വന്ന് എല്ലാവരെയും വിളിച്ചുണർത്തി പ്രഭാതനമസ്ക്കാരത്തിൽ പങ്കുകൊള്ളുക എന്നത് ജോണിക്കുട്ടിയുടെ ഒരു പതിവായിരുന്നു.

കാരിക്കോട്ടച്ചനെ സംബന്ധിച്ചിടത്തോളം സ്വന്തം സഹോദരനേക്കാൾ കരുതലുള്ള ആളായിരുന്നു ജോണിക്കുട്ടി. ക്രിസ്തുമസ്, ഈസ്റ്റർ ദിവസങ്ങളിൽ മാത്യൂസ് അച്ചനും കൂടെയുള്ള ശുശ്രൂഷകർക്കും ജോണിക്കുട്ടിയുടെ വീട്ടിലായിരിക്കും പ്രഭാത ഭക്ഷണം.

പരുമലപള്ളിയിൽ വർഷങ്ങളോളം ശുശ്രൂഷകരായിരുന്ന പി. എം. ദാനിയേലും (കൊച്ചുപാപ്പി) പി. എം. ചാക്കോയും (ജോർജ്ജ്) ഹൃദയം തുറക്കുന്നു:

കൊച്ചുപാപ്പിയുടെ 9-ാമത്തെ വയസ്സിൽ 1940-41 കാലയളവിൽ പിതാവ് കുട്ടിക്കപ്യാർ പരുമലയിൽ ശുശ്രൂഷകനായിരുന്നു. കൂടാതെ നിരണത്തു പള്ളിയിലും, സമീപപ്രദേശങ്ങളിലെ പള്ളികളിലും ശുശ്രൂഷകനായി കാരിക്കോട്ട് ബർസ്ലീബി കത്തനാരുടെയും പനയ്ക്കാമറ്റത്തച്ചന്റെയും കൂടെ പോകുമായിരുന്നു. അക്കാലത്ത് അച്ചന്മാർ തന്നെ കുർബ്ബാനയ്ക്ക് പോകാ

റില്ലായിരുന്നു. തലേദിവസം (ശനിയാഴ്ച) ഉച്ചതൊട്ടെ ലോകകാര്യങ്ങളിൽ നിന്നൊഴിഞ്ഞ് പ്രാർത്ഥനയിലും ഉപവാസത്തിലും കഴിയും. രാവിലെ അച്ചന്റെ കൂടെ കപ്യാരും കാണും. അച്ചൻ വി. കുർബ്ബാന അർപ്പിച്ചുകഴിയുന്നതുവരെ ലോകകാര്യങ്ങളും, വീട്ടുകാര്യങ്ങളും സംസാരിക്കാറില്ല. എന്നാൽ വഴിയിൽ ആരെങ്കിലും എന്തെങ്കിലും ചോദിച്ചാൽ കൂടെയുള്ള കപ്യാർ ആയിരിക്കും മറുപടി പറയുന്നത്. അച്ചൻ മറുപടി പറയേണ്ട വിഷയമാണെങ്കിൽ വി. കുർബ്ബാനയ്ക്കുശേഷം അച്ചൻ തിരികെ വരുമ്പോൾ അച്ചനോടു കാര്യങ്ങൾ പറയണം. അച്ചൻ മറുപടി പറയുകയും ചെയ്യുമായിരുന്നു. വളരെയധികം അടക്കത്തിലും പ്രാർത്ഥനയിലും ആയിരുന്നു വി. ബലി അർപ്പിക്കുവാൻ അച്ചനും കൂടെയുള്ള ശുശ്രൂഷകനും പോയിരുന്നത്.

അച്ചൻ സുറിയാനി പഠിപ്പിച്ചു. നല്ല അടിയും കിട്ടുമായിരുന്നു. അടി കിട്ടുകയോ വഴക്കു പറയുകയോ ചെയ്താൽ അന്ന് നല്ല കുശാലാണ്. അച്ചൻ സങ്കടപ്പെടുന്നതുകൊണ്ടാകാം ഉടുപ്പും നിക്കറും മുണ്ടും ഒക്കെ വാങ്ങിത്തരും. പ്രായമായപ്പോൾ രൂപയും തരുമായിരുന്നു. നല്ല പ്രാർത്ഥനാജീവിതം ഉള്ള ആളായിരുന്നു. ശുദ്ധ ഹൃദയനുമായിരുന്നു. ആദ്യകാലങ്ങളിൽ അച്ചന് 5 രൂപ കപ്യാർക്ക് 2 രൂപ എന്നിങ്ങനെ ആയിരുന്നു മാസശമ്പളം. 8–9 കൊല്ലം കൂടെ നിന്നു കാര്യങ്ങൾ പഠിച്ചു. 2 രൂപ മാസശമ്പളത്തിൽ വീടു പുലർത്താൻ സാധിക്കുകയില്ലല്ലോ. എന്റെ അപ്പൻ പള്ളികളും വീടുകളും വെള്ള പൂശാൻ പോയിട്ടായിരുന്നു വീടുപുലർത്തിയിരുന്നത്. അതുകൊണ്ട് അദ്ദേഹത്തെ പൂശച്ചായൻ എന്നും വിളിച്ചിരുന്നു.

വല്ല്യച്ചൻപോലും അങ്ങനെയാണ് വിളിച്ചിരുന്നത്. എന്റെ അനിയൻ വക്കനെ പരുമലയിൽ ആക്കി ഞാൻ പുതിയകാവ് പള്ളിയിലെ ശുശ്രൂഷകനായി. വക്കനുശേഷം ജോർജ്ജും അനിയനും, രാജനുമൊക്കെ പരുമല സെമിനാരിയിൽ ശുശ്രൂഷകരായി. 12 വർഷം പുതിയകാവു പള്ളിയിൽ ശുശ്രൂഷകനായിരുന്നശേഷം ഞാൻ വീണ്ടും പരുമലയിലേക്കു പോന്നു.

ആശുപത്രി തുടങ്ങിയപ്പോൾ ജോർജ്ജ് ആശുപത്രിയിലേക്കു പോയി. വക്കൻ കല്യാണം ഒക്കെ കഴിഞ്ഞശേഷം പള്ളിവിട്ടു പോവുകയും ഒടുവിൽ സഭ തന്നെ വിട്ടുപോവുകയും ചെയ്തു. അനിയൻ പള്ളിയിൽ തന്നെ താമസിച്ചിരുന്നു. പരുമലപ്പള്ളിയുടെ സമീപത്തുള്ള വഴിയിൽകൂടിപ്പോലും ആരും ബഹളം വച്ചു നടക്കുമായിരുന്നില്ല. പള്ളിയിൽ വല്ല്യച്ചനും, കൊച്ചച്ചനും, കണക്കൻ പാപ്പച്ചനും, അനിയനും, കുശിനിക്കാരനും മാത്രമെ ഉണ്ടായിരുന്നുള്ളു. പിന്നെ പശുവും ഒരു പട്ടിയും കാണും. ഇന്നത്തെപ്പോലെ അനേകം സെക്യൂരിറ്റികൾ ഒന്നും അന്നുണ്ടായിരുന്നില്ല. 2 ഫർലോങ്ങ് നീളത്തിൽ പ്രകാശം ലഭിക്കുന്ന ഒരു ടോർച്ചും ഉണ്ടായിരുന്നു.

വളരെ ധൈര്യശാലി ആയിരുന്നു. ഭയം എന്നുള്ളത് അച്ചനെ തൊട്ടുതീണ്ടി യിട്ടില്ല. അടികൊടുക്കേണ്ടി വന്നാൽ അടി കൊടുക്കുകയും ചെയ്യും. 85-ാമത്തെ വയസ്സിൽ അച്ചൻ മാനേജർ സ്ഥാനം ഒഴിഞ്ഞ് പള്ളിയിൽ വിശ്രമിക്കുന്ന സമയം ഒരു ദിവസം അർദ്ധരാത്രിയിൽ ഒരാൾ കള്ളു കുടിച്ചു പള്ളിമുറ്റത്ത് തെറി പറഞ്ഞുകൊണ്ട് നടന്നു. പള്ളിയിലുള്ള അന്നത്തെ മാനേജരുൾപ്പെടെ ആരും പുറത്തിറങ്ങാൻ ധൈര്യപ്പെട്ടില്ല. അച്ചന്റെ വടി യുമായി അച്ചൻ പുറത്തിറങ്ങി വന്നപ്പോഴും തെറി പറയുകയാണ്. അച്ചൻ അയാളെ വടിക്കടിച്ചു താഴെയിട്ടു. തന്നത്താൻ നടക്കാൻ കഴിവില്ലാത്ത അച്ചൻ എങ്ങനെ അതു ചെയ്തു എന്ന് ചോദിച്ചപ്പോൾ അച്ചൻ പറഞ്ഞ മറുപടി കൊച്ചുതിരുമേനി എനിക്കു ശക്തി നല്കി എന്നായിരുന്നു. അയാളെ പോലീസിലേൽപ്പിക്കുകയും ചെയ്തു.

എല്ലാ ഭാഗങ്ങളിലും അച്ചന്റെ കണ്ണും കാതും ചെല്ലും എന്നുള്ളതും ഒരു പ്രത്യേകത ആയിരുന്നു. കുശ്ശിനിയിലെ ആഹാരകാര്യങ്ങളിൽ എല്ലാ ദിവസവും ആഹാരം കഴിക്കേണ്ടവരുടെ എണ്ണം രേഖപ്പെടുത്തിയിരുന്നത് പ്രത്യേക രീതിയിൽ ആയിരുന്നു.

അ-4, ശെ-3, ക-2, വി-5 എന്നിങ്ങനെ ആയിരുന്നു. അ - അച്ചൻ, ശെ - ശെമ്മാശൻ, ക - കപ്യാർ, വി - വിരുന്നുകാർ. കുശിനിയിലുള്ള സാധന ങ്ങൾ അച്ചന്റെ സാന്നിധ്യത്തിലായിരിക്കണം അളന്നെടുക്കാൻ എന്നുള്ളത് നിർബന്ധമായിരുന്നു. കാടിയും, കഞ്ഞിവെള്ളവും ഒക്കെ കളയാതിരി ക്കാൻ പശുവിനെയും വളർത്തുമായിരുന്നു. അതുകൊണ്ട് സെമിനാരിയിൽ പാലിന് കുറവില്ലായിരുന്നു. തിരുമേനിമാർ വരുമ്പോൾ നല്ല മീൻ വാങ്ങിക്കു മായിരുന്നു. തിരുമേനിമാരുടെ കാര്യങ്ങളിൽ അതീവ ജാഗ്രത പുലർത്തുമാ യിരുന്നു. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ സേവേ റിയോസിന് ഇഷ്ടാനുസരണമുള്ള പച്ചക്കറികൾ (പാവയ്ക്കായും മറ്റും) അച്ചൻ തന്നെ വാങ്ങിക്കൊണ്ടുവന്ന് അദ്ദേഹത്തിന്റെ കാര്യങ്ങൾ ശ്രദ്ധിച്ചി രുന്നു. അതാത് ദിവസത്തെ കണക്കുകൾ അന്നന്നുതന്നെ രാത്രി എത്ര സമയം വൈകിയാണെങ്കിലും എഴുതിയതിനു ശേഷമേ കിടക്കാറുള്ളു എന്നതും ഒരു പ്രത്യേകതയായിരുന്നു.

ഒരു ദിവസം ജോസഫ് മാർ പക്കോമിയോസ് തിരുമേനി പള്ളിയിൽ എത്തി. വി. കുർബ്ബാന ചൊല്ലുന്നതിനെപ്പറ്റി പറഞ്ഞപ്പോൾ ശെമ്മാശൻ കൂടെ ഇല്ലല്ലോ എന്നു പറഞ്ഞു. അപ്പോൾ വല്ല്യച്ചൻ പറഞ്ഞ മറുപടി വളരെ രസകരമായിരുന്നു. "ഇവിടെ ശെമ്മാശന്മാരൊന്നും ഇപ്പോഴില്ല. പിന്നെ 3 ബാവാമാരുടെ കൂടെ കൂടിയ വായും, തൂണും, മല്പാനും ആയി ഒരാൾ ഉണ്ട്" എന്ന് പറഞ്ഞ് എന്നെ വിളിച്ചു തിരുമേനിയുടെ കൂടെ കുർ ബ്ബാനയ്ക്കു കൂടാൻ പറഞ്ഞു.

പരുമല സെമിനാരിക്ക് സ്ഥലം ദാനമായി കൊടുത്തത് അരികുപുറത്ത് കോരുതു മാത്തൻ ആണല്ലോ. അതു വാങ്ങിയ ആൾ മലങ്കര മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും. പ്രബലവും പ്രശക്തവുമായ നിരണംപള്ളിയും മലയാളത്തുള്ള മറ്റു പ്രധാന പള്ളികളും നവീകരണമെത്രാനായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ അനിഷേധ്യമായ ഭരണത്തിൻകീഴിൽ രാജകീയ വിളംബരത്തിന്റെ ശക്തിയിൽ കഴിയുന്നകാലം. തലപ്പാത്തി വള്ളത്തിന്റെ ഇടപ്പടിയിൽ കയറിനിന്ന് കിഴക്കോട്ടുനോക്കി നിരണം പള്ളിയെ നോക്കി കുരിശു വരച്ച പുലിക്കോട്ടിൽ തിരുമേനിക്ക് ഇറങ്ങാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും സാധിച്ചില്ല. നിരണത്തെ പട്ടക്കാരിൽ നിന്ന് മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാരേയും കൂട്ടി അരികുപുറത്ത് കോരുത് മാത്തൻ കൊടുത്ത വെട്ടുകെട്ടു പള്ളിയിൽ അത്യാവശ്യമുള്ളപ്പോൾ മാത്രം വി. കുർബ്ബാന ചൊല്ലി കഴിയുന്നു. പരുമല സെമിനാരിയിൽ ശെമ്മാശന്മാരെ പഠിപ്പിച്ചുംകൊണ്ട് വലിയ തിരുമേനിയും കൊച്ചുതിരുമേനിയും പോകുന്നു. പരുമലപ്പള്ളി പണിതപ്പോൾ (വെട്ടിക്കെട്ടു പള്ളി മാറ്റി നല്ല പള്ളി) അരികുപുറത്തുകാർ ഒരു ഒറ്റക്കണ്ണൻ ആനയെക്കൂടി നടയ്ക്കിരുത്തി. അതിനു പ്രതിഫലമായി അരികുപുറത്തെ പെൺമക്കളുടെ വിവാഹവരുമാനം (പതാരം) ഇളച്ചു പുലിക്കോട്ടിൽ തിരുമേനി കൽപ്പന ഇറക്കി. കൊല്ലവർഷം 1066 ഇടവം 21-ന് 217-ാം നമ്പർ കല്പനയിൽ അരികുപുറത്ത് കുടുംബക്കാരെ കൂടാതെ 22 വീട്ടുകാരെ കൂടി ചേർത്തു കൂടിനടക്കുവാൻ കല്പനയായി. ഈ 22 വീട്ടുകാരുടെ എല്ലാ ആത്മീയ ആവശ്യങ്ങളും സെമിനാരിയിൽ നിന്നും ചെയ്തുകൊടുക്കും. എന്നാൽ സെമിനാരിയും സ്വത്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ ആയിരിക്കും. ഇടവക ട്രസ്റ്റിയും സെക്രട്ടറിയും കമ്മിറ്റിക്കാരും ഇല്ല. എന്നാൽ പള്ളിവക കൗൺസിലിൽ കൂടിനടക്കുന്നവരുടെ പ്രതിനിധികളെക്കൂടി ഉൾപ്പെടുത്താം. 1964-ലെ പ. കാതോലിക്കാബാവായുടെ 334-ാം നമ്പർ കല്പനപ്രകാരം 6 വീട്ടുകാരെക്കൂടി കൂടുതലായി ചേർത്തു.

മാത്യൂസ് അച്ചന്റെ ഒരു പ്രത്യേകത ആരോടും സ്ഥായിയായ പിണക്കം മനസ്സിൽ വച്ചുകൊണ്ടിരിക്കുകയില്ല എന്നതാണ്. ഉള്ളകാര്യങ്ങൾ തുറന്നു പറയും. അപ്പഴെ അതു മറക്കുകയും പൂർവ്വാധികം സ്നേഹത്തോടെ പിന്നീട് പെരുമാറുകയും ചെയ്യും. വല്യച്ചൻ പ്രാർത്ഥനാജീവിതത്തിൽ വളരെ നിഷ്ഠയുള്ളവനായിരുന്നു. എല്ലാ യാമങ്ങളിലും പ്രാർത്ഥിച്ചിരുന്നു. വെളുപ്പിന് 5 മണിക്ക് ഞാൻ സൈക്കിൾ ചവിട്ടി പള്ളിയിൽ എത്തുമ്പോൾ അച്ചൻ കറുത്തകുപ്പായം ഇട്ട് കബറിങ്കലെ വിളക്കും കത്തിച്ചു കാത്തിരിക്കും. മരിക്കുന്ന അന്നു രാത്രി പാതിരാത്രിയുടെ നമസ്കാരം കഴിഞ്ഞ് മുറുക്കാൻ ഇടിക്കുന്ന ശബ്ദം കേട്ടപ്പോൾ അടുത്ത മുറിയിൽ താമസി

ക്കുന്ന സിസ്റ്റർ നവോമിയും സിസ്റ്റർ മോണിക്കയും പറഞ്ഞു, അച്ചൻ നമസ്കാരം കഴിഞ്ഞു എന്ന്. വെളുപ്പിന് അഞ്ചര മണിക്ക് അച്ചൻ ലോകത്തോട് യാത്ര പറഞ്ഞു കഴിഞ്ഞു.

പി. എം. ചാക്കോ (ജോർജ്ജ്) പറയുന്നു: വിശ്വാസത്തിന്റെ കാര്യത്തിൽ അണുവിടപോലും വിട്ടുവീഴ്ചയില്ല. വി. കുർബ്ബാനയിൽ തൂയോബായുടെ സമയത്ത് വളരെ വികാരനിർഭരമായ ശുശ്രൂഷയാണു നടത്താറുള്ളത്. ആയത് വലിയ ബാവായിൽ (പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ) നിന്നാണ് ലഭിച്ചിട്ടുള്ളതെന്നു മനസ്സിലാക്കുന്നു. വളരെ അനുതാപത്തോടെ ആയിരിക്കും അച്ചൻ വി. കുർബ്ബാന അർപ്പിക്കുക. 8 നിറങ്ങളിലും വി. കുർബ്ബാന അർപ്പിക്കാനുള്ള പ്രത്യേക കഴിവ് അച്ചനുണ്ടായിരുന്നു. എന്റെ എല്ലാ ഐശ്വര്യത്തിനും കാരണം അച്ചൻ ആയിരുന്നു.

ആശുപത്രിയുടെ പ്രവർത്തനത്തിലും വളരെ ശുഷ്കാന്തി കാണിച്ചിരുന്നു. ആദ്യകാലങ്ങളിൽ ആശുപത്രിയുടെ വരുമാനം കൂട്ടുന്നതിനെപ്പറ്റി ഡോക്ടർ പറഞ്ഞപ്പോൾ അച്ചൻ കൊടുത്ത മറുപടി ഇങ്ങനെയായിരുന്നു: “ഇതു ഗ്രാമപ്രദേശമാണ്. ഇവിടുത്തെ ജനങ്ങൾ സാധാരണക്കാരിലും താഴ്ന്ന വരുമാനമുള്ളവരാണ്. അവരെ ഞെക്കിപ്പിഴിഞ്ഞ് കാശ് വാങ്ങിക്കാൻ സാധിക്കുകയില്ല.”

നാനാജാതിമതസ്ഥരായ നിർധനരായ ആളുകൾ ആശുപത്രിയിൽ കാശു കൊടുക്കാനില്ലാതെ വരുമ്പോൾ അച്ചനെ ചെന്നു കണ്ട് സങ്കടം ബോധിപ്പിച്ചാൽ ബില്ല് കുറവു ചെയ്ത് കൊടുക്കുമായിരുന്നു.

ആശുപത്രി ജീവനക്കാർ ശമ്പളവർദ്ധന ആവശ്യപ്പെട്ടു അച്ചനെ സമീപിച്ചപ്പോൾ അച്ചൻ കൊടുത്ത മറുപടി “ഇവിടെ ലാഭം ഒന്നും തരാൻ ഇല്ല. വളരെ കഷ്ടപ്പെട്ടാണ് ഇവിടുത്തെ ദിവസങ്ങൾ തള്ളിനീക്കുന്നത്. നിങ്ങൾ ഇവിടെ നടത്തിക്കൊണ്ടുപോകൂ” എന്നായിരുന്നു.

ഒരു ദിവസം എന്റെ ജ്യേഷ്ഠസഹോദരൻ കൊച്ചുപാപ്പി സുഖമില്ലാതെ പുഷ്പഗിരി ആശുപത്രിയിൽ ചികിത്സയിലായി. അന്ന് പരുമല ആശുപത്രി ഉണ്ടായിരുന്നില്ല. അസുഖം വളരെ അധികം കൂടി അറിയിക്കേണ്ടവരെ അറിയിച്ചുകൊള്ളാൻ പറഞ്ഞു വീട്ടിൽവിട്ടു. വിവരം അറിഞ്ഞ കാരിക്കോട്ടച്ചൻ ഹോമിയോ മരുന്നുമായി വീട്ടിലെത്തി പ്രാർത്ഥിച്ചശേഷം മരുന്നു നൽകി. അര മണിക്കൂർ ഇടവിട്ട് കൊടുക്കാൻ മരുന്ന് നൽകി. ബാർലി വെള്ളവും കൊടുക്കാൻ പറഞ്ഞു. അത്ഭുതമെന്നുപറയട്ടെ എന്റെ ജ്യേഷ്ഠന്റെ അസുഖം കുറഞ്ഞു. അദ്ദേഹം ഇപ്പോഴും ജീവിച്ചിരിക്കുന്നു.

മാത്യൂസ് അച്ചന്റെ ഏറ്റവും അടുത്ത ഉപദേഷ്ടാക്കളും സുഹൃത്തുക്കളും മണലിൽ യാക്കോബ് കത്തനാർ, റ്റി. സി. ജേക്കബ് കത്തനാർ, കല്ലൂർ ബർത്തലോമ കോറെപ്പിസ്ക്കോപ്പാ, കൊറ്റാത്തുവിള തോമസ് കത്തനാർ, കോടിയാട്ട് അലക്സാണ്ടർ കത്തനാർ എന്നിവരായിരുന്നു. ഇവരുടെ

യെല്ലാം ഉപദേശങ്ങളും സഹകരണവും മൂലം എല്ലാ പ്രശ്നങ്ങളും ഒരളവു വരെ പരിഹരിക്കാൻ സാധിച്ചു.

മാത്യൂസ് അച്ചന്റെ ജീവിതം വളരെ ലളിതം ആയിരുന്നു. സ്ഥാനമാനങ്ങളിൽ ഭ്രമം ഇല്ലായിരുന്നു. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്തും പ. ഔഗേൻ പ്രഥമൻ ബാവായുടെ കാലത്തും എപ്പിസ്ക്കോപ്പാ ആകുന്നതിനുള്ള ക്ഷണം വളരെ സന്മനസ്സോടെ നിരസിച്ച ആളാണ്. പ. മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്ത് റമ്പാൻ സ്ഥാനവും കോറെപ്പിസ്ക്കോപ്പാ സ്ഥാനവും നല്കാമെന്നു പറഞ്ഞപ്പോഴും ഒരു പട്ടക്കാരൻ എന്നുള്ള നിലയിൽ തമ്പുരാന്റെ മുമ്പാകെ കണക്കു ബോധിപ്പിക്കാൻ പോലും ഞാൻ പ്രാപ്തനല്ല എന്നു ബാവാതിരുമേനിയോടു പറഞ്ഞു പിൻവാങ്ങി.

1940 മുതൽ 2004 വരെ പരുമലയിലും ഏതാണ്ട് 10 വർഷക്കാലം നിരണം പ്രദേശങ്ങളിലും നന്മ മാത്രം പ്രവർത്തിച്ചശേഷം 2004 ഫെബ്രുവരി മാസം 27-ന് ഇമ്പങ്ങളുടെ പറുദീസായിലേക്കു ചേർക്കപ്പെട്ടു.

അച്ചന് 3 സഹോദരന്മാരും 4 സഹോദരിമാരും ഉണ്ട്. ഏറ്റവും മൂത്ത സഹോദരി മറിയാമ്മയെ അടങ്ങപ്പുറത്ത് ബഹനാൻ കത്തനാർ വിവാഹം കഴിച്ചു. മൂത്തസഹോദരൻ കെ. ബി. ദാനിയേൽ (കൊച്ചുപാപ്പി) ഇലക്ട്രിസിറ്റി ബോർഡിൽ എഞ്ചിനിയറായിരുന്നു. മേപ്രാൽ പൂതികോട്ടു നിന്നും തങ്കമ്മയെ വിവാഹം കഴിച്ചു. രണ്ടാമത്തെ സഹോദരി ചിന്നമ്മയെ ചേപ്പാട് നാക്കോലക്കൽ കോശിവക്കീൽ വിവാഹം കഴിച്ചു. സഹോദരൻ കെ. ബി. ജോൺ (ബേബി) തിരുവനന്തപുരം കുവർത്തല ബംഗ്ലാവിൽ സാറാമ്മയെ വിവാഹം ചെയ്തു. സഹോദരി ശോശാമ്മയെ വെണ്ണിക്കുളത്ത് കക്കുടിയിൽ അവറാച്ചൻ വിവാഹം കഴിച്ചു. സഹോദരി (കുഞ്ഞുട്ടിഅമ്മ) ഏലിയാമ്മയെ ചെങ്ങന്നൂർ പടിപ്പുരയ്ക്കൽ വർക്കി വിവാഹം കഴിച്ചു. ഏറ്റവും ഇളയ സഹോദരൻ കെ. ബി. ജേക്കബും (കൊച്ചുചാക്കോച്ചൻ) പമ്പാ റിവർ ഫാക്ടറി ഉദ്യോഗസ്ഥനായിരുന്നു. വാഴൂർ പണിക്കരുവീട്ടിൽ ഏലിയാമ്മയെ വിവാഹം കഴിച്ചു.





**കെ. ബി. മാത്യൂസച്ചന്റെ ഉറ്റ സുഹൃത്തുക്കളായിരുന്ന ഫാ. തോമസ് കൊറ്റാത്തുവിള, സി. എം. സ്റ്റീഫൻ, ഇ. ജോൺ ജേക്കബ്**

# സമർത്ഥനായ കർമ്മയോഗി

## ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

എല്ലാവരെയും സ്നേഹിച്ചിരുന്ന, എല്ലാവരെയും ബഹുമാനിച്ചിരുന്ന ബഹു. കാരിക്കോട്ടച്ചൻ എന്നറിയപ്പെട്ടിരുന്ന കെ. ബി. മാത്യൂസ് അച്ചനെക്കുറിച്ച് പരുമലയുടെ ശില്പി എന്നു പറയുന്നതിൽ തെറ്റുണ്ടെന്ന് തോന്നുന്നില്ല. പരുമല തിരുമേനി 1902-ൽ കാലം ചെയ്തപ്പോൾ പട്ടിണിയും പരിവട്ടവുമായിട്ട് പരുമലയിൽ കഴിയേണ്ടി വന്ന കാലങ്ങളായിരുന്നു. അതുപോലെ സഭയും അത്ര സമ്പന്നമല്ലാതിരുന്ന ഒരു കാലഘട്ടമാണ് അത്. ആദ്യകാലത്ത് പരുമലയിൽ മാനേജർമാരായിരുന്നവരും ഈവക ദുരിതങ്ങളിലായിരുന്നു എന്നത് തന്നെയാണ് വാസ്തവം. അവരെക്കുറിച്ചൊന്നും ഇവിടെ കുറിക്കുവാൻ ഉദ്ദേശിക്കുന്നില്ല. സ്മരിക്ക മാത്രം ചെയ്യുന്നു. തിരശ്ശീലയ്ക്കപ്പുറം മറഞ്ഞവർ ദൈവസന്നിധിയിൽ വിശ്രമിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. എന്നാൽ ബഹു. കാരിക്കോട്ടച്ചനെ കുറിച്ച് എന്തെങ്കിലും കുറിച്ചില്ലെങ്കിൽ അത് ബലഹീനനായ ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽ എന്നും ഒരു കടക്കാരനായിരിക്കും എന്ന് വിചാരിക്കുന്നു. ബഹു. അച്ചൻ മാനേജരായിരുന്ന കാലവും അത്ര സമ്പന്നമായിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ കർമ്മോത്സുകമായ ജീവിതവും മാതൃകയും കൊണ്ട് പരുമലയെ വളരെ വളരുവാൻ സഹായിച്ചു. മാത്രമല്ല, ബഹു. അച്ചൻ അന്തരിക്കുമ്പോൾ പരുമലപ്പള്ളി ആഗോള പ്രാധാന്യമുള്ള തീർത്ഥാടനകേന്ദ്രവും അനേകം ഹൃദയങ്ങൾക്ക് ആശാകേന്ദ്രവുമായി മാറിയ കാഴ്ച്ച കണ്ടാണ് പരുമലയോടും ഈ ലോകത്തോടും വിടപറയുന്നത്.

പ. പരുമല തിരുമേനിയുടെ വിശുദ്ധജീവിതത്താൽ ധന്യമാക്കപ്പെട്ട പുണ്യഭൂമിയിൽ വരുന്ന ലക്ഷക്കണക്കിനാളുകളുടെ വിശ്രമത്തിനും സൗകര്യങ്ങൾക്കും എല്ലാം നല്ല നിലയിലുള്ള കെട്ടിടങ്ങളും മറ്റും ഉണ്ടായതും കാരിക്കോട്ടച്ചന്റെ കാലത്താണെന്നതിന് സംശയമില്ല. അദ്ദേഹത്തിന്റെ ഗുണങ്ങൾ വിവരിക്കുകയാണെങ്കിൽ അനേക കാര്യങ്ങളുണ്ട്. എന്നാൽ അതെല്ലാം എഴുതുവാൻ തുനിയുന്നുമില്ല. ഏറ്റവും പ്രധാനമായ ഗുണം പ്രാർത്ഥനാജീവിതം തന്നെയായിരുന്നു എന്നാണെനിക്ക് തോന്നുന്നത്. കാരണം വാർദ്ധക്യത്തിലായിരുന്നപ്പോഴും അതിരാവിലെ പരുമല സെമിനാരിയിൽ വരികയും കൃത്യസമയങ്ങളിൽ പ്രാർത്ഥനയിൽ പങ്കെടുക്കുകയും ചെയ്തിരുന്നു. അദ്ദേഹം ഒരു യാമപ്രാർത്ഥന പോലും മുടക്കിയിട്ടില്ല എന്നാണ് എന്റെ വിശ്വാസം.

അതുപോലെ നിരണം ഭദ്രാസന ചുമതലക്കാരൻ എന്ന നിലയിൽ

ഞാൻ അദ്ദേഹത്തിൽ കണ്ടിരുന്ന മറ്റൊരു ഗുണം ദ്രവ്യാഗ്രഹമില്ലാത്ത സ്വഭാവമായിരുന്നു. നിരണം പള്ളിയിലെ അദ്ദേഹത്തിന്റെ ശമ്പളം വാങ്ങുകയും അത് ആരും അറിയാതെ ഇല്ലാത്തവർക്ക് പങ്കിടുകയും ചെയ്തിരുന്നു എന്ന് എനിക്കറിയാമായിരുന്നു. ധീരതയും ത്യാഗസന്നദ്ധതയും അദ്ദേഹത്തിന്റെ മറ്റു ഗുണങ്ങളാണ്. വളരെയുള്ളതിനാൽ അവകളെ ഞാൻ വിവരിക്കുന്നില്ല. അദ്ദേഹത്തിന്റെ അന്ത്യാഭിലാഷം പരുമല ആശുപത്രി ചാപ്പലിന്റെ കോമ്പൗണ്ടിൽ അന്ത്യവിശ്രം കൊള്ളണം എന്നതായിരുന്നു. അതു തന്നെയായിരുന്നു നടന്നതും. പരുമല ആശുപത്രി ഇന്നു കാണുന്ന നിലയിൽ നല്ലൊരു ആശുപത്രിയായി ഉയരുവാൻ കാരണം അദ്ദേഹത്തിന്റെ പരിശ്രമവും നേതൃത്വപാടവവും ആണ്.

ബലഹീനനായ എന്നോട് അദ്ദേഹത്തിന് അന്ത്യംവരെയും വലിയ അടുപ്പമുണ്ടായിരുന്നു. അതുപോലെ ഞാൻ ഏറ്റവും അധികമായി സ്നേഹിക്കുന്ന ഒരാളാണ് കാരിക്കോട്ടച്ചൻ. കാരണം, ഞാൻ ഒരു മെത്രാപ്പോലീത്തായാകണമെന്നുള്ള അതിയായ ആഗ്രഹം അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് എനിക്ക് വ്യക്തമായിട്ടറിയാം. ഞങ്ങൾ അഞ്ചു പേരെ ദൈവം തെരഞ്ഞെടുത്ത് 1975-ൽ മെത്രാന്മാരായി വാഴിച്ചതും അദ്ദേഹം വികാരിയായിരുന്ന നിരണം പള്ളിയിൽ വെച്ചു തന്നെയായിരുന്നു.

ബഹു. കാരിക്കോട്ടച്ചൻ നിത്യതയിൽ മറഞ്ഞുവെങ്കിലും ഇന്നും അനേകരുടെ ഹൃദയങ്ങളിൽ അണയാത്ത വിളക്കായി തിളങ്ങി നിൽക്കുന്നു. ഒരുപക്ഷേ അച്ചനെക്കുറിച്ചുള്ള ഈ ഗ്രന്ഥം ഇറക്കുവാൻ അച്ചന് സമ്മതമല്ലായിരിക്കാം. എങ്കിലും അച്ചനെക്കുറിച്ച് അനേകരറിയേണ്ട കാര്യങ്ങൾ വളരെയുണ്ട്. അതിനാൽ ഈ ഗ്രന്ഥം അച്ചന്റെ ജീവിതകാലത്തിൽ ഇറങ്ങിയില്ലെങ്കിലും ഇപ്പോൾ എങ്കിലും ഇറങ്ങുന്നതിനാൽ ബലഹീനനായ നാം അത്യധികം സന്തോഷിക്കുന്നു. അച്ചന്റെ ആത്മാവ് നിത്യതയിൽ സന്തോഷിക്കട്ടെ. അബ്രഹാമിന്റെയും, ഇസഹാക്കിന്റെയും, യാക്കോബിന്റെയും മടിയിൽ വിശ്രമിക്കട്ടെ. അച്ചന്റെ മദ്ധ്യസ്ഥത അനേകർക്ക് ആശ്വാസമേകട്ടെ. അച്ചൻ തെളിയിച്ച മാതൃക അനേകർ കണ്ട് പഠിക്കുവാൻ ഈ ഗ്രന്ഥം ഉതകട്ടെ. അതിനായി സമയം ചെലവഴിച്ച പ്രിയപ്പെട്ടവരോടുള്ള എന്റെ കടപ്പാട് വാക്കുകൾക്ക് അതീതമാണ്. സർവ്വശക്തൻ എല്ലാവരെയും വിശിഷ്യ ഗ്രന്ഥം തയ്യാറാക്കുന്ന പ്രിയന്റെ എല്ലാ പരിശ്രമങ്ങളെയും വാഴ്ത്തി അനുഗ്രഹിക്കട്ടെ. എല്ലാ ആശംസകളും.



"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ
ആചാര്യർക്കേകുക പുണ്യം നാഥാ സ്തോത്രം"

# അനുസ്മരണം

## ഡോ. സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

**ബ**ഹുമാനപ്പെട്ട കെ. ബി. മാത്യൂസച്ചന്റെ സ്മാരകമായി പുറത്തിറക്കുന്ന സ്മരണികയ്ക്ക് എല്ലാ ആശംസകളും നേരുന്നു.

നീണ്ടവർഷക്കാലം പരുമല സെമിനാരിയുടെ മാനേജർ ആയിരുന്നതിനാൽ സെമിനാരി മാനേജരച്ചൻ എന്ന പേരിലായിരുന്നു കെ. ബി. മാത്യൂസച്ചൻ അറിയപ്പെട്ടിരുന്നത്. പഴയസെമിനാരിയിൽ വിദ്യാർത്ഥിയായിരുന്നതു മുതൽ, അച്ചൻ എന്നോടു പ്രത്യേകം താൽപര്യം കാണിച്ചിരുന്നു. ദൈവം അനുഗ്രഹിച്ച ഒരു വ്യക്തി തന്നെ ആയിരുന്നു ബഹു. മാത്യൂസച്ചൻ. കെട്ടിടം പണിയാനും, പള്ളി സാധനങ്ങൾ പ്ലേറ്റ് ചെയ്യുവാനും ഒരു പക്ഷേ സ്വർണ്ണം പ്ലേറ്റ് ചെയ്യുവാനും ഉള്ള താല്പര്യം. ഹോമിയോ മരുന്നിലുള്ള വിശ്വാസവും, അതിലുള്ള താല്പര്യവും, ബയോ മെഡിസിനെപ്പറ്റിയുള്ള ആഴമായ അറിവും, വാഹനത്തിന്റെ മെക്കാനിസം, എല്ലാറ്റിലും ഉപരി വന്ദ്യ പിതാക്കന്മാരുമായുള്ള സംസർഗ്ഗം, പ്രാർത്ഥനയിലുള്ള നിഷ്ഠയും പരുമലയിലെ വാസവും അദ്ദേഹത്തെ അതുല്യനാക്കി. സഹജീവികളോടുള്ള സഹാനുഭൂതി, ഒരുപക്ഷേ പരുമല ആശുപത്രിയുടെ ആശയം തന്നെ ഈ മനസ്സിൽ നിന്നാകാം.

ശെമ്മാശനായിരുന്ന കാലത്ത് ഞാൻ ചിലപ്പോൾ ഞായറാഴ്ചകളിൽ വി. കുർബ്ബാനയിൽ പരുമലയിലാണ് സംബന്ധിച്ചിരുന്നത്. ആ അവസരങ്ങളിലെല്ലാം വി. കുർബ്ബാനമദ്ധ്യേ പ്രസംഗിക്കുവാൻ അനുവദിക്കുമായിരുന്നു. ഒരു ഞായറാഴ്ച്ചത്തെ വിഷയം Attachment to God is detachment to the World എന്നതായിരുന്നു. ഈ ആശയം ഉൾക്കൊണ്ട് അച്ചൻ തന്റെ സ്വകാര്യ ജീവിതത്തിലെ ചില രഹസ്യങ്ങളുടെ ചുരുളഴിച്ചു. ഇത് ആരോടും പറയരുതെന്ന നിർദ്ദേശവും. അച്ചന്റെ നിര്യാണത്തിന് ശേഷം ഞാൻ ചില അവസരങ്ങളിൽ ഈ രഹസ്യം പുറത്താക്കി. രണ്ടു കാര്യങ്ങളാൽ നോമ്പിന്റെ പ്രസക്തിയും മരണത്തിനായുള്ള ഒരുക്കത്തിനു മരിക്കുവാൻ പറ്റിയ അവസരം ഏതാണ്? നോമ്പവസരം നോമ്പിലൂടെ നാം ദൈവികരാകുമ്പോൾ അതായിരിക്കും മരണത്തിനു പറ്റിയ അവസരം. ഏത് അവസരവും മരണത്തിന് യോഗ്യമെങ്കിലും ഒരുങ്ങിയിരിക്കുന്ന അവസരമാണ് ഉത്തമം.

ആരോ അച്ചനോടു പറഞ്ഞു, മുപ്പത്തിമൂന്നാമത്തെ വയസ്സിൽ മരിക്കുമെന്ന്. ഒരു പക്ഷേ പാഴ്വാക്കായിരിക്കാം. അച്ചൻ അത് കാര്യമായിട്ടെ

ടുത്തു. 30-ാം വയസ്സു മുതൽ മരണത്തിനായി ഒരുങ്ങി അരി ആഹാരം ഉപേക്ഷിച്ചു. പഴവർഗ്ഗങ്ങൾ മാത്രം. ഒരു അവസരത്തിൽ വി. കുർബാനയിൽ കല്ലാശ്ശേരി ബാവായും ഉണ്ടായിരുന്നു. വി. കുർബ്ബാന കഴിഞ്ഞ് ബാവാ അച്ചനോടു ചോദിച്ചു. കത്തനാരേ, താൻ സ്വർഗ്ഗത്തിൽ നിന്നാണോ വി. കുർബ്ബാന അർപ്പിച്ചിരുന്നത്. മരണത്തിനായുള്ള തന്റെ ഒരുക്കം സ്വർഗ്ഗീയ അനുഭവമാണ് മറ്റുള്ളവർക്ക് പ്രദാനം ചെയ്തത്. ഭക്ഷണത്തിൽ മാത്രമല്ല ശരീരത്തെ ദണ്ഡിപ്പിച്ചിരുന്നതിലും അച്ചൻ ശ്രദ്ധിച്ചിരുന്നു. ശരീരത്തിൽ വയറിനു താഴെയായി രണ്ട് വളയങ്ങളും അതിനെ ബന്ധിപ്പിക്കുന്ന ഒരു ചെറിയ മുനയുള്ള ചെയിൻ. കിടക്കുമ്പോഴും വസ്ത്രം ധരിക്കുമ്പോഴും വേദനിക്കാതിരിക്കാൻ. 33 വയസ്സ് കഴിഞ്ഞിട്ടും മരണം വഴിമാറിപ്പോയി. 70 വയസ്സിന് ശേഷം ആ ചെയിൻ എടുത്ത് കാട്ടി പറഞ്ഞതാണ്, ഞാൻ ദൈവത്തോട് Attached ആയിരുന്നപ്പോൾ ലോകത്തോടു Deatached-ആയിരുന്നു. മരണത്തിനായുള്ള ഒരുക്കം നമ്മെ ദൈവികരും, നല്ലവരും മരണഭയമില്ലാത്തവരുമാക്കും. അച്ചന്റെ വാക്കുകൾ ഇന്നും സജീവമായി മനസ്സിൽ നിറഞ്ഞു നിൽക്കുന്നു.

നല്ല ഒരു ഗുരുവും, വഴികാട്ടിയും, മാർഗ്ഗദർശിയും, ഭരണപ്രാപ്തനും. സധൈര്യം ചങ്കൂറ്റത്തോടെ കാര്യങ്ങൾ കൈകാര്യം ചെയ്യുവാനുള്ള കഴിവും അതോടൊപ്പം മറ്റുള്ളവരോട് ആർദ്രതയും അനുകമ്പയും നിറഞ്ഞ മനസ്സും ഉണ്ടായിരുന്നു. കൂട്ടുകെട്ടിൽ നിന്നും ലഭിച്ച വെറ്റില മുറുക്കൊഴിച്ചാൽ മറ്റു ദുശീലങ്ങൾ ഒന്നുമില്ലാത്ത മനുഷ്യൻ. അച്ചന്റെ പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊള്ളുന്നു.



# ആൾരൂപം പൂണ്ട ആദർശം

## ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

ദിവംഗതനായ ബ. കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചൻ കഴിഞ്ഞ തലമുറയിൽ സഭാമണ്ഡലത്തിലെ അതികായനായിരുന്നു. മദ്ധ്യ തിരുവിതാംകൂറുകാരന്റെ കരളുറപ്പ് അദ്ദേഹത്തിന് കൂടപ്പിറപ്പായിരുന്നു എന്ന് തോന്നിയിട്ടുണ്ട്. പരുമല മഹത്ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ വേണം അദ്ദേഹത്തെ മനസ്സിലാക്കേണ്ടത്. അദ്ദേഹവും അതുതന്നെ അഭിലഷിച്ചു കാണണം. ഒരു പുരുഷായുസ് മുഴുവൻ പരുമല പുണ്യവാളൻ നടന്ന വഴിത്താരകളിലൂടെ നടന്ന്, അദ്ദേഹം ശ്വസിച്ച പ്രാണവായുവും, അദ്ദേഹം ജാഗരണവും ധ്യാനവും ആരാധനയും നടത്തിയ ദേവാലയത്തിൽ നിരന്തരം വസിച്ച് കാരിക്കോട്ടച്ചൻ സ്വന്തം ആയുസ്സിന് ഒരു നിർവ്വചനം നൽകുകയായിരുന്നു. ഇക്കാര്യങ്ങളെല്ലാം ഒരവകാശം പോലെ അദ്ദേഹം അഭിമാനപൂർവ്വം കയ്യാളുകയായിരുന്നു. സെമിനാരി മാനേജർ കേവലം ഒരു ഭരണകർത്താവ് മാത്രമല്ല, പരുമല എന്ന പുണ്യതീർത്ഥത്തിൽ നിത്യവും മുങ്ങിക്കുളിച്ച് ശക്തി പുതുക്കുന്ന വിശുദ്ധിയുടെ കാവൽക്കാരൻ കൂടിയാണെന്നാണ് അദ്ദേഹം കാണിച്ചു തന്നത്. പരുമലയുടെ ഭരണകർത്താവ് എന്നും പരുമല പുണ്യവാളൻ തന്നെ. ശ്രീരാമന്റെ പാദുകങ്ങൾ സിംഹാസനത്തിൽ വച്ച് അദ്ദേഹത്തിന് വേണ്ടി രാജ്യം ഭരിച്ച ഭരതനെപ്പോലെ.

നിരണം പാരമ്പര്യം എന്നും അഭിമാനത്തിന്റെയും ചരിത്രബോധത്തിന്റെയും സുകൃതമാണ്. മലങ്കരയിൽ പലതിനും വടക്കും തെക്കുമായി രണ്ട് പാരമ്പര്യ കൈവഴികൾ ഉണ്ടായിട്ടുണ്ട്. കണ്ണശകവികൾക്ക് സമാന്തരമായി നിരണം പാരമ്പര്യത്തിലെ മല്പാന്മാരുടെ ഒരു വേദ രീതിയും ആരാധനാവഴികളുമുണ്ടായിരുന്നു. മട്ടക്കൽ മല്പാന്മാർ ഈ സജീവവും ചലനാത്മകവുമായ സംഗമത്തിലെ സുപ്രധാന കണ്ണികളായിരുന്നു. കാരിക്കോട്ടച്ചനും വൈദികസ്ഥാനികളായ, പിതാമഹന്മാരും ഈ പ്രഭാപൂരത്തിലെ വീചികൾ തന്നെയായിരുന്നു. നിരണം എല്ലാറ്റിനും വലിയതു തന്നെ. അതു പള്ളിയായാലും പാരമ്പര്യമായാലും, തിരുനാളുകളായാലും, നിരണത്തുള്ളതെല്ലാം വലിയതു തന്നെയാണ്. നിരണം പള്ളിയിൽ ദീർഘനാൾ ശുശ്രൂഷിച്ച് വന്നിരുന്ന പാരമ്പര്യ നിർബന്ധമായ വൈദികശ്രേണികൾ ഈ വലിമയുടെ പര്യായങ്ങളായിരുന്നു. അവരുടെ മനസ്സും ചെയ്തികളും ഒരിക്കലും ചെറുതാവില്ല. അതാണ് നിരണം എന്ന സ്ഥലവും നാമവും സംക്രമിപ്പിക്കുന്ന വലിപ്പം. ബ. കെ. ബി. മാത്യൂസച്ചന്റെ ചിന്തയിലും ഭാവനയിലും, ഭാവങ്ങളിലും ഈ വലിപ്പം എന്നും വ്യക്തവും ദൃഢവുമായിരുന്നു

എന്ന് സഹവാസികളായ സൂഷ്മദൃക്കുകൾ സഃശിരകമ്പം സമ്മതിക്കും! നിരണം പാരമ്പര്യത്തിലെ അലംഘനീയമായ അംശമാണ് ആദർശ നിഷ്ഠയും ആത്മാഭിമാനവും. മട്ടക്കൽ മല്പാൻ പാരമ്പര്യത്തിലും കാരി ക്കോട്ട് വൈദികശ്രേണിയിലും ഇവയുടെ പ്രസരിപ്പ് ഒരു തരം ഓളം വെട്ട ലായി കാണാം.

പരുമല തിരുമേനിയുടെ കബർ കേരള വാസ്തുശില്പത്തിനും, ഭൂപ്ര കൃതിക്കും ഇണങ്ങുന്ന രീതിയിൽ പണിതു മനോഹരമാക്കുന്നതിൽ കാരി ക്കോട്ടച്ചൻ ഈ ആദർശനിഷ്ഠ പ്രകടിപ്പിച്ചിരുന്നു. പിന്നീട് പുതിയ പള്ളി പണിയുന്ന വേളയിൽ ആദ്യ ദേവാലയത്തിന്റെ പ്രധാന ബലിപീഠത്തിന് യാതൊരു വ്യതിയാനവും കൂടാതെ നിലനിർത്തണമെന്നും അല്ലാത്ത യാതൊരു പണിയും വേണ്ടായെന്നും അദ്ദേഹം പ്രഖ്യാപിച്ചത് ഹുങ്കു കൊണ്ടല്ല, പരുമലയുടെ പുണ്യചരിത്രത്തെ പുനർജ്ജനിച്ചുള്ള അദ്ദേഹ ത്തിന്റെ ആദർശം അത്ര ശക്തമായിരുന്നതുകൊണ്ടാണ്. ആദർശത്തിന്റെ ആ നിർബന്ധം ജയിക്കുക തന്നെ ചെയ്തു. പരുമല തിരുമേനി പണിയിച്ച പള്ളി പൊളിച്ച് മാറ്റിയതിനെപ്പറ്റി ഭിന്നാഭിപ്രായമുണ്ടായേക്കാം. പക്ഷേ, അതു പൊതു തീരുമാനമായി വന്നപ്പോൾ ആശുപത്രി വളപ്പിൽ പഴയ പരുമലപ്പള്ളി പുനർജനിച്ചു! ദീർഘനാൾ സെമിനാരി മാനേജരായിരുന്ന അച്ചന്റെ മനസ്സിലെ പരുമലപ്പള്ളി പൊളിച്ചുമാറ്റാൻ ആർക്കും ആയില്ലല്ലോ. ആദർശത്തിന്റെ പ്രതിരൂപമായ ആ സ്വപ്നം സെന്റ് ഗ്രീഗോറിയോസ് ആശുപത്രി വളപ്പിൽ ഗതകാല സ്മരണകൾക്ക് പുതു ജീവൻ നൽകി ക്കൊണ്ട് ഉയർന്നു നിൽക്കുന്നു.

ആരാധനകളിലും യാമപ്രാർത്ഥനകളിലും കൂടെ പടർന്നു പന്തലി ച്ചതായിരുന്നു ഈ നിഷ്ഠയും ആദർശവും. ഏഴു നേരത്തെ പ്രാർത്ഥ നകൾക്കും ആദ്യം എത്തുന്നത് കാരിക്കോട്ടച്ചനായിരിക്കും. പ്രായവും ക്ഷീണവുമായപ്പോഴും പഴയ പള്ളിയിലെ തെക്കുവശത്തെ ത്രോണോ സിനരികിൽ കുമ്പിട്ടിരിക്കുന്ന മാത്യൂസച്ചൻ ഒരു അസാധാരണ കാഴ്ച തന്നെയായിരുന്നു. ഭൗതിക കണ്ണുകൾകൊണ്ട് മാത്യൂസ് അച്ചൻ പരുമല തിരുമേനിയെ കണ്ടിട്ടില്ല. പക്ഷേ, കാണാതെ വിശ്വസിക്കുന്ന ധീരാത്മാ ക്കളിൽ ധീരനായ അദ്ദേഹത്തിന്റെ ശ്രമം മുഴുവനും പരുമല പുണ്യവാളന്റെ പഠനത്തിലും വിദ്യാർത്ഥിയായി നിലനിൽക്കാനായിരുന്നു. അനേകർക്ക് ദൈവത്തിൽ നിന്നും സൗഖ്യവും സ്വസ്ഥതയും വാങ്ങി നൽകുന്ന പുണ്യ പുരുഷന്റെ പേരിൽ ഒരു ആതുരാലയമെന്ന ആശയം ഉയർത്തി, നടപ്പി ലാക്കി അതിന്റെ കാര്യദർശിയായി അദ്ദേഹം ഉയർന്നു നിന്നു. പരുമലയുടെ വികാസത്തെപ്പറ്റി ഇനിയും കുറെ സ്വപ്നങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരുന്നുവെന്ന് തോന്നുന്നു. ഒരു തീർത്ഥാടനകേന്ദ്രമെന്ന നില യ്ക്കുള്ള പരുമലയുടെ വളർച്ചയിൽ കാരിക്കോട്ടച്ചന്റെ സംഭാവനകൾ അദ്വി

തീയമാണ്. ശക്തമായ തീരുമാനങ്ങളും, ചിട്ടയായ പ്രവർത്തനവും അദ്ദേഹത്തിന് എന്നും ഹിതകരമായിട്ടുണ്ട്. അതേസമയം സഭാപിതാക്കന്മാരോടുള്ള ആദരവിൽ അദ്ദേഹം ഏവർക്കും മാതൃകയായിട്ടുണ്ട്.

പ്രായമേറെയായി നടക്കാതെയായപ്പോഴും സ്വയം കാറോടിച്ച് സെമിനാരി ചാപ്പലിൽ പ്രാർത്ഥനയ്ക്ക് എത്തുന്ന സ്വതസിദ്ധമായ കരളുറപ്പ് നടപടികളിലും സംസാരത്തിലും നിഷ്ഠയിലും വളരെ വ്യാപിച്ചിരുന്നതായി കാണാം.

പരുമല വളരുകയാണ്; ഭൗതികമായും ആത്മികമായും. വിശ്വാസികളുടെ മനസ്സുകളിലാണ് ആ വളർച്ചയുടെ പൂർണ്ണതയുണ്ടാകേണ്ടത്. ഒരു പക്ഷേ കെ. ബി. മാത്യൂസ് അച്ചൻ സ്വപ്നം കണ്ട പരുമലയുടെ വളർച്ചയും വികാസവും ഈ വഴിക്കായിരിക്കാം. സ്വന്തം ആത്മനമസ്ക്കാരത്തിൽ, ആദർശനിഷ്ഠയിൽ, പുണ്യവാളനോടുള്ള ഭക്തിയിൽ തലയുയർത്തി അനശ്വരനായി സഭയിലും പരുമല ചരിത്രത്തിലും കാരിക്കോട്ടച്ചൻ നിലകൊള്ളുന്നു. അദ്ദേഹത്തിന്റെ അനുഗൃഹീത ജീവിതം അനശ്വരമാകട്ടെ.



# വിശ്വസ്തനായ കാവൽക്കാരൻ

## യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

ദീർഘകാലം പരുമല സെമിനാരിയുടെ മാനേജരായും റെക്ടറായും സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച ആദരണീയനായ കാരിക്കോട്ടച്ചൻ എന്ന് എല്ലാവരാലും വിളിക്കപ്പെട്ടിരുന്ന ബഹു. കെ. ബി. മാത്യൂസ് അച്ചനെക്കുറിച്ച് ഒരു അനുസ്മരണക്കുറിപ്പ് എഴുതുന്നതിൽ അഭിമാനമുണ്ട്. വരുംതലമുറയ്ക്ക് മനസ്സിലാക്കുവാൻ തക്കവണ്ണം ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത് ഒരാവശ്യവും ഒപ്പം അഭിമാനാർഹവുമാണ്. വിദ്യാർത്ഥിയായിരുന്ന കാലത്ത് പരുമലയിൽ പോകുമ്പോൾ അച്ചനെ അകലെനിന്ന് മാത്രമേ കണ്ടിട്ടുള്ളു. അതുതന്നെ പലപ്പോഴും ദേഷ്യപ്പെട്ട് ശാസിക്കുന്ന ഭാവത്തിലും. അടുത്തു കഴിഞ്ഞപ്പോഴാണ് അറിയുന്നത്, അതെല്ലാം തന്റെ ആത്മാർത്ഥതയുടെ, ഉത്തരവാദിത്വബോധത്തിന്റെ, വിശ്വസ്തതയുടെ ഭാവങ്ങളും രൂപങ്ങളും ആണെന്ന്. പിന്നീട് അച്ചൻ ഞങ്ങളുടെ വല്യച്ചനായി. ആ വലിപ്പത്തിന്റെ മാന്യതയും അന്തസ്സും അച്ചൻ അന്ത്യംവരെ കാത്തുസൂക്ഷിച്ചു. അധികാരമുള്ളപ്പോഴും ഇല്ലാത്തപ്പോഴും അച്ചനിൽ ഞാൻ കണ്ട ശ്രേഷ്ഠതയുടെ ചില കാര്യങ്ങൾ മാത്രമേ രേഖപ്പെടുത്തുന്നുള്ളു. അതിനാൽ ഒന്നാമതായി പ്രാർത്ഥനയിൽ അച്ചൻ കാണിച്ച നിഷ്ഠ. യാമപ്രാർത്ഥനകൾ നടത്തുന്ന കാര്യത്തിൽ നിർബന്ധക്കാരനായിരുന്നു. വെളുപ്പിനെ മണിയടിച്ചു കഴിഞ്ഞാലുടൻ അച്ചൻ നമസ്ക്കാരത്തിനു റെഡിയായി കഴിഞ്ഞു; എത്ര വൈകി വന്നു കിടന്നാലും. ആദ്യകാലങ്ങളിൽ സുറിയാനിയിൽ തന്നെയായിരുന്നു നമസ്ക്കാരങ്ങൾ നടത്തിയിരുന്നത്. പിന്നീട് മലയാളത്തിൽ തർജ്ജമ വന്നപ്പോൾ മലയാളത്തിലായി. അതാതു ദിവസത്തിലെ നിറ ക്രമത്തിൽത്തന്നെ ചൊല്ലിയിരുന്നു. അതു ഹൃദ്യമായും ആസ്വാദ്യമായും തന്നെ.

രണ്ടാമതു ഞാൻ കാണുന്നത് പിതാക്കന്മാരെ ബഹുമാനിക്കുന്നതിലും ആദരിക്കുന്നതിലും അംഗീകരിക്കുന്നതിലും കാണിച്ച ശ്രേഷ്ഠത. പ. ഗീവറുഗീസ്സ് ദ്വിതീയൻ ബാവായെക്കുറിച്ച് പറയുമ്പോൾ ഏഴു നാക്കാണ്. പ. ബാവായുടെ Task force -ലെ അംഗമാണെന്ന് അഭിമാനത്തോടെയാണ് പറയുന്നത്. പ. ബാവായുടെ ഉത്തമ ശിഷ്യനെന്ന നിലയിലും പ്രവർത്തിച്ചു. എത്രയെത്ര സന്ദർഭങ്ങളിൽ ഏതെല്ലാം വിഷയങ്ങളിൽ മൂകസാക്ഷിയായി. അതുപോലെതന്നെ ആയിരുന്നു യുഗപ്രഭാവനായിരുന്ന തോമ്മാ മാർ

ദീവന്നാസിയോസ് തിരുമേനിയുടെ കാര്യത്തിലും. തന്നേക്കാൾ പ്രായം കുറഞ്ഞ മെത്രാന്മാരോടും അച്ചൻ അങ്ങേയറ്റം ബഹുമാനത്തോടെയാണ് ഇടപെട്ടിട്ടുള്ളത്. അഭി. ഒസ്താത്തിയോസ് തിരുമേനി നിരണം ഭദ്രാസന ത്തിന്റെ ചുമതല ഏൽക്കുന്നവേളയിൽ, തിരുമേനിയെ വേണ്ടവണ്ണം അടു ത്തറിയാഞ്ഞതുകൊണ്ടാകാം തിരുമേനി നിരണം ഭദ്രാസന ചുമതലയിൽ വരുന്നതിൽ അല്പം ആശങ്ക ഉണ്ടാകാതിരുന്നില്ല. എന്നാൽ തിരുമേനിയെ അറിയുകയും അടുക്കുകയും ചെയ്തപ്പോൾ തിരുമേനിയുടെ വലംകൈ യായിത്തന്നെ നിന്നു. തിരുമേനിക്കും വല്യച്ചൻ എന്നു പറഞ്ഞാൽ ഒരു പ്രത്യേകതയുണ്ടായിരുന്നു.

ആതിഥ്യ മര്യാദയിലും അച്ചൻ മുൻപന്തിയിലായിരുന്നു. എപ്പോൾ ചെന്നാലും ആദ്യം ചോദിക്കുന്ന ചോദ്യം 'വല്ലതും കഴിച്ചോ?' എന്നായി രുന്നു. അടുക്കള അടച്ചു കഴിഞ്ഞാണെത്തുന്നതെങ്കിൽ അച്ചന്റെ മുറിയിൽ എന്തെങ്കിലും കാണും. അത് എടുത്തു തരികയും ചെയ്യും. സഭാശ്രുശ്രൂ ഷകന്റെ അടിസ്ഥാന സ്വഭാവമായി പ. പൗലോസ് രേഖപ്പെടുത്തിയിരി ക്കുന്നതിൽ ഒന്ന് 'അതിഥി പ്രിയനായിരിക്കണം' എന്നത് (1 തിമോത്തി യോസ് 3:2). സ്വന്തം കൈകൊണ്ട് വെള്ളം ചൂടാക്കിത്തന്നിട്ടുള്ള എത്രയോ സന്ദർഭങ്ങളുണ്ട്.

അച്ചൻ ആത്മാവിന്റെ വൈദ്യൻ മാത്രമായിരുന്നില്ല; ശരീരത്തിന്റെയും വൈദ്യൻ കൂടിയായിരുന്നു. ഹോമിയോപ്പതി ചികിത്സയിൽ അല്പം പ്രാവീ ണ്യം നേടിയിരുന്നു. അച്ചന്റെ കൈയിൽ 'ഒരു വെടിക്കുള്ള മരുന്ന്' എപ്പോ ഴും ഉണ്ടായിരുന്നു. എല്ലാ വൈദികരും അല്പം വൈദ്യം കൂടി അറിഞ്ഞിരി ക്കുന്നത് നല്ലതാണെന്നുള്ള അഭിപ്രായക്കാരനായിരുന്നു അച്ചൻ. പരുമല ആശുപത്രിയിൽ വിശ്രമജീവിതം നയിച്ചിരുന്ന അച്ചൻ അധികവും ആശ്ര യിച്ചിരുന്നത് തന്റെ സ്വന്തം ചികിത്സയെ തന്നെയായിരുന്നു എന്ന് തോന്നി പ്പോകുന്നു. അച്ചന്റെ മുറി ഒരു കൊച്ച് ഡിസ്പെൻസറി കൂടിയായിരുന്നു. പലരും സ്വന്തം മുറി സ്വന്തം ആവശ്യത്തിനു മെഡിക്കൽ സ്റ്റോറാക്കു മ്പോൾ അച്ചന്റെ മുറിയിൽ അപരർക്കായുള്ള ഡിസ്പെൻസറി തന്നെ. വി. ലൂക്കോസ് ഏവൻഗേലിസ്തയെ 'വൈദ്യനായ ലൂക്കോസ്' എന്ന് വിളി ക്കുന്നതുപോലെ വൈദ്യനായ കാരിക്കോട്ടച്ചൻ എന്ന അപരനാമം അച്ചന് അന്വർത്ഥമാണെന്നും തോന്നുന്നു.

എഞ്ചിനിയറിംഗ് മേഖലയും അച്ചൻ കൈവച്ചിട്ടുള്ളതാണ്. നിർമ്മാണ പ്രവർത്തനങ്ങളിലെല്ലാം ഒരു വല്യച്ചൻ ടച്ച് ഉണ്ടായിരുന്നു. ആയതിന് ഏറ്റവും വലിയ ഉദാഹരണമാണ് പൊളിച്ച പഴയ പരുമലപ്പള്ളി അതേപടി ആശുപത്രി കാമ്പസ്സിൽ സ്ഥാപിച്ചത്. നിർമ്മാണ മേഖല ഇന്നു വളരെ വികാസം പ്രാപിച്ചു. പണ്ടു പരുമലയിൽ നടന്ന നിർമ്മാണ പ്രവർത്തന

ങ്ങൾ അച്ചന്റെ മനസ്സിൽ രൂപംകൊണ്ടു വികാസം പ്രാപിച്ചതാണ്. പുതിയ പരുമല പള്ളിയുടെ പണിയിൽ ഈ പ്രായോഗിക ജ്ഞാനത്തിന് പ്രസക്തിയില്ലാതെ പോയി. അതു നാം അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ കബറുപൊളിച്ചു പണിയൽ നടക്കാതെ പോയതിൽ അച്ചനെപ്പോലുള്ളവരുടെ ആത്മാവുണ്ട്. പരുമലയിൽ ഒരു ആശുപത്രി ഉണ്ടാകുവാനുള്ള ഒരു പ്രധാന ഘടകം വല്യച്ചനായിരുന്നു. ഉന്നത നിലവാരമുള്ള ചികിത്സ പ്രാദേശികതലത്തിൽ ലഭിക്കണമെന്ന വലിയ ദർശനമാണദ്ദേഹത്തിന് ഉണ്ടായിരുന്നത്. നിർമ്മാണപ്രവർത്തനങ്ങളിൽ മാത്രമല്ല, റിപ്പയറിംഗ് മേഖലയിലും അച്ചൻ തന്റെ വൈദഗ്ധ്യം ഭംഗിയായി തെളിയിച്ചിട്ടുണ്ട്. ഏല്പിച്ചതത്രയും കാലം പരുമലയുടെ വിശ്വസ്ത കാവൽക്കാരനായി ജീവിക്കുവാൻ ശ്രമിച്ചു. ശോഭിതതലത്തിൽ അച്ചന്റെ ആത്മാവും വിശ്രമിക്കട്ടെ.



# പരുമല ആശുപത്രിയുടെ മാർഗ്ഗദീപം

## ഫാ. അലക്സാണ്ടർ കൂടാരത്തിൽ

(എക്സിക്യൂട്ടീവ് ഓഫീസർ, സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല)

പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ പാദസ്പർശനത്താൽ പവിത്രമായ പരുമല ദേശത്ത്, അദ്ദേഹത്തിന്റെ കബറിടം സ്ഥിതിചെയ്യുന്ന പുണ്യഭൂമിയിൽ ഒരു ആതുരാലയം തുടങ്ങണമെന്നുള്ള പ. ഗീവറുഗീസ് ദിതീയൻ ബാവായുടെ ആഗ്രഹപ്രകാരം ബ. കാരിക്കോട്ട് മാത്യൂസച്ചൻ സ്ഥലം കണ്ടെത്തി. പ. ഗീവറുഗീസ് ദിതീയൻ ബാവായുടെ പിൻഗാമി പ. ഔഗേൻ കാതോലിക്കാ ബാവായുടെ കല്പന പ്രകാരം 1975 സെപ്റ്റംബർ 11-ന്, പരുമലയിൽ സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രി പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. പരുമല സെമിനാരി മാനേജരായി സേവനമനുഷ്ഠിക്കുന്നതിനോടൊപ്പം തന്നെ ആശുപത്രിയുടെ ചുമതലയും അച്ചൻ വഹിച്ചിരുന്നു. അക്കാലത്ത് പരുമല സെമിനാരിയിലെ വരുമാനം വളരെ കുറവായിരുന്നുവെങ്കിലും സഭയ്ക്കും സമൂഹത്തിനും പ്രയോജനകരമായ ഒരു ആതുര ശുശ്രൂഷാകേന്ദ്രം സ്ഥാപിക്കുക എന്ന വലിയ ആഗ്രഹം എല്ലാ വെല്ലുവിളികളെയും അവഗണിച്ച് ബഹു. അച്ചൻ നടപ്പിലാക്കി. പരിശുദ്ധ സുന്നഹദോസിന്റെ നിർലോപ സഹായവും പരുമല അസി. മാനേജർ ഫാ. കെ. ജി. മത്തായി, ഫാ. കെ. ഒ. ജേക്കബ് കളത്രയിൽ എന്നിവരുടെ ആത്മാർത്ഥമായ പരിശ്രമവും ബഹു. കാരിക്കോട്ടച്ചന് സഹായഹസ്തമായി വർത്തിച്ചു. ബഹുമാനപ്പെട്ട അലക്സാണ്ടർ എബ്രഹാം അച്ചൻ (അപ്പു അച്ചൻ), ഡോ. അലക്സ് പോൾ, ഡോ. വർഗ്ഗീസ്, പി. സി ചാക്കോ, ഡാനിയേൽ അച്ചൻ (അമേരിക്ക) എന്നിവരെ പ്രത്യേകമായി സ്മരിക്കേണ്ടതുണ്ട്.

ഇന്നേക്ക് 32 വർഷക്കാലം മുമ്പ് പണികഴിപ്പിച്ച ആശുപത്രി കെട്ടിടം ഏതാണ്ട് 25 വർഷക്കാലം വരെ ചികിത്സ തേടിയെത്തുന്ന രോഗികളെ ഉൾക്കൊണ്ടു എന്നത് ബഹു. മാത്യൂസച്ചന്റെ ദീർഘദൃഷ്ടിയുടെ മകുടോദാഹരണമാണ്. ത്യാഗമനസ്ഥിതി, ഹോമിയോ ചികിത്സയിലുള്ള നൈപുണ്യം എന്നിവ പരുമലയിലെ നാനാജാതി മതസ്ഥർ അനുഭവിച്ചറിഞ്ഞിട്ടുള്ളതും എക്കാലവും സ്മരിക്കുന്നതുമായ കാര്യമാണ്. അദ്ദേഹം രോഗികൾക്ക് തികച്ചും സൗജന്യമായാണ് മരുന്നുകൾ നൽകി വന്നിരുന്നത്. അതിന്റെ തുടർച്ചയെന്നവണ്ണം ഇന്നും നിർദ്ധനരായ രോഗികൾക്ക് പരുമല ആശുപത്രിയിൽ മിതമായ നിരക്കിൽ ചികിത്സാ സൗകര്യം നൽകി വരുന്നു. ബഹു. അച്ചന്റെ ബന്ധുവായ ജോണിക്കുട്ടി അരികുപുറം ദാനമായി പണിതു നൽകിയിട്ടുള്ള മാന്നാർ കുരിശടിയിൽ നിന്നു ലഭിക്കുന്ന വരുമാനം പരുമലയിൽ ചികിത്സയ്ക്ക് വരുന്ന നിർദ്ധനരായവർക്ക് ചികിത്സാ

സഹായമായി പരുമല സെമിനാരിയിൽ നിന്നും നൽകി വരുന്നു.

ലോകപ്രശസ്തനായ ഹൃദ്രോഹ ചികിത്സാ വിദഗ്ദ്ധൻ ഡോ. കെ. എം. ചെറിയാൻ നേതൃത്വം നൽകുന്ന സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വസ്കുലർ സെന്റർ, സെന്റ് ഗ്രീഗോറിയോസ് ലഹരി വിമുക്ത ചികിത്സാ കേന്ദ്രം എന്നിവ കേരളത്തിൽ മുഴുവൻ അറിയപ്പെടുന്നു. ഈ ചികിത്സാ സൗകര്യങ്ങൾ ഉള്ള മദ്ധ്യതിരുവിതാംകൂറിലെ ഒരു പ്രധാന ചികിത്സാ കേന്ദ്രമായി പരുമല ആശുപത്രി ഇന്ന് വളർന്നു കഴിഞ്ഞു. ബഹുമാനപ്പെട്ട അച്ചന്റെ പരിശ്രമഫലമായി നഴ്സിംഗ് പരിശീലനത്തിന് നഴ്സിംഗ് സ്കൂൾ 1983–ൽ ആരംഭിച്ചു. ഇതു കൂടാതെ നഴ്സിംഗ് കോളജ്, കോളജ് ഓഫ് സോഷ്യൽ സയൻസ് എന്നിവ സ്തുത്യർഹമായ രീതിയിൽ ഇന്നു പ്രവർത്തിച്ചു വരുന്നു. ബഹുമാനപ്പെട്ട അച്ചൻ എല്ലാവിധ അറിവിന്റെയും ഭണ്ഡാരമായിരുന്നു. തന്റേതായ ലളിത ജീവിതശൈലി അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. ആശുപത്രിയിലെ ഒരു ചെറിയ മുറിയായിരുന്നു വാസസ്ഥലം. ഈ മുറിയിൽ ഹോമിയോ മരുന്നുകൾ, ആയുർവേദ മരുന്നുകൾ, ആശാരി മൂശാരി മേസ്തിരിമാർ തുടങ്ങിയവരുടെ എല്ലാവിധമായ പണിയായുധങ്ങൾ, ഇലക്ട്രീഷന്മാർ, പ്ലമ്പർമാർ എന്നിവരുടെ ഉപകരണങ്ങൾ എന്നിവയെല്ലാം ഉണ്ടായിരുന്നു. ഇവയെല്ലാം അച്ചൻ സ്വന്തമായി വാങ്ങിയതാണ്. തന്നെ സമീപിക്കുന്നവർക്ക് അവരുടെ ആവശ്യം അറിഞ്ഞ് അവ നൽകുകയും ചെയ്യുമായിരുന്നു. അന്യരെ തന്റെ കഴിവിനനുസരിച്ച് സഹായിക്കുക എന്നതായിരുന്നു അച്ചന്റെ ജീവിതത്തിന്റെ അടിസ്ഥാന തത്വം.

വൃത്തിയും വെടിപ്പും എപ്പോഴും അച്ചൻ കാത്തുസൂക്ഷിച്ചിരുന്നു. വസ്ത്രമണിയുന്നതിലും അന്യരോടുള്ള പെരുമാറ്റത്തിലും ദൈനംദിന കാര്യങ്ങളിലും തന്റേതായ പ്രൗഢിയും ലാളിത്യവും പരസ്പര പൂരിതങ്ങളായി കൊണ്ടുപോകുന്നതിൽ നൂറ് ശതമാനവും അച്ചൻ വിജയിച്ചു. തെറ്റ് ചെയ്തവരോട് കർക്കശമായി പെരുമാറും. വിഷമിക്കുന്നവരുടെ വേദനയിൽ പങ്കുചേരുവാനും മാത്യൂസച്ചന് കഴിഞ്ഞിരുന്നു. ആരാധനാ കാര്യങ്ങളിൽ അങ്ങേയറ്റം കൃത്യനിഷ്ഠ പാലിച്ചു. യാമപ്രാർത്ഥനകൾ യഥാസമയങ്ങളിൽ നടത്തുവാൻ അച്ചൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. സുറിയാനി ഭാഷയിൽ വളരെയധികം പ്രാവീണ്യം ഉണ്ടായിരുന്ന ബഹു. അച്ചൻ പരുമല സെമിനാരിയിൽ മല്പാനായും പ്രവർത്തിച്ചിരുന്നു. വിശുദ്ധ ആരാധന തന്റെ ശബ്ദമാധുരിയിലൂടെ – വിശ്വാസികൾക്ക് പകർന്നു നൽകുന്നതിലൂടെ – സ്വർഗ്ഗീയ മാലാഖമാരുടെ സ്തുതിപ്പ് ഭൂമിയിൽ ബഹുമാനപ്പെട്ട അച്ചൻ എത്തിച്ചുവെന്ന് പറയുന്നത് ഒട്ടും അതിശയോക്തിയാവില്ല.



# ഉണർവ്വുള്ള ആചാര്യൻ

## ഫാ. സഖറിയ പനയ്ക്കാമറ്റം

ജീവിച്ചിരിക്കുന്നവരെ തന്നെ വേണ്ട രീതിയിൽ ആദരിക്കുവാൻ നാം മറന്നുപോകുന്നു. അപ്പോൾ പിന്നെ കാലയവനികക്കുള്ളിൽ മറഞ്ഞുപോയവരെ അനുസ്മരിക്കാതിരിക്കുന്നത് സ്വാഭാവികം മാത്രമാണ്. എന്നാൽ പരുമല ദേശത്തിന്റെ ആധുനിക ശില്പികളിൽ പ്രധാനിയായ കാരിക്കോട്ടച്ചൻ നൂറ്റാണ്ടുകൾ കഴിഞ്ഞാലും മനുഷ്യമനസ്സുകളിൽ ജീവിക്കും. മലങ്കര സഭയുടെ വിശുദ്ധിയുടെയും പവിത്ര പാരമ്പര്യത്തിന്റെയും പ്രതീകമായി പരുമല ദേശം സജീവമായി നിലകൊള്ളും. തന്റെ രക്തം വെള്ളമാക്കി മാറ്റിയ ഒരു അനുഗ്രഹിക്കപ്പെട്ട ജീവിതശൈലിയുടെ മേന്മ തലമുറകൾ അനുഭവിച്ച് ആസ്വദിക്കും.

കർമ്മകുശലനും, ധർമ്മനിരതനും ധൈര്യശാലിയുമായിരുന്ന ഒരു വൈദിക ശ്രേഷ്ഠൻ! ആരുടെയും പരാക്രമത്തിന്റെ മുന്നിൽ കീഴ്പ്പെടാത്ത ഒരു പുരുഷസിംഹം. ദൈവഭക്തിയാകുന്ന അടിത്തറയിൽ നിന്ന് ഉരുത്തിരിഞ്ഞ ആജ്ഞാശക്തിയുടെ ഉടമസ്ഥൻ – രാവിലും പകലിലും ശമുവേൽ പ്രവാചകനെപ്പോലെ പ്രാർത്ഥനയിൽ ശരണപ്പെട്ടിരുന്ന മുനിശ്രേഷ്ഠൻ. സമകാലീന സമൂഹമദ്ധ്യേ വൈദിക സഹോദരങ്ങളുടെ ഹൃദയം കവർന്നെടുത്ത ആചാര്യൻ. എന്റെ സഭ, എന്റെ ഇടവക, എന്റെ പള്ളി എന്ന് എപ്പോഴും ആത്മാർത്ഥമായി ചിന്തിക്കുകയും അവയുടെ ഭദ്രതയ്ക്കുവേണ്ടി അവസാനം വരെ ജീവിച്ച് ഒരു മെഴുകുതിരിപോലെ അടങ്ങുകയും ചെയ്ത നല്ല ഇടയൻ! പരിശുദ്ധ സഭയിൽ മിശിഹായുടെ പെട്ടകത്തെ ഉത്തരവാദിത്വത്തോടെ ശുശ്രൂഷിച്ച ബഹുമാനപ്പെട്ട ആചാര്യൻ വിശുദ്ധന്മാർ വസിക്കുന്ന പ്രകാശ മണിയറയിൽ വിശ്രമിക്കുന്നു.

വൈദികരുടെ ശവസംസ്ക്കാര ശുശ്രൂഷയുടെ 7–ാം ഭാഗത്ത് ചൊല്ലുവാൻ താഴെ കാണുന്ന ഗീതം ക്രമീകരിച്ചിരിക്കുന്നു (പ്രാർത്ഥിപ്പിൻ ശ്ലീഹന്മാരെ കർത്താവോടായ്... എന്ന രീതി)

“നൈർമല്യം, താഴ്മ ശുചിത്വം – മികവേറിടും
പരിശീലനവും പൗരോഹിത്യത്തി–ന്നതിയോഗ്യ
ഏവം മാർ പൗലോസ് ശ്ലീഹാ ലേഖനമെഴുതി
പ്രിയരാം തീമോത്തിയോസിന്നും തീ – ത്തോസിനും
ദൈവത്തി – ന്നാചാര്യന്നുണർവ്വും
നടപടിയിൽ – പൂർണ്ണതയും വേണം
ഭവനം സഭയിവ ഭരണം ചെ – യ്തിടുവാൻ വൈഭവവും”

പ്രസ്തുത ഗാനത്തിലെ ഓരോ വാക്കും സ്മര്യപുരുഷനായ കാരിക്കോട്ടു മാത്യൂസച്ചനിൽ അന്വർത്ഥമായിരുന്നു എന്ന് നിസ്സംശയം പറയുവാൻ സാധിക്കും. പ്രധാന വഴികളോടു ചേർന്നുള്ള സ്ഥലങ്ങൾക്ക് ഒരു സെന്റിന് അഞ്ചു രൂപാ വിലയുള്ള കാലഘട്ടങ്ങളിൽ പ്രതിമാസം അഞ്ചു രൂപാ ഫീസ് കൊടുത്ത് മാന്നാർ ഹൈസ്കൂളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടത്തിയിരുന്ന അവസരത്തിൽ അനിതരസാധാരണമായ കഴിവ് ഒരു വിദ്യാർത്ഥി എന്ന നിലയിൽ ഉണ്ടായിരുന്നു എന്ന് സഹപാഠികളായ മേല്പാടത്തു മൂന്നുതെങ്ങിൽ കൊച്ചുകുഞ്ഞു സാറും (ഗീവർഗ്ഗീസ് ചാക്കോ) അമിച്ചേരിൽ പരേതനായ പനക്കമറ്റത്ത് പി. സി. തോമസും പല തവണ പറയുന്നത് ഈ ലേഖകൻ കേട്ടിട്ടുള്ളതാണ്.

നിരണം ഹൈസ്കൂളിൽ 8–ാം ക്ലാസിൽ ഞാൻ ഒരു വിദ്യാർത്ഥിയായി പഠിക്കുന്ന കാലഘട്ടത്തിൽ നിരണം പള്ളിയുടെ ഭിത്തിയിലെ പഴയ കുമ്മായം മാറ്റി സിമന്റ് പ്ലാസ്റ്റർ ചെയ്യുകയും, നവീന രീതിയിലുള്ള ഷേഡുകൾ ഉപയോഗിച്ച് പള്ളിയിലെ ഇലക്ട്രിക്കൽ ഫിറ്റിംഗ്സ് പുതുക്കുകയും ചെയ്ത ദിവസങ്ങൾ പുതുമ മാറാതെ ഓർമ്മയിൽ ഉണ്ട്. പണി നടക്കുന്ന സമയങ്ങളിൽ വളരെ ശുഷ്കാന്തിയോടെ അതിന് മേൽനോട്ടം വഹിക്കുന്നതിനായി ഒരു ദിവസം തന്നെ പല പ്രാവശ്യം പരുമല സെമിനാരിയിൽ നിന്നും ബഹുമാനപ്പെട്ട അച്ചൻ ഒരു ലാംബ്രട്ടാ സ്കൂട്ടറിൽ എത്തിച്ചേരുമായിരുന്നു. നിർദ്ദിഷ്ട സമയത്തിന് ശേഷം സ്കൂട്ടർ സ്റ്റാർട്ട് ചെയ്ത് വളരെ വേഗത്തിൽ അച്ചൻ പോകുന്നത് കാണുവാൻ വിദ്യാർത്ഥികളായ ഞങ്ങൾ ചുറ്റും കൂടിനിൽക്കുമായിരുന്നു. പിന്നീട് വെള്ള നിറമുള്ള ഫിയറ്റു കാറിൽ അച്ചനോടൊപ്പം ഒരു ശെമ്മാശ്ശനായി വിവിധ അവസരങ്ങളിൽ യാത്ര ചെയ്യുവാൻ ഭാഗ്യം ലഭിച്ചിട്ടുണ്ടെന്ന് പ്രത്യേകം പ്രസ്താവിക്കട്ടെ. സഭാപിതാക്കന്മാരോട് ചേർന്നു ലഭിച്ച അനുഭവങ്ങൾ അച്ചൻ വളരെ അഭിമാനത്തോടെ യാത്രാവേളയിൽ സഹയാത്രികരോട് പങ്കിടുമായിരുന്നു.

അസാമാന്യ ധൈര്യത്തിന്റെ ഉടമയായിരുന്ന ബഹുമാനപ്പെട്ട അച്ചന്റെ അസാധാരണ ജീവിതരംഗങ്ങൾ നേരിട്ട് കണ്ടിട്ടുള്ളവർക്ക് മാത്രമേ വിശ്വസനീയമായി തോന്നുകയുള്ളു.

അത്യാവശ്യത്തിന് ഓട് മാറ്റിയിടേണ്ട സന്ദർഭം വരുമ്പോൾ, പഴയ പരുമല പള്ളിയുടെ കുത്തനെയുള്ള മേൽക്കൂരയിൽ ഓട് മാറ്റിയിടാൻ പോലും അച്ചൻ മടി കാട്ടിയിരുന്നില്ല. കാലുകൾ വിറക്കാതെ മേൽക്കൂരയുടെ മുകളിൽ കയറുവാൻ കഴിവുള്ള ചുരുക്കം ചിലർ മാത്രമുള്ള ആ കാലയളവിൽ ജോലിക്കാരെ സഹായിക്കാൻ മുകളിൽ കയറുന്നതും അച്ചൻ തന്നെയായിരുന്നു. സ്വന്തം ഭവനത്തിനു വേണ്ടി ചെയ്യുന്ന ജോലിയേക്കാൾ ശ്രദ്ധയോടും ഏകാഗ്രതയോടും കൂടി പ്രസ്തുത കാര്യങ്ങൾ നിർവ്വഹിക്കുകയും ചെയ്തിരുന്നു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹാ ഒരു പട്ടക്കാരൻ പോലുമല്ലായിരുന്നുവെന്ന വേദവിപരീതം യാക്കോബ് തൃതീയൻ പാത്രിയർക്കീസ് പരിശുദ്ധ ഔഗേൻ ബാവായുടെ പേർക്ക് കല്പന വഴിയായി അറിയിച്ചു എന്ന വിവരം ദേവലോകം അരമനയിൽ നിന്നും ടെലഫോണിൽ പത്തനാപുരത്ത് തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയെ ധരിപ്പിക്കുകയുണ്ടായി. അന്നേദിവസം തന്നെ ദേവലോകത്ത് പോകുവാൻ തീരുമാനിച്ച മാർ ദീവന്നാസ്യോസ് തിരുമേനി തന്റെ യാത്ര ക്രമീകരിച്ചത് പരുമല വഴിയായിരുന്നു. പരുമല എത്തിയപ്പോഴേക്കും ബഹുമാനപ്പെട്ട കാരിക്കോട്ടച്ചൻ രണ്ടു പുസ്തകങ്ങൾ കൊണ്ടുവന്ന് തിരുമേനിയെ വായിച്ചു കേൾപ്പിക്കുകയുണ്ടായി. അബ്ദൽ ആഹാദ് റമ്പാൻ എഴുതിയ (യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ) സുറിയാനി സഭാചരിത്രം, പേജ് 160–164. “പരിശുദ്ധ റൂഹായുടെ നൽവരത്തിന് ശേഷം മാർത്തോമ്മാ ശ്ലീഹാ പാലസ്തീൻദേശങ്ങളിൽ പ്രസംഗിച്ചു. പിന്നീട് പേർഷ്യയിൽ എത്തി. എ. ഡി. 52–ൽ കടൽമാർഗ്ഗം കൊടുങ്ങല്ലൂരിൽ വന്ന് സുവിശേഷം ഘോഷിച്ചു. ശക്തിമത്തായ പ്രസംഗങ്ങൾ മൂലം പല ഉൽകൃഷ്ട വംശജരും ക്രിസ്തുമാർഗ്ഗം സ്വീകരിച്ചു. ഏഴു സ്ഥലങ്ങളിൽ പള്ളികൾ സ്ഥാപിച്ചു. ഈ ബാല സഭയെ ഭരിക്കുവാൻ നാലു കുടുംബങ്ങളിൽ നിന്നും അദ്ദേഹം സ്ഥാനം കൊടുത്ത് പട്ടക്കാരെ ഏർപ്പെടുത്തി. എ. ഡി. 72–ൽ ശ്ലീഹാ രക്തസാക്ഷിയായി നിദ്ര പ്രാപിച്ചു.”

അതോടൊപ്പം വന്ദ്യ കണിയാൻപറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പായുടെ *മലങ്കര സുറിയാനി സഭ* എന്ന ചരിത്ര ഗ്രന്ഥത്തിൽ ഇപ്രകാരം കാണുന്നു (പേജ് 3): കേരള സഭയുടെ ഉല്പത്തിക്ക് കാരണക്കാരൻ മാർത്തോമ്മാ ശ്ലീഹായാകുന്നു. വി. ശ്ലീഹാ മലങ്കരയിൽ ദിവ്യബലി അർപ്പിച്ചിട്ടുണ്ട് എന്നത് പുതിയനിയമ ദൃഷ്ടിയിൽ സ്വീകാര്യമാണ്. വി. കുർബ്ബാനയ്ക്ക് അദ്ദേഹം പുളിയുള്ള അപ്പം ഉപയോഗിച്ചിരുന്നു. മലങ്കരയ്ക്ക് പ്രദാനം ചെയ്ത ക്രമം വി. യാക്കോബിന്റെ തക്സാ പ്രകാരം ആണ്. അദ്ദേഹം മലങ്കരയിൽ ഏഴരപ്പള്ളികൾ സ്ഥാപിച്ചു എന്നും നാലു കുടുംബങ്ങളിൽ നിന്ന് പട്ടക്കാരെ വാഴിച്ചു എന്നുള്ളതും വിശ്വാസ്യമാണ്. അദ്ദേഹത്തിന്റെ കാലശേഷം വി. ശ്ലീഹയുടെ കൈകളാൽ സ്ഥാനം നൽകപ്പെട്ട കശ്ശീശ്ശന്മാർ മാത്രമാണ് ഈ സഭയെ നയിച്ചത്.” പാത്രിയർക്കീസിന്റെ കൂടെ നിന്നവർ ആരോ വഞ്ചിച്ചിരിക്കാനേ വഴിയുള്ളു എന്ന അഭിപ്രായം പറഞ്ഞശേഷം മാർ ദീവന്നാസ്യോസ് തിരുമേനിയോടൊപ്പം പ. ബാവാ തിരുമേനിയെ നേരിട്ടു കണ്ട് സംസാരിക്കുവാൻ കാരിക്കോട്ടച്ചനും തിരുമേനിയുടെ കാറിൽ ദേവലോകത്ത് എത്തി ഗൗരവപൂർവ്വം അതിപ്രധാനമായ കാര്യങ്ങൾ ചർച്ച ചെയ്തതിന് ഈ ലേഖകൻ സാക്ഷിയാണ്.

പുതുതായി പണിത പരുമലപ്പള്ളി ഒരു വിവാദ വിഷയം ആയതിനാൽ

കൂടുതൽ അതിനെക്കുറിച്ച് പരാമർശിക്കുന്നില്ല. എങ്കിലും ബ. കാരിക്കോട്ട ച്ചൻ വളരെ വേദനയോടെ സഭാമേലദ്ധ്യക്ഷന്മാരോടും വൈദിക സഹോദ രങ്ങളോടും ആവർത്തിച്ചു പറഞ്ഞിട്ടുള്ളത് ഇവിടെ പ്രസ്താവിക്കട്ടെ. പഴയ പള്ളി പൊളിച്ച് പുതിയ ദേവാലയം പണിയുവാനാണ് ഉദ്ദേശിച്ചിരു ന്നതെങ്കിൽ അതിന് ഞാൻ സമ്മതിക്കയില്ലായിരുന്നു, ഞാൻ ഒപ്പിടുകയും ഇല്ലായിരുന്നു. പരിശുദ്ധ സുന്നഹദോസ് എന്നെ ചുമതലപ്പെടുത്തിയിരു ന്നെങ്കിൽ ഇപ്പോൾ ചെലവായതിന്റെ പകുതി ചെലവിൽ West Minister Abbey-യേക്കാൾ മനോഹരമായ ദേവാലയം പഴയ പള്ളി പൊളിക്കാതെ തന്നെ ഞാൻ പണികഴിപ്പിച്ചുകൊടുക്കുമായിരുന്നു.” ബഹുമാനപ്പെട്ട അച്ചന്റെ അഭിപ്രായത്തെ മാനിക്കുന്ന ലക്ഷക്കണക്കിന് ആളുകൾ അന്നും ഇന്നും സഭയിൽ ഉണ്ടെന്നുള്ളത് ഒരു അറിയപ്പെടുന്ന സത്യം മാത്രമായി ശേഷിക്കുന്നു. ‘പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയോ, കാലം ചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയോ സാന്നിദ്ധ്യം പുതിയ പള്ളി പണിത അവസരത്തിൽ ഉണ്ടായിരുന്നെങ്കിൽ പഴയ പള്ളിയുടെ ഒരു കല്ലു പോലും മാറ്റപ്പെടുകയില്ലായിരുന്നു..!’ എന്നും അച്ചൻ കൂട്ടിച്ചേ ർത്തിരുന്നു. ബഹുമാനപ്പെട്ട അച്ചൻ മുടങ്ങാതെ യാമപ്രാർത്ഥനകൾ നടത്തിയ ദേവാലയത്തോട് ചേർന്നു തന്റെ ഭൗതികശരീരം അന്ത്യവിശ്രമം കൊള്ളണമെന്നുള്ളത് ദൈവനിയോഗമായിത്തന്നെ കണക്കാക്കാം. ശക്തിയായ എതിർപ്പുകൾ ഉണ്ടായിരുന്നെങ്കിലും പഴയ പരുമലപള്ളിയുടെ ഒരു ഭാഗം പോലും നഷ്ടപ്പെടുത്താതെ സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ ക്യാമ്പസിൽ അത് പുനഃസ്ഥാപിക്കുന്നതിന് അച്ചന് സാധിച്ചു. ഒരേ സ്ഥലത്തു തന്നെ രണ്ടു പള്ളികൾ ഉണ്ടായാൽ രണ്ട് ഇട വകകളായി രൂപംകൊള്ളുമെന്ന വ്യാഖ്യാനം കേവലം ബാലിശമാണെന്നും സ്വാർത്ഥ താല്പര്യം മുൻനിർത്തി ആണെന്നും അച്ചൻ യഥാസമയം മന സ്സിലാക്കി ബുദ്ധിയോടെ പ്രവർത്തിച്ചു. പഴയ പരുമലപള്ളി തലമുറകൾക്ക് എന്നും കാണുവാൻ തക്ക നിലയിൽ രൂപഭേദം വരുത്താതെ മാറ്റിസ്ഥാ പിച്ചതും പുതിയ പള്ളിയേക്കാൾ മലങ്കരസഭയ്ക്ക് വലിയ മുതൽക്കൂട്ടാ യിത്തീരുകതന്നെ ചെയ്തു.



“തക്ക സമയത്ത് തന്റെ വീട്ടുകാർക്ക് ഭക്ഷ ണം കൊടുപ്പാനായി അവർക്കായി യജമാനനാൽ നിയമിക്കപ്പെട്ട വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ ആരായിരിക്കും. തന്റെ യജമാനൻ വരു മ്പോൾ ഇപ്രകാരം ചെയ്യുന്നതായി കാണുന്ന ദാസൻ ഭാഗ്യവാൻ” (വി. മത്തായി 24:45-46). ദൈവാലയത്തിന്റെ അലങ്കാരമായി ശോഭിച്ചി രുന്ന പിതാവേ, സന്തോഷ മണവറയിൽ ഞങ്ങൾ അങ്ങയെ കാണുവാൻ ഇടയാകട്ടെ.

# മട്ടയ്ക്കൽ കുടുംബയോഗത്തിന്റെ അനുസ്മരണം

## റവ. സൈമൺ ബഹനാൻ

### (പ്രസിഡന്റ്, മട്ടയ്ക്കൽ കുടുംബയോഗം)

ഇരുപതാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്കും സമൂഹത്തിനും സജീവ നേതൃത്വം നൽകിയ മട്ടയ്ക്കൽ കുടുംബത്തിലെ അഗ്രഗണ്യനായിരുന്നു ബഹു. കെ. ബി. മാത്യൂസച്ചൻ. കാരിക്കോട്ട് ബർസ്ലീബി കത്തനാരുടെ നാലാമത്തെ മകനായി 1914-ൽ ജനിച്ച പൊടിക്കുഞ്ഞ് 24-ാമത്തെ വയസ്സിൽ കെ. ബി. മാത്യൂസ് കത്തനാരായി പട്ടം കെട്ടപ്പെട്ടു. കുറച്ചുനാൾ സിലോണിൽ വൈദിക ശുശ്രൂഷ നിർവ്വഹിച്ച അദ്ദേഹം 1940-ൽ പരുമല സെമിനാരിയുടെ മാനേജരായി നിയമിതനായി. നീണ്ട 45 വർഷക്കാലം ആ ചുമതല സ്തുത്യർഹമായി അദ്ദേഹം നിർവഹിച്ചു. പരുമല സെമിനാരിയെ ഇന്നത്തെ നിലയിലേയ്ക്കുയർത്തുവാനായി വളരെയധികം കഷ്ടനഷ്ടങ്ങൾ സഹിക്കുകയും ക്ലേശം അനുഭവിക്കുകയും ചെയ്ത അദ്ദേഹം മട്ടയ്ക്കൽ കുടുംബത്തിന്റെ അഭിമാനവും അനേകരുടെ ആത്മീയ ഗുരുവും ആയിരുന്നു. ഒരു കാലത്ത് അന്യാധീനപ്പെട്ടുപോയ സഭയുടെ സ്വത്തുക്കൾ വീണ്ടെടുക്കുന്നതിനും വീണ്ടെടുത്തവ സംരക്ഷിക്കുന്നതിനും അച്ചൻ കാട്ടിയ പാടവവും ധീരതയും പ്രശംസനീയമത്രെ. എം. ഡി. സ്കൂളുകളുടെ മാനേജരായി കുറച്ചുനാൾ പ്രവർത്തിച്ച അദ്ദേഹം വിദ്യാഭ്യാസ രംഗത്തും തന്റെ വ്യക്തിമുദ്ര പതിച്ചു. ഒരു ഹോമിയോ ഡോക്ടറായി അച്ചൻ പരുമല ആശുപത്രിയുടെ ആരംഭത്തിനും വളർച്ചയ്ക്കും മുഖ്യപങ്കാളിത്തം വഹിച്ചു. വളരെ കർശനമായ നിലപാടുകൾ സ്വീകരിച്ചിരുന്ന അദ്ദേഹത്തിന് എതിരാളികൾ ഉണ്ടായത് സ്വാഭാവികം മാത്രം.

ബഹു. മാത്യൂസച്ചൻ ഓർത്തഡോക്സ് സഭയിലെ ഒരു വൈദികൻ എന്നതുപോലെ തന്നെ ഒരു ദേശത്തിന്റെ നേതാവ് കൂടിയായിരുന്നു. പരുമല പാലത്തിന്റെ നിർമ്മാണം, പരുമല ദേശത്തിന്റെ വികസനം, നിരണം പ്രദേശത്തിന്റെ ആദ്ധ്യാത്മികവും സാമൂഹ്യവുമായ ഉന്നതി എന്നീ വിവിധ മേഖലകളിൽ അച്ചന്റെ പങ്കാളിത്തവും നേതൃത്വവും എടുത്തു പറയത്തക്കതാണ്. വിവിധ ജാതിമതസ്ഥരായ അനേകർ അച്ചനെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. അനേകർ അച്ചന്റെ സ്നേഹത്തിന് പാത്രീഭൂതരായി എന്നത് ഏറെ ശ്രദ്ധേയമായ കാര്യമാണ്. ലാളിത്യവും, ഗാംഭീര്യവും, കർക്കശവും, വിശാലതയും അദ്ദേഹത്തിന്റെ

വ്യക്തിത്വത്തിന്റെ സവിശേഷതകളായിരുന്നു. ഒരു വശത്ത് വിട്ടുവീഴ്ചയില്ലാത്ത ഓർത്തഡോക്സിയും മറുഭാഗത്ത് എല്ലാവരെയും ഉൾക്കൊള്ളുവാനുള്ള വിശാലതയും ബഹു. അച്ചന്റെ നിസ്തുലതയായിരുന്നു. ഒരു വൈദികൻ എന്ന നിലയിലും ഒരു ഭരണാധികാരി എന്ന നിലയിലും ഒരു മനുഷ്യസ്നേഹി എന്ന നിലയിലും വ്യക്തിമുദ്ര പതിച്ച ബഹു. കെ. ബി. മാത്യൂസച്ചൻ മട്ടയ്ക്കൽ കുടുംബത്തിന്റെ അഭിമാനഭാജനമാണ്. സഭയുടെയും സമൂഹത്തിന്റെയും സ്വന്തം കുടുംബത്തിന്റെയും ഉന്നതിയ്ക്കുവേണ്ടി ജീവിതം സമർപ്പിച്ച ഭാഗ്യസ്മരണീയനായ കെ. ബി. മാത്യൂസ് അച്ചന്റെ സ്മരണയ്ക്ക് മുൻപിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# ആരാധന സ്വർഗ്ഗത്തിൽ


## ഫാ. അലക്സാണ്ടർ ഏബ്രഹാം
### (നിരണം ഭദ്രാസന സെക്രട്ടറി, ബഥനി അരമന, തിരുവല്ല)


പരിശുദ്ധ പരുമല തിരുമേനിയുടെ സന്നിധിയിൽ പരുമല സെമിനാരി മാനേജരായും റെക്ടറായും 50-ൽപരം വർഷങ്ങൾ ശുശ്രൂഷയനുഷ്ഠിക്കുവാനുള്ള വലിയ ഭാഗ്യം സിദ്ധിച്ച വൈദികശ്രേഷ്ഠനായിരുന്നു ബഹുമാനപ്പെട്ട കാരിക്കോട്ട് മാത്യൂസ് അച്ചൻ. തന്നെ ഏല്പിക്കുന്ന ഏത് ഉത്തരവാദിത്വവും വളരെ ഭംഗിയായി നിറവേറ്റാനുള്ള അച്ചന്റെ കഴിവ് അസാധാരണമായിരുന്നു. വിവിധ തുറകളിൽ വ്യക്തിമുദ്ര പതിച്ചിട്ടുള്ള ബഹു. അച്ചൻ ഒരു ബഹുമുഖപ്രതിഭ തന്നെയായിരുന്നു. സേവന പ്രവർത്തനങ്ങളിലുള്ള താല്പര്യവും പ്രാർത്ഥനയിലുള്ള ശുഷ്കാന്തിയും അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ വേറിട്ടു നിർത്തുന്നു.

ബഹു. കെ. ബി. മാത്യൂസച്ചനെപ്പറ്റി ചിന്തിക്കുമ്പോൾ ഒരു വേദവാക്യം വളരെ അർത്ഥവത്തായി തോന്നുന്നു: “നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു, നിങ്ങൾ പോയി ഫലം കായിക്കേണ്ടതിനും നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനും നിങ്ങളെ ആക്കിവെച്ചുമിരിക്കുന്നു” (യോഹ. 15, 16). ദൈവം തിരഞ്ഞെടുത്തു എന്ന ബോധ്യം ക്രൈസ്തവ ജീവിതത്തിന്റെ വലിയ ബലമാണ്. കെ. ബി. മാത്യൂസ് അച്ചന്റെ വൈദിക ജീവിതം അർപ്പണബോധത്തോടെ ദൈവവിളിയുടെ വ്യക്തമായ ബോധ്യമുള്ളതായിരുന്നു. അതുകൊണ്ടു തന്നെ ഏല്പിച്ച കാര്യങ്ങൾ വിശ്വസ്തതയോടെ പൂർത്തിയാക്കുന്നതിന് അച്ചൻ ശ്രമിച്ചിരുന്നു. തന്നാൽ ആകുന്നവിധം സഭയെ ശുശ്രൂഷിക്കുക എന്ന പ്രതിജ്ഞ, ദൈവം അദ്ദേഹത്തെ തിരഞ്ഞെടുത്തു എന്ന വിശ്വാസത്തിൽ നിന്നായിരുന്നു. മഹാനായ ജോൺ എഫ്. കെന്നഡി പറഞ്ഞതുപോലെ രാജ്യം എനിക്കു വേണ്ടി എന്തു ചെയ്തു എന്നല്ല, ഞാൻ രാജ്യത്തിനു വേണ്ടി എന്തു ചെയ്തു എന്നതാണ് ഓരോരുത്തരും ചിന്തിക്കേണ്ടത്. അതുപോലെ കെ. ബി. മാത്യൂസ് അച്ചന്റെ ജീവിതം സഭയ്ക്കു വേണ്ടി എന്തെല്ലാം പ്രവർത്തിക്കാം എന്നതായിരുന്നു. നമ്മളാൽ ആകുന്ന സേവന പ്രവൃത്തികൾ സഭയ്ക്കു വേണ്ടി ചെയ്യുമ്പോഴാണ് നാം യഥാർത്ഥത്തിൽ സഭാസ്നേഹികളും ദൈവവിശ്വാസികളുമായി തീരുന്നത്.

സുറിയാനി ഭാഷ നല്ലതുപോലെ കൈകാര്യം ചെയ്യുവാനുള്ള കഴിവ് അച്ചനുണ്ടായിരുന്നു. സുറിയാനി രാഗങ്ങൾ ശരിക്കും ഗ്രഹിച്ചിരുന്നതിനാൽ വളരെ ഹൃദ്യമായി യാമപ്രാർത്ഥനകളും മറ്റും നിർവഹിക്കുവാൻ പ്രത്യേക കഴിവ് അച്ചനുണ്ടായിരുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ

യും അദ്ദേഹത്തിന്റെ ശിഷ്യനായിരുന്ന പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും അനുഗ്രഹം അദ്ദേഹത്തിന് എപ്പോഴും ഉണ്ടായിരുന്നു. അത് അദ്ദേഹത്തിന്റെ ജീവിതാനുഭവങ്ങളിൽ പലപ്പോഴും സാക്ഷ്യമായിട്ടുണ്ട്. തടാകം ആശ്രമത്തിൽ ബിഷപ്പ് പാക്കൻഹാം വാൽഷിന്റെ ശിക്ഷണത്തിൽ കരുവാറ്റ കാവനാട്ട് കെ. സി. കുര്യാക്കോസച്ചനുമായി താമസിച്ച് പരിശീലനം സിദ്ധിച്ചിട്ടുണ്ട്. വളരെ നിഷ്ഠയോടുകൂടിയ ഒരു ജീവിതം നയിക്കുവാൻ അദ്ദേഹം ശീലിച്ചിരുന്നു. അദ്ദേഹം ഒരു സമയത്ത് കായ്കനികൾ മാത്രം ഭക്ഷിച്ചാണ് ജീവിച്ചിരുന്നത്. അത് അദ്ദേഹത്തിന്റെ ജീവിതത്തെയും, ആരാധനയെയും ഏറെ സൗമ്യവും മധുരതരവുമാക്കി മാറ്റിയിരുന്നു. ഈ സമയത്തുള്ള അദ്ദേഹത്തിന്റെ ആരാധന കണ്ടിട്ട് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി വളരെ ശ്രേഷ്ഠമായ ഒരു അഭിപ്രായം പറഞ്ഞു. "തന്റെ ആരാധന താൻ സ്വർഗ്ഗത്തിൽ നിന്നും ചൊല്ലുന്ന അനുഭവമാണ്." ഏതൊരു കാർമ്മികനെയും സംബന്ധിച്ച് ഈ ഒരഭിപ്രായം അന്വർത്ഥമാകുമ്പോഴാണ് വിശ്വാസികൾക്ക് ദൈവകൃപ ലഭിക്കുന്നത്. ആരാധിക്കുവാനായി കടന്നുവരുന്ന വിശ്വാസികളെ സ്വർഗ്ഗത്തിലേയ്ക്ക് നയിക്കുവാനുള്ള ആർജ്ജവം ഓരോ പട്ടക്കാരനും തന്റെ ഭക്തിയിൽ നിന്നും, നിഷ്ഠയിൽ നിന്നും, ശുദ്ധിയിൽ നിന്നും ഉണ്ടാകണം. ബഹു. കാരിക്കോട്ട് അച്ചന് തന്റെ ആരാധനാനുഭവത്തെ സ്വർഗ്ഗീയമാക്കി മാറ്റുവാനുള്ള പ്രേരണ ദൈവസാന്നിദ്ധ്യബോധം കൊണ്ടാണ് ഉണ്ടായത്. "യഹോവ തന്റെ വിശുദ്ധ മന്ദിരത്തിലുണ്ട്. യഹോവയുടെ സിംഹാസനം സ്വർഗ്ഗത്തിലാകുന്നു" (സങ്കീ. 11:4). ദേവാലയത്തിൽ ആരാധനയ്ക്കായി വരുന്നവരിൽ ദൈവസാന്നിദ്ധ്യബോധം കുറഞ്ഞുവരുന്ന ഈ കാലഘട്ടത്തിൽ യഹോവ വിശുദ്ധ ദേവാലയത്തിലുണ്ടെന്നും, അവന്റെ സിംഹാസനമാണ് പരിശുദ്ധ ത്രോണോസെന്നും വ്യക്തമായ വിശ്വാസവും ബോധ്യവുമാണ് ഓരോ ഭക്തനും ഉണ്ടാകേണ്ടതെന്ന് അച്ചന്റെ ആരാധനാനുഭവം നമ്മെ പഠിപ്പിക്കുന്നു. സ്വർഗ്ഗീയമായ ആരാധനാനുഭവമുള്ളവരുടെ സ്വഭാവത്തിൽ ദൈവികകൃപയുടെ അഥവാ ദൈവതേജസ്സിന്റെ അടയാളങ്ങൾ കണ്ടെത്താനാകും. ബഹു. അച്ചന്റെ ജീവിതത്തിലെ ഹൃദയനൈർമല്യവും, ആതിഥ്യമര്യാദയും, ജീവകാരുണ്യ പ്രവർത്തന താല്പര്യവും, പ്രാർത്ഥനാ ജീവിതവും ആരാധനയിലൂടെ ലഭിക്കേണ്ട ദൈവതേജസ്സിന്റെ സാക്ഷ്യമാണ്.

ബഹു. കാരിക്കോട്ടച്ചൻ ഏതെങ്കിലും വ്യക്തിപരമായ പിണക്കമോ ഈർഷ്യയോ ജീവിതത്തിന്റെ സ്ഥായീഭാവമായി കൊണ്ടുനടക്കാറില്ലായിരുന്നു. ആരോടുംതന്നെ ശത്രുതാമനോഭാവം വെച്ചുപുലർത്തുന്ന ആൾ അല്ലായിരുന്നു അച്ചൻ. വിശുദ്ധ ആരാധനയിൽ നിന്ന് ലഭിക്കേണ്ട ഏറ്റവും മഹത്തരമായ ഹൃദയ നൈർമ്മല്യമാണ് ഈ സ്വഭാവത്തിന്റെ അടിസ്ഥാന

കാരണമെന്ന് നമ്മൾക്ക് വിലയിരുത്താം.

ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് വളരെ അധികം മുൻതൂക്കം നൽകിയിരുന്ന അച്ചൻ ആതുര സേവനത്തെ വളരെ പ്രാധാന്യത്തോടെ കണ്ടിരുന്നു. വളരെ പ്രഗല്ഭമായി ഹോമിയോ ചികിത്സ നൽകാൻ അച്ചന് കഴിയുമായിരുന്നു. ശരീരത്തിൽ വിഷം ബാധിച്ച ഒരു ബാലന് അച്ചൻ രണ്ട് ഡോസ് മരുന്ന് നൽകി രോഗം ശമിച്ചത് നേരിട്ടു കാണുവാൻ സാധിച്ചതാണ്. ഇന്ന് പരുമലയിൽ കാണുന്ന പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയെ കാലഘട്ടത്തിന്റെ ആവശ്യമായി മുൻകൂട്ടി കണ്ട് അതിന് നേതൃത്വം നൽകിയത് ബഹു. കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചനാണ്. അച്ചന്റെ ജീവകാരുണ്യ പ്രവർത്തനത്തിന്റെ മകുടമായി അത് നിലനിൽക്കും എന്നതിൽ സംശയമില്ല.

വല്യച്ചന്റെ ആതിഥ്യ മര്യാദയുടെ നല്ല ഫലങ്ങൾ അനുഭവിച്ചിട്ടുള്ളവർ അദ്ദേഹത്തെ ഒരിക്കലും മറക്കില്ല. 50-ൽപരം വർഷങ്ങൾ പരുമല സെമിനാരി മാനേജരായി സേവനമനുഷ്ഠിച്ചപ്പോൾ അവിടെ മേല്പട്ടക്കാരും, പ. ബാവാതിരുമേനിമാരും അച്ചന്റെ അഥിതി സൽക്കാരത്തെ മുക്തകണ്ഠം പ്രശംസിച്ചിരുന്നു. അവിടെ എത്തുന്ന എല്ലാവരെയും സൽക്കരിച്ച് അയയ്ക്കുവാനുള്ള ആഗ്രഹം അച്ചൻ പ്രകടിപ്പിച്ചിരുന്നു. അച്ചന്റെ പഠിപ്പിക്കലുകളിൽ എന്നും ഹൃദയത്തിൽ തങ്ങി നിൽക്കുന്ന ഒന്ന് പ്രാർത്ഥനയെക്കുറിച്ചുള്ള അച്ചന്റെ ദർശനമാണ്. രാവിലെയും വൈകിട്ടുമുള്ള പ്രാർത്ഥന അച്ചൻ മുടക്കിയിരുന്നില്ല. പ്രാർത്ഥനയിൽ മടി കാണിക്കുമ്പോൾ ജീവിതത്തിൽ ദോഷം വന്ന് ഭവിക്കാൻ പോകുന്നതിന്റെ ലക്ഷണമാണെന്ന് അച്ചൻ ഉപദേശിച്ചിരുന്നു. പതിവായി പ്രാർത്ഥിക്കുന്നതിന് വളരെ പ്രചോദനം നൽകുന്ന ഒരു ചിന്തയായി എപ്പോഴും ഇത് തോന്നാറുണ്ട്. പ. പൗലോസ് ശ്ലീഹാ തെസ്സലോനിക്കരോട് പറയുന്നതുപോലെ 'ഇടവിടാതെ പ്രാർത്ഥിപ്പിൻ' (1 തെസ്സ. 5:17) എന്ന സന്ദേശമാണ് ഇതിന്റെ ആധാരം.

ബഹു. കെ. ബി. മാത്യൂസച്ചനുമായുള്ള എന്റെ വ്യക്തിപരമായ അടുപ്പം സുദൃഢമായിരുന്നു. വളരെ നല്ല ഒരു സേവന മാതൃകയാണ് അച്ചൻ കാട്ടിത്തന്നത്. ഏതു കാര്യം ചെയ്യുന്നതിനും ഒരു മടിയും കാണിക്കാത്ത അച്ചന്റെ എഞ്ചിനിയറിംഗ് വൈദഗ്ദ്ധ്യം അത്ഭുതകരമായിരുന്നു. സ്വന്തം വണ്ടി ഓടിക്കുന്നതിനും, അത് നന്നാക്കുന്നതിനും, എന്തിന് പരുമല സെമിനാരിയുടെ ഒരു ഓട് പൊട്ടിയപ്പോൾ പരസഹായമില്ലാതെ അത് നന്നാക്കുന്നതിനും (മാറുന്നതിനും) അച്ചൻ സാമർത്ഥ്യം കാട്ടിയിരുന്നു. സഹപ്രവർത്തകരോട് എപ്പോഴും കരുതലും സ്നേഹവും അച്ചൻ ആത്മാർത്ഥമായി പ്രദർശിപ്പിച്ചിരുന്നു. എല്ലാറ്റിനും ഉപരിയായി അവരുടെ ഉയർച്ചയിൽ അച്ചൻ അഗാധമായി സന്തോഷിച്ചിരുന്നു.

അതുകൊണ്ടുതന്നെ ഒരു പിതാവിന്റെയും, ഗുരുവിന്റെയും സ്ഥാനത്ത് നിന്ന് സ്നേഹിക്കുകയും നിർദ്ദേശങ്ങൾ നല്കുകയും ചെയ്തിരുന്ന സ്നേഹനിധിയായ ഒരു സാമീപ്യമായിരുന്നു എനിക്ക് കെ. ബി. മാത്യൂസച്ചൻ. കൊരിന്ത്യ ലേഖനത്തിൽ പ. പൗലോസ് ശ്ലീഹാ, ഓർമ്മിപ്പിക്കുന്നതു പോലെ സുവിശേഷത്തിലൂടെ അക്ഷരാർത്ഥത്തിൽ നമ്മൾക്ക് പിതാക്കന്മാരായി തീരുന്നവരുടെ ഏറ്റവും നല്ല ഉദാഹരണമാണ് കാരിക്കോട്ടച്ചൻ. 'നിങ്ങൾക്ക് ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാർ ഉണ്ടെങ്കിലും, പിതാക്കന്മാർ ഏറെയില്ല, ക്രിസ്തുയേശുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്തിൽ ജനിപ്പിച്ചത്' (1 കൊരി. 4:15). കെ. ബി. മാത്യൂസ് അച്ചന്റെ സ്മരണ ഒരു നല്ല ആത്മീയ പിതാവിന്റെ വാത്സല്യം നിറഞ്ഞ അനുഭവമായി എന്നും നിലനിൽക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

# ചില ഭൂതകാല സ്മരണകൾ

## പ്രൊഫ. ഫാ. കോശി ചാക്കോ, പ്രിൻസ് വില്ല

പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ വാത്സല്യവാനായിരുന്ന മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാരുടെ കൊച്ചുമകനും എന്റെ വല്യമ്മാച്ചന്റെ മകനുമായിരുന്ന കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചന്റെ നിസ്തുലമായ പൗരോഹിത്യ സേവനവും സന്യാസജീവിതവും കർത്തൃസ്നേഹവും ജീവകാരുണ്യ പ്രവർത്തനശൈലിയും എന്നെ എപ്രകാരം ആകർഷിച്ചു എന്ന് അല്പം ചിന്തിക്കുവാനാണ് ആഗ്രഹിക്കുന്നത്.

ബഹുമാനപ്പെട്ട അച്ചന്റെ വല്യമാവിയുടെ സീമന്ത പുത്രനായ എന്റെ പിതാവിനോടുള്ള സ്നേഹവും ബഹുമാനവും മൂലം എന്റെ ബാല്യകാലത്തിൽതന്നെ അച്ചനച്ചായൻ എന്നെ വാത്സല്യത്തോടെ വീക്ഷിച്ചിരുന്നു. ഓർത്തഡോക്സ് സഭയിലെ കർമ്മകുശലനായ ഒരു പട്ടക്കാരനായി ഇവനെ രൂപാന്തരപ്പെടുത്തണമെന്ന് എന്റെ പിതാവിനോടും മാതാവിനോടും അദ്ദേഹം പറയുമായിരുന്നു. അച്ചനച്ചായന്റെ പ്രേരണയുടെ ഫലമായിട്ടാണ് ഉന്നതവിദ്യാഭ്യാസം നേടിയശേഷം ഞാൻ നമ്മുടെ സഭയിലെ ഒരു പട്ടക്കാരനായി തീർന്നത്. അതിൽ അതീവ ചാരിതാർത്ഥ്യം ഉണ്ട്. സുറിയാനി ഭാഷയിൽ രചിച്ചിട്ടുള്ള തക്സായിൽ നിന്ന് തൽക്ഷണം വിവർത്തനം ചെയ്തുകൊണ്ടാണ് അദ്ദേഹം വി. കുർബ്ബാന അർപ്പിച്ചിരുന്നത്. അദ്ദേഹത്തിന്റെ ആരാധനാശൈലിയും ഉപവാസാനുഷ്ഠാനങ്ങളും, പ്രാർത്ഥനാജീവിതവും എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്. യാമപ്രാർത്ഥനകൾ നടത്തുന്നതിൽ യാതൊരു കുറവും അച്ചനച്ചായന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല എന്ന് ഞാൻ തറപ്പിച്ചു പറഞ്ഞുകൊള്ളട്ടെ. സുറിയാനി ഭാഷയിൽ വി. കുർബ്ബാന അർപ്പിക്കുന്നതിനും മറ്റുള്ള ക്രമങ്ങൾ എല്ലാംതന്നെ സുറിയാനിയിലും മലയാളത്തിലും ഒരുപോലെ നടത്തുന്നതിനും വേണ്ട കഴിവും മിഴിവും എനിക്ക് ലഭിക്കുന്നതിനുവേണ്ടി ഞാൻ ശെമ്മാശൻ ആയിരിക്കുമ്പോൾ എന്നെ വന്ദ്യ മാരേട്ട് റമ്പാച്ചന്റെ കരങ്ങളിൽ ഏൽപ്പിച്ചു. അദ്ദേഹം എനിക്ക് ആരാധനാശൈലിയിൽ വേണ്ട നൈപുണ്യം എല്ലാം ഏതാനും മാസങ്ങൾ കൊണ്ട് നൽകി. വന്ദ്യ റമ്പാച്ചൻ എന്നെ അനുഗ്രഹിച്ചു എന്നുള്ളതും സ്നേഹപൂർവ്വം ഇത്തരുണത്തിൽ ഞാൻ രേഖപ്പെടുത്തുന്നു. ശെമ്മാശൻ ആയിരിക്കുന്ന കാലത്ത് അച്ചനച്ചായൻ എന്നെ പരുമല പള്ളിയിൽ വിളിച്ച് സുറിയാനി ഭാഷയിലും മലയാള ഭാഷയിലുമുള്ള ആരാധനാശൈലിയെപ്പറ്റി പഠിക്കുന്നതിനും അക്കാര്യത്തിൽ എനിക്കുവേണ്ട നിർദ്ദേശങ്ങൾ തരുന്നതിലും അദ്ദേഹം ശ്രമിച്ചിരുന്നു എന്ന് സ്നേഹപൂർവ്വം ഈ അവസരത്തിൽ സ്മരിക്കുന്നു.

ശെമ്മാശൻ ആയിരുന്ന ഒരവസരത്തിൽ അച്ചനച്ചായൻ എന്നെ ഏൽപ്പിച്ച ഒരു കാര്യം കാര്യക്ഷമതയോടു കൂടിയും കൃത്യനിഷ്ഠയോടു കൂടിയും ചെയ്തുതീർക്കാഞ്ഞതിനാൽ അദ്ദേഹം എന്നെ വളരെ ഗൗരവമായി ശകാരിച്ചു. വലിയനോമ്പിലെ ഒരു ഞായറാഴ്ചയിൽ ഞാൻ മാവേലിക്കര കൊമ്പശ്ശേരിൽ കുടുംബവീട്ടിൽ നിന്ന് പരുമലപള്ളിയിൽ അച്ചനച്ചായന്റെ ആരാധനയിൽ സംബന്ധിക്കുന്നതിന് പോയി. സൈക്കിൾ ചവിട്ടിയാണ് പോയത്. പരുമല കടവിൽ ഉള്ള ഒരു ചെറിയ വള്ളത്തിൽ കയറി ആറിനക്കരയ്ക്ക് എത്താറായ സമയം വള്ളത്തിൽ ഉണ്ടായിരുന്ന ഒരു അമ്മച്ചി പെട്ടെന്ന് എഴുന്നേറ്റതുമൂലം വള്ളത്തിന്റെ ബാലൻസ് തെറ്റി കരയോടടുത്തു മുങ്ങിപ്പോയി. ധരിച്ചിരുന്ന കുപ്പായം തന്മൂലം നനഞ്ഞു. അച്ചനച്ചായൻ തന്ന കാൽക്കുപ്പായവും കമ്മീസും ധരിച്ചുകൊണ്ടാണ് പള്ളിയിൽ ആരാധനയ്ക്ക് സംബന്ധിച്ചത്. എന്റെ കുപ്പായം ഉണങ്ങുന്നതിന് വേണ്ടി അച്ചനച്ചായന്റെ മുറിയിൽതന്നെ നിക്ഷേപിക്കുകയും ചെയ്തു.

ആ ഞായറാഴ്ച ദിവസം കോലഞ്ചേരിയിൽ നിന്നുള്ള ഒരു കുടുംബം പിശാച് ബാധയുള്ളതും മനോരോഗിയുമായ ഒരു സ്ത്രീയെയും കൂട്ടി പരിശുദ്ധ തിരുമേനിയുടെ കബറിടത്തിൽ വന്ന് പ്രാർത്ഥിച്ച് സൗഖ്യം നേടുന്നതിന് എത്തിയിരുന്നു. ആരാധനാസമയത്ത് ആ രോഗിണി പള്ളിമുറ്റത്ത് ശബ്ദമുയർത്തി സംസാരിച്ച് ബഹളം കൂട്ടിയിരുന്നു. വി. കുർബാന കഴിഞ്ഞ് കൈമുത്തിന്റെ സമയത്ത് പ്രസ്തുത സ്ത്രീയുടെ ബന്ധുക്കൾ വന്ദ്യ പിതാവിന്റെ മുമ്പാകെ പ്രാർത്ഥിപ്പാനായി അവരെ കൊണ്ടുവന്നു. അച്ചൻ അവർക്കുവേണ്ടി പ്രാർത്ഥിച്ചശേഷം അവരുടെ ബന്ധുക്കളോട് ആ സ്ത്രീയെയും കൂട്ടിക്കൊണ്ടുപോയി കബറിങ്കൽ പ്രാർത്ഥിച്ചു 40 തവണ കുമ്പിടുമ്പോൾ പിശാച് അവരെ വിട്ടുപൊക്കോളുമെന്ന് അവരോട് പറഞ്ഞു. ഇതു കേട്ടമാത്രയിൽ ശുശ്രൂഷകുപ്പായവും ഊറാറയും ധരിച്ച് കൈയിൽ ധൂപക്കുറ്റിയുമായി നിന്നിരുന്ന ഞാൻ അച്ചനച്ചായന്റെ ചെവിയിൽ അവരെ ഒരു മനോരോഗ ചികിത്സാ വിദഗ്ദ്ധനായ ഡോക്ടറെക്കൊണ്ട് ചികിത്സിപ്പിക്കുവാൻ അവരോട് പറഞ്ഞാലും എന്നറിയിച്ചു. കൂടാതെ കുമ്പിട്ടാലൊന്നും അസുഖം മാറുകയില്ല എന്നും ഞാൻ പറഞ്ഞു. 40 തവണ അവർ പ്രാർത്ഥിച്ചു കുമ്പിട്ടു കഴിയുമ്പോൾ ശെമ്മാശൻ അവരുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ച് പിശാചിനെ ഇറക്കിവിടണമെന്ന് അച്ചനച്ചായൻ എന്നോട് പറഞ്ഞു. കൂടാതെ വി. കുർബ്ബാന കഴിഞ്ഞാൽ ഉടൻതന്നെ അദ്ദേഹം നിരണം പള്ളിയിൽ കമ്മിറ്റിയിൽ സംബന്ധിക്കുന്നതിനുവേണ്ടി പോവുകയാണെന്നും എന്നെ അറിയിച്ചു. കബറിങ്കലുള്ള ധൂപപ്രാർത്ഥനയും നടത്തി കാപ്പയും ശുശ്രൂഷകുപ്പായവും ഊരിയതിന് ശേഷം അദ്ദേഹം തന്റെ മോട്ടോർസൈക്കിളിൽ നിരണം പള്ളിയിലേക്ക് വേഗം പോയി. അതിനുശേഷമാണ് ഞാൻ, എന്റെ ജീവിതത്തിൽ സംഭ

വിച്ച ഒരു പ്രധാന പ്രശ്നം നേരിടേണ്ടി വന്നത്. കബറിങ്കൽ വന്നിരുന്ന ഭക്തജനങ്ങളെല്ലാം പ്രാർത്ഥിച്ച് പിരിഞ്ഞുപോയിരുന്നു. മനോരോഗിയായ സ്ത്രീയും അവരുടെ ബന്ധുക്കളും കബറിങ്കൽ അവശേഷിച്ചു. ഇതിനോടകം എന്റെ ശുശ്രൂഷക്കുപ്പായവും ഊറാറയും മടക്കി ബാഗിൽ ആക്കിയതിനു ശേഷം കറുത്ത കുപ്പായം ഇട്ടുകൊണ്ട് പരിശുദ്ധന്റെ കബറിങ്കലേക്ക് ഞാൻ ചെന്നു. അവരോട് പ്രാർത്ഥിച്ച് കുമ്പിടുവാനായിട്ട് ആവശ്യപ്പെട്ടു. ആ സ്ത്രീ ഒരു കുമ്പിട്ടതിന് ശേഷം ഏതാണ്ട് 4–5 മിനിട്ട് കഴിയുമ്പോഴാണ് അടുത്ത കുമ്പിട്ടിരുന്നത്. അപ്രകാരം ഏതാണ്ട് 20 കുമ്പിട്ടതിന് ശേഷം ഞാൻ എന്റെ വാച്ചിലേക്ക് നോക്കി. ഏതാണ്ട് ഒന്നര മണിക്കൂർ അപ്പോഴേയ്ക്കും കഴിഞ്ഞിരുന്നു. തിരികെ കടത്തും കടന്ന് സൈക്കിളും ചവിട്ടി മാവേലിക്കരയ്ക്കു പോയി എന്റെ മാതാപിതാക്കളോടൊപ്പം ഉച്ചഭക്ഷണം കഴിക്കുവാൻ ഞാൻ ആഗ്രഹിച്ചിരുന്നതുകൊണ്ട് പെട്ടെന്ന് കുമ്പിടുവാൻ ഞാൻ ധൃതി കൂട്ടി. ഏതാനും കുമ്പിടീലും കൂടിക്കഴിഞ്ഞപ്പോൾ എനിക്ക് തിരികെ പോകുവാനുള്ള ധൃതിയിൽ ഞാൻ അവരോടു പറഞ്ഞു. “മതി. 40 കുമ്പിടീൽ ആയി വരൂ! ഞാൻ തലയിൽ കൈ വച്ചു പ്രാർത്ഥിക്കാമെന്ന്.” എന്നാൽ ഇതു കേട്ട മാത്രയിൽ അവർ ശബ്ദമുയർത്തി അലറിക്കൊണ്ട് “എടോ ഇയാൾ കുപ്പായം ഇട്ടുകൊണ്ട് കള്ളം പറയുന്നോ! ഞാൻ 27 തവണയേ കുമ്പിട്ടൊള്ളു. ഞാൻ 150 കൊല്ലം മുമ്പ് ജീവിച്ചിരുന്ന കള്ളുഷാപ്പുടമ ആച്ചിയാണ്. ഇയാൾക്ക് എന്നെ അറിഞ്ഞുകൂടാ. ഇയാളെ ഞാൻ കാണിച്ചുതരാമെന്ന്” പറഞ്ഞ് കബറിങ്കൽ വച്ചിരുന്ന തടി കൊണ്ടുള്ള മെഴുകുതിരിക്കാല് വലിച്ചൂരി എന്നെ അടിക്കുന്നതിന് ശ്രമിച്ചു. അവൾ തിരിഞ്ഞ അവസരത്തിൽ കാര്യം പന്തികേടാണെന്ന് മനസ്സിലാക്കി ഞാൻ കബറിന്റെ വെളിയിലേയ്ക്ക് ഓടി. അലറിക്കൊണ്ട് അവർ എന്റെ പിന്നാലെ ഓടി. പള്ളിക്കു ചുറ്റും ഓടുന്ന അവസരത്തിൽ “മാനേജർ അച്ചന്റെ മുറി തുറന്നു കിടക്കുകയാണ്. ശെമ്മാശൻ അതിൽ കയറി വാതിലടച്ച് രക്ഷപ്പെട്ടുകൊള്ളാൻ” പള്ളിയിലെ ശുശ്രൂഷകൻ വിളിച്ചു പറഞ്ഞു. അവരെ പിന്തുടർന്നവരെയെല്ലാം തള്ളിമാറ്റുകയും, മെഴുകുതിരിക്കാൽകൊണ്ട് അടിക്കാൻ ചെല്ലുകയും ചെയ്തതിനാൽ കൂടെവന്നവർ എല്ലാം തന്നെ ഭയവിഹ്വലരായി നിലകൊള്ളുകയുമാണ് ചെയ്തത്. ഞാൻ തൽക്ഷണം അച്ചനച്ചായന്റെ മുറിയിൽ കയറി കതകടച്ച് സാക്ഷയിട്ട് നിൽപ്പായി. പ്രസ്തുത സ്ത്രീ വന്ന് കതകിന് ചവിട്ടുകയും “കള്ളം പറഞ്ഞ നിന്നെ കൊല്ലുമെടാ” എന്ന് പറഞ്ഞ് ആക്രോശിക്കുകയും ചെയ്തു. എന്റെ ഭാഗ്യം എന്ന് പറയട്ടെ, അച്ചനച്ചായൻ ഇതിനോടകം കാവൽ മാലാഖയെപ്പോലെ അവിടെ പാഞ്ഞെത്തി. കമ്മിറ്റിയിൽ കൊടുക്കുവാനുള്ള ഏതാനും രേഖകൾ എടുത്തുകൊണ്ട് പോകുവാൻ മറന്ന് പോയതിനാലാണ് അച്ചനച്ചായൻ തിരികെവന്നത്. അത് എനിക്ക് രക്ഷയായി. രംഗം മനസ്സിലാക്കിയ അച്ചനച്ചായൻ പ്രസ്തുത സ്ത്രീയെ വിളിച്ചുകൊണ്ട് പരിശുദ്ധന്റെ കബറിങ്കലേക്ക്

പോയി അവരെക്കൊണ്ട് ബാക്കി കുമ്പിടീൽ നടത്തി. അവരുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചു. തൽക്ഷണം പിശാച് അവരുടെ ശരീരത്തിൽ നിന്ന് ഇറങ്ങിപ്പോയി. പ്രസ്തുത സ്ത്രീ സ്ഥലകാലബോധമുള്ളവളായിത്തീരുകയും അച്ചനച്ചായനെ വന്ദിക്കുകയും കബറിങ്കൽ പ്രാർത്ഥിക്കുകയും ബന്ധുജനങ്ങളോട് കുശലപ്രശ്നം നടത്തുകയും ചെയ്തു. പള്ളി ശുശ്രൂഷകൻ ഇതിനോടകം എന്റെ അടുക്കൽ വന്ന് കതക് തുറന്ന് വെളിയിൽ വരുവാൻ പറഞ്ഞു. ഞാൻ ചെന്ന് നോക്കിയപ്പോൾ പ്രസ്തുത സ്ത്രീ അച്ചനച്ചായനോട് സംസാരിക്കുന്നതാണ് കണ്ടത്. അവർ കബറിങ്കൽ നേർച്ചകൾ അർപ്പിച്ച് സന്തോഷഭരിതരായി മടങ്ങി. അച്ചനച്ചായൻ എന്നെ മുറിയിൽ കൂട്ടിക്കൊണ്ടുപോയി. "പിശാച് ഉണ്ടെന്ന് ഇയാൾക്ക് ഇപ്പോൾ മനസ്സിലായോ" എന്ന് എന്നോട് ചോദിച്ച് ബോധ്യവാനാക്കി. ഇനിയും ഇപ്രകാരം സംഭവിക്കരുതെന്ന് താക്കീതും എനിക്ക് നൽകി.

ഞാൻ അച്ചൻ ആയതിന് ശേഷവും കോളജുകളിൽ അദ്ധ്യാപകനായിട്ടും പ്രിൻസിപ്പലായിട്ടും ഇരിക്കുന്ന അവസരങ്ങളിൽ എല്ലാംതന്നെ അച്ചനച്ചായന്റെ അടുക്കൽ ചെന്ന് അനുഗ്രഹങ്ങൾ തേടുമായിരുന്നു. അച്ചനച്ചായൻ മരിക്കുന്നതിന് ഏതാനും ആഴ്ചകൾക്ക് മുമ്പും പരുമലയിൽ ചെന്ന് അച്ചനച്ചായനോടു ഞാൻ സംസാരിച്ചിരുന്നു.

പരുമല സെമിനാരിയുടെയും ആശുപത്രിയുടെയും ഇന്നത്തെ വികസനത്തിനും അഭിവൃദ്ധിക്കും പിറകിൽ അച്ചനച്ചായന്റെ കരങ്ങളാണ് പ്രവർത്തിച്ചിരുന്നതെന്ന് എല്ലാവർക്കും അറിയാം. കർത്താവ് തന്നെ ഏൽപ്പിച്ച ജോലി ഭംഗിയായിത്തീർത്ത ശേഷം കർമ്മകുശലനായ ആ വന്ദ്യപിതാവ് ഇപ്പോൾ നമ്മുടെ കർത്താവിന്റെ സന്നിധിയിൽ അബ്രഹാം പിതാവിന്റെ മടിയിൽ വിശ്രമിക്കുകയാണ്. അദ്ദേഹം ദൈവസന്നിധിയിൽ പരിശുദ്ധ പരുമല തിരുമേനിയോട് ചേർന്ന് കഴിക്കുന്ന പ്രാർത്ഥനകൾ നമുക്ക് കോട്ടയായിത്തീരട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.



# പരുമല ആശുപത്രി സ്ഥാപകൻ

**ഡോ. അലക്സ് പോൾ**
(ഡയറക്ടർ എസ്. ജി. എം. ഹോസ്പിറ്റൽ, പരുമല)

ബഹുമാനപ്പെട്ട കാരിക്കോട്ടച്ചനെ ഞാൻ ആദ്യമായി കാണുന്നത് 1972–ൽ ആണ്. എന്റെ സഹോദരിയുടെ വിവാഹനിശ്ചയത്തിന് അച്ചൻ ഞങ്ങളുടെ വീട്ടിൽ വന്നു. വരൻ അച്ചന്റെ ഒരു ബന്ധുവാണ്. അന്ന് അച്ചൻ വീട്ടിൽ വന്നത് ഒരു ലാംബ്രട്ടായിൽ ആയിരുന്നു. സ്കൂട്ടർ വളരെയധികം പ്രചാരമുള്ള ഒരു കാലമായിരുന്നില്ല അത്. കൂടാതെ ഒരു വൈദികൻ സ്കൂട്ടറിൽ വരുക എന്നത് ഗ്രാമവാസികളിൽ കൗതുകം ഉയർത്തിയിരുന്നു. മണിമലയാറിന്റെ തീരത്തുള്ള എന്റെ വീട്ടിൽ നിന്നും ആറ്റുതീരത്തുചെന്ന് അച്ചൻ പ്രകൃതിസൗന്ദര്യം ആസ്വദിച്ച കാഴ്ച ഇപ്പോഴും എന്റെ മനസ്സിലുണ്ട്.

അതിനുശേഷം ഞാൻ അച്ചനെ കാണുന്നത് 1975–ൽ ആയിരുന്നു. ലുധിയാനായിലെ സി. എം. സി. യിൽ എം. ഡി. പാസ്സായി അവിടെത്തന്നെ ജോലി ചെയ്തുകൊണ്ടിരുന്ന സമയം. എന്റെ പിതാവ് ഇലഞ്ഞിമൂട്ടിൽ ഇ. സി. പൗലോസും അച്ചനും തമ്മിൽ നല്ല പരിചയമായിരുന്നു. സൗകര്യം കിട്ടുമ്പോഴൊക്കെ അദ്ദേഹം പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തിൽ ചെന്ന് പ്രാർത്ഥിക്കുക പതിവായിരുന്നു. അച്ചനുമായി അപ്പയ്ക്കുള്ള അടുപ്പം കൂടുതൽ ദൃഢതരമാക്കുവാൻ ഇത് സഹായിച്ചു. ഞാൻ എം. ഡി. പാസ്സായി എന്നറിഞ്ഞ് അച്ചൻ എന്റെ പിതാവിനോട് പരുമലയിൽ ജോലിയിൽ പ്രവേശിക്കുന്ന കാര്യത്തെപ്പറ്റി സംസാരിച്ചു. ആശുപത്രിയുടെ പണി മിക്കവാറും പൂർത്തിയായ സമയമായിരുന്നു അത്. എന്റെ പിതാവിനും അതിൽ താല്പര്യമുണ്ടായിരുന്നതുകൊണ്ട് എന്നോട് നാട്ടിലേക്ക് വരുവാൻ ആവശ്യപ്പെടുകയും അതിൻപ്രകാരം ഞാൻ വന്ന് ബഹു. കാരിക്കോട്ടച്ചനെ കാണുകയും ജോർജ്ജ് ജേക്കബ്, ഡോ. എ. ഡി. വർഗ്ഗീസ് എന്നിവരുമായുള്ള ഇന്റർവ്യൂവിന് ശേഷം ജോലിയിൽ പ്രവേശിക്കുവാനുള്ള കല്പന പ. കാതോലിക്കാബാവായിൽ നിന്ന് വാങ്ങിത്തരുകയും ചെയ്തു. 1975 സെപ്റ്റംബർ 11–ന് ആശുപത്രി ഔപചാരികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു. അസൗകര്യം കാരണം പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്ക് എത്തുവാൻ സാധിക്കാതെ വന്നതിനാൽ, പ. സുന്നഹദോസിന്റെ സെക്രട്ടറിയായ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയാണ് ഉദ്ഘാടനകർമ്മം നിർവഹിച്ചത്. അതോടുകൂടിത്തന്നെ ആശുപത്രിയുടെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു.

പരുമല സെമിനാരിയുടെ മാനേജരായി 1940–ൽ നിയമിക്കപ്പെട്ട അച്ചന്റെ ഒരാഗ്രഹമായിരുന്നു പരുമലയിൽ ഒരു ആശുപത്രി ഉണ്ടാക്കണം എന്നുള്ളത്. അതിന് പ്രചോദനം നൽകിയത് അച്ചന്റെ ചികിത്സാ രംഗത്തുള്ള അറിവും പരിചയവും താല്പര്യവുമായിരിക്കണം. അനേക വർഷങ്ങളായി അച്ചൻ ഹോമിയോ ചികിത്സ നടത്തിവന്നിരുന്നു. ഹോമിയോ ചികിത്സയെപ്പറ്റിയുള്ള ഗ്രന്ഥങ്ങൾ ധാരാളം വായിക്കുകയും അങ്ങനെ സ്വായത്തമാക്കിയ അറിവ് മറ്റുള്ളവർക്ക് പ്രയോജനപ്പെടത്തക്കരീതിയിൽ ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. ചികിത്സാ സൗകര്യങ്ങൾ തുലോം പരിമിതമായിരുന്ന ആ കാലത്ത് ധാരാളം രോഗികൾ ചികിത്സയ്ക്കുവേണ്ടി അച്ചനെ സമീപിച്ചിരുന്നു. പ്രതിഫലം കൂടാതെയാണ് അച്ചൻ ചികിത്സ നൽകിയിരുന്നത് എന്നത് പ്രത്യേകം എടുത്ത് പറയേണ്ട ഒരു വസ്തുതയാണ്. ബയോ മിനറൽ ചികിത്സയിലും അച്ചന് താല്പര്യം ഉണ്ടായിരുന്നു. അച്ചന്റെ മേശപ്പുറത്തും അലമാരകളിലും ധാരാളം മരുന്നുകൾ എപ്പോഴും കാണാമായിരുന്നു. വർഷങ്ങൾക്കു മുമ്പ് വൈദ്യസഹായം തുലോം പരിമിതമായിരുന്ന സമയത്ത് അച്ചന്റെ ഈ സേവനം എത്ര വിലപ്പെട്ടതായിരുന്നുവെന്ന് ഊഹിക്കാമല്ലോ. വൈദ്യശാസ്ത്രവുമായുള്ള ഈ ബന്ധമായിരിക്കണം പരുമലയിൽ ഒരു ആശുപത്രി തുടങ്ങുന്നതിന് അച്ചനെ പ്രേരിപ്പിച്ച ചേതോവികാരം. കബറിങ്കൽ നിന്നു കിട്ടുന്ന പണത്തിന്റെ ഒരംശം പരുമലയിൽത്തന്നെ ഏതെങ്കിലും നല്ല കാര്യത്തിന് ചെലവഴിക്കണം എന്നുള്ള അച്ചന്റെ ആഗ്രഹവും ആശുപത്രിയുടെ തുടക്കത്തിന് കാരണമായിരുന്നു.

ഒരു വലിയ ആശുപത്രി തന്നെ മനസ്സിൽ കണ്ടുകൊണ്ട് മൂന്നു നിലകളിലുള്ള ഒരു അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്കാണ് ആദ്യമായി പണികഴിപ്പിച്ചത്. അത് തല്ക്കാലം ആശുപത്രിയായി ഉപയോഗിക്കാമെന്നും കാലക്രമേണ കൂടുതൽ കെട്ടിടങ്ങൾ പണിതുയർത്താമെന്നുമായിരുന്നു അച്ചന്റെ കണക്കുകൂട്ടൽ.

കെട്ടിടം പണിക്കായി ആർക്കിടെക്കിന്റെ സഹായം തേടിയെങ്കിലും നിർമ്മാണപ്രവർത്തനങ്ങൾ അച്ചൻ തന്നെ നേരിട്ട് നടത്തുകയായിരുന്നു. കെട്ടിടം പണി സംബന്ധമായ കാര്യങ്ങളിൽ പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായിരുന്ന വള്ളക്കാലിപുരയ്ക്കൽ കെ. ജി. മത്തായി അച്ചന്റെ സഹായം വളരെ വിലപ്പെട്ടതായിരുന്നു. കെട്ടിടം പണി എല്ലാവിധത്തിലും കുറ്റമറ്റതായിരിക്കണമെന്ന് അച്ചന് വളരെ നിർബന്ധമുണ്ടായിരുന്നു. സാധന സാമഗ്രിയുടെ നിലവാരത്തിലും മേന്മയിലും യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറായിരുന്നില്ല. പണിയുടെ വിവിധ വശങ്ങളെക്കുറിച്ച് അച്ചന് നല്ല ജ്ഞാനമുണ്ടായിരുന്നതിനാൽ അക്കാര്യത്തിൽ ഒരു കുറവും വന്നിരുന്നില്ല.

പണി ഏകദേശം തീർന്നതോടുകൂടി ആശുപത്രിയിലെ മറ്റു സജ്ജീകരണങ്ങൾ സംഭരിക്കുന്നതിനുള്ള ശ്രമമായി. ആശുപത്രി ഉപകരണങ്ങൾ, ലാബോറട്ടറി ഉപകരണങ്ങൾ, കെമിക്കൽസ്, മരുന്നുകൾ തുടങ്ങി അനവധി സാധനങ്ങൾ വാങ്ങേണ്ടതായിട്ടുണ്ടായിരുന്നു. ഇതിനുവേണ്ടി അച്ചൻ തന്നെ പല തവണ എറണാകുളം, കോട്ടയം മുതലായ സ്ഥലങ്ങളിൽ പോവുകയും സാമഗ്രികൾ വാങ്ങാൻ ഏർപ്പാട് ചെയ്യുകയും ചെയ്തു. ഈ അവസരങ്ങളിലെല്ലാം തന്നെ ബഹു. അപ്പു ശെമ്മാശന്റെയും, ദാനിയേൽ ശെമ്മാശന്റെയും അളവറ്റ സഹായസഹകരണങ്ങൾ ഉണ്ടായിരുന്നു. ആശുപത്രി തുടങ്ങിക്കഴിഞ്ഞും ഈ രണ്ടു വ്യക്തികളുടെ സഹായം അച്ചന് ധാരാളം ലഭിച്ചുവന്നു.

ഹോസ്പിറ്റലിന്റെ നടത്തിപ്പിനുവേണ്ടി പ. ബാവാ തിരുമേനി ഒരു കമ്മിറ്റി രൂപീകരിച്ചു. വിവിധ തുറകളിൽപ്പെട്ട വ്യക്തികൾ ഉൾക്കൊണ്ട കമ്മിറ്റിയുടെ സെക്രട്ടറി ബഹു. കളത്ര കെ. ഒ. ജേക്കബ് അച്ചനായിരുന്നു. ആശുപത്രിയുടെ ദൈനംദിന കാര്യങ്ങളിലും നിയമനങ്ങളിലും മറ്റും ബഹു. ജേക്കബ് അച്ചന്റെ സഹായമുണ്ടായിരുന്നു. കമ്മിറ്റി അംഗങ്ങളായ ബഹു. കൊറ്റാത്തുവിള തോമസ് അച്ചൻ, പി. സി. ചാക്കോ പടിപ്പുരയ്ക്കൽ എന്നിവരുടെയും സഹായം അച്ചൻ തേടിയിരുന്നു.

ആരംഭത്തിൽ മൂന്ന് ഡിപ്പാർട്ടുമെന്റുകളാണുണ്ടായിരുന്നത്. മെഡിസിൻ വിഭാഗത്തിൽ ഞാനും, ഗൈനക്കോളജി വിഭാഗത്തിൽ ഡോ. അന്നമ്മ ഇടിക്കുളയും, സർജറി വിഭാഗത്തിൽ ഡോ. അയ്യരുമായിരുന്നു പ്രവർത്തിച്ചത്. വളരെ എളിയ നിലയിലാണ് തുടങ്ങിയതെങ്കിലും ക്രമേണ രോഗികളുടെ എണ്ണം കൂടിവരികയും ചികിത്സാസൗകര്യം മെച്ചപ്പെടുകയും ചെയ്തു. എത്രയും വേഗം നല്ല ഒരു ആശുപത്രിയായി വളരണമെന്ന ആഗ്രഹമുണ്ടായിരുന്നതുകൊണ്ട് സകലവിധ പിന്തുണയും കാരിക്കോട്ടച്ചനിൽ നിന്നു ലഭിച്ചിരുന്നു.

സി. ബി. എം., ഇ. ഇസഡ്. ഇ. എന്നീ അന്താരാഷ്ട്ര സംഘടനകളുമായി ബന്ധപ്പെടുന്നതിലും അവരുടെ സഹായം ലഭിക്കുന്നതിലും അച്ചൻ വിജയിച്ചു. അങ്ങനെ നേത്രവിഭാഗം തുടങ്ങുന്നതിനു സമീപ പ്രദേശങ്ങളിൽ ആറ് കമ്മ്യൂണിറ്റി സെന്ററുകൾ സ്ഥാപിക്കുന്നതിനും ആശുപത്രിയുടെ ഒരു ബ്ലോക്ക് പണിയുന്നതിനും സാധിച്ചു. ഇക്കാര്യത്തിൽ ഡോ. സി. റ്റി. വർഗ്ഗീസ്, എ. കെ. കുരുവിള അരികുപുറം എന്നിവരുടെ സഹായസഹകരണങ്ങൾ അച്ചനെ വളരെയധികം സഹായിച്ചു.

ആശുപത്രി ജീവനക്കാരോട് അച്ചൻ വളരെ സൗഹാർദ്ദപരമായി ഇടപ്പെട്ടിരുന്നു. ചില പ്രത്യേക സാഹചര്യങ്ങളിൽ അച്ചൻ ജീവനക്കാരോട് ദേഷ്യപ്പെടുമായിരുന്നുവെങ്കിലും, വിദ്വേഷമോ, ശത്രുതാ മനോഭാവമോ

മനസ്സിൽ വച്ചുകൊണ്ടിരിക്കുന്ന പ്രകൃതമായിരുന്നില്ല അച്ചന്റേത്.

വിവിധ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട് അച്ചനെ വളരെയധികം വിമർശിച്ചിട്ടുള്ള വ്യക്തികൾ, താമസംവിനാ അച്ചനുമായി വളരെ സൗഹാർദപൂർവ്വം പെരുമാറുന്നതായി കാണുവാൻ കഴിഞ്ഞിട്ടുണ്ട്. പല തരത്തിലുള്ള വ്യക്തികളെ ഒരുപോലെ അനുനയിപ്പിച്ചുകൊണ്ടുപോകാൻ അച്ചനു സാദ്ധ്യമായിരുന്നില്ല. തെറ്റാണെന്ന് ബോധ്യപ്പെട്ടാൽ അവ മറ്റുള്ളവരുടെ മുഖത്തുനോക്കി വെട്ടിത്തുറന്നു പറയാൻ അച്ചൻ ധൈര്യപ്പെട്ടിരുന്നു.

പ്രാർത്ഥനാനുഷ്ഠാനങ്ങളിൽ വളരെ കണിശക്കാരനായിരുന്നു. അച്ചന്റെ വി. കുർബ്ബാന അത്യന്തം ഹൃദ്യവും മനോഹരവും അനുതാപം ഉളവാക്കുന്നതും ആയിരുന്നു. പള്ളിയിൽ താമസിച്ചുകൊണ്ടിരുന്ന കാലത്ത് എല്ലാ നമസ്കാരങ്ങളും അച്ചൻ നടത്തിയിരുന്നു. ഹോസ്പിറ്റലിലേയ്ക്ക് താമസം മാറിയ ശേഷവും, ശാരീരികാവസ്ഥ അനുകൂലമല്ലായിരുന്നുവെങ്കിൽപ്പോലും മുടക്കം കൂടാതെ അച്ചൻ സ്വയം കാറോടിച്ചു വന്ന് സന്ധ്യാനമസ്കാരം നടത്തിയിരുന്നു. ആരാധനാഗീതങ്ങൾ എട്ടു നിറങ്ങളിലും ശ്രുതിമധുരമായി പാടുവാനുള്ള അച്ചന്റെ കഴിവ് അതുല്യമായിരുന്നു.

വാഹനങ്ങളോട് അച്ചനുള്ള കമ്പം പ്രസിദ്ധമാണ്. ഡ്രൈവിംഗ് അച്ചന് എന്നും ഒരു ഹരമായിരുന്നു. പ്രായാധിക്യം മൂലം തനിയെ നടക്കാൻ പോലും ബുദ്ധിമുട്ടായിരുന്ന സമയത്ത് അച്ചൻ സ്വയം കാറോടിക്കുന്നതിൽ ആനന്ദം കണ്ടെത്തിയിരുന്നു.

പരുമലപ്പള്ളി പുതുക്കിപ്പണിയുന്നതിനായി പൊളിച്ചുമാറ്റിയ പഴയ പള്ളിയുടെ ഭാഗങ്ങൾ പ. ബാവാതിരുമേനിയുടെ അനുമതിയോടുകൂടി ആശുപത്രിയിൽ കൊണ്ടുവന്നു പഴയ പരുമലപ്പള്ളിയുടെ അതേ രൂപഭാവത്തിലും, സൗന്ദര്യത്തിന് ഒട്ടുംതന്നെ കോട്ടം തട്ടാതെയും മനോഹരമായ ഒരു ചാപ്പൽ പണിയുവാൻ അച്ചന് സാധിച്ചു. ചാപ്പലിന് അടുത്തു തന്നെ അന്ത്യവിശ്രമം ആഗ്രഹിച്ച് മദ്ബഹയോട് ചേർന്ന് തന്നെ കബറിടം പണിയിക്കുകയും അവിടെ അന്ത്യവിശ്രമം കൊള്ളുകയും ചെയ്യുന്നു. അപ്രകാരം ജീവിതാഭിലാഷം സാക്ഷാൽക്കരിച്ചാണ് അച്ചൻ ഈ ലോകത്തിൽ നിന്നു വിടപറഞ്ഞത്. അച്ചന്റെ ആത്മാവിന് നിത്യശാന്തി നേരുന്നതോടൊപ്പം അച്ചനോട് ഞങ്ങൾക്കുള്ള നിസീമമായ കടപ്പാട് രേഖപ്പെടുത്തിക്കൊള്ളുന്നു.



# സത്യസന്ധതയുടെ പ്രതീകം

## സജി അലക്സ്

**കാ**രിക്കോട്ട് അച്ചൻ എന്ന് ഓർക്കുമ്പോൾ എന്റെ മനസ്സിൽ ആദ്യം കടന്നുവരുന്നത് പരുമല ആശുപത്രിയും അച്ചന്റെ ഫിയറ്റ് കാറുമാണ്.

പരുമലയിൽ ഒരു ആശുപത്രി എന്നത് ആരുടെയും ചിന്താശകലങ്ങളിലോ സ്വപ്നങ്ങളിലോ പോലും ഇല്ലാതിരുന്ന കാലഘട്ടത്തിൽ അച്ചന്റെ മനസ്സിൽ ഈ ആശയം വന്നത് ഹോമിയോപ്പതിയിൽ അദ്ദേഹത്തിനുള്ള പ്രാവീണ്യം കൊണ്ടായിരിക്കാം എന്നു കരുതുന്നു. ഹോമിയോപ്പതി ചികിത്സകനായിരുന്ന അദ്ദേഹം അലോപ്പതി ആശുപത്രി തുടങ്ങുവാൻ തയ്യാറായത് അദ്ദേഹത്തിന് എല്ലാ വിഭാഗം ജനങ്ങളോടുമുള്ള പ്രതിബദ്ധതയെ ചൂണ്ടിക്കാണിക്കുന്നു. ബഹുനില മന്ദിരത്തിന് അടിത്തറയിട്ട് അത് പൂർത്തീകരിക്കുവാൻ കാണിച്ച ദീർഘവീക്ഷണവും തന്റേടവും എടുത്തു പറയേണ്ടത് തന്നെ.

പരുമലപ്പള്ളി പൊളിച്ചപ്പോൾ പള്ളിയുടെ ഭാഗങ്ങൾകൊണ്ട് ആശുപത്രി വളപ്പിൽ ചാപ്പൽ പണിയിച്ചതും അസാമാന്യ കാഴ്ചപ്പാടാണ്. പരുമല ആശുപത്രിയുടെ ഇന്നത്തെ ഉയർച്ചയ്ക്ക് ഒരു കാരണം ഈ ചാപ്പലിന്റെ സാന്നിദ്ധ്യമാണ് എന്ന് എക്സിക്യൂട്ടീവ് ഓഫീസർ അലക്സാണ്ടർ കൂടാരത്തിൽ അച്ചൻ പലപ്പോഴും സ്മരിക്കാറുണ്ടെന്നതും ഇത്തരുണത്തിൽ ഓർക്കുന്നു.

എന്റെ ഇടവകയായ വളഞ്ഞവട്ടം കിഴക്ക് സെന്റ് മേരീസ് പള്ളിയെ സംബന്ധിച്ച് മറക്കുവാൻ പറ്റാത്ത മഹത് വ്യക്തികളാണ് വന്ദ്യരായ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചനും പിതാവ് ബർസ്ലീബി കത്തനാരും. 55 വർഷങ്ങൾക്കു മുമ്പ് നിരണം വലിയപള്ളിയിൽ നിന്നും യാത്രാസൗകര്യാർത്ഥം ഇടവക മാറി പുതിയ പള്ളി സ്ഥാപിച്ചപ്പോൾ കാരിക്കോട്ട് വലിയ അച്ചനും തുടർന്ന് കൊച്ചച്ചനും ചെയ്തുതന്ന സഹായങ്ങൾ ഒരിക്കലും മറക്കുവാൻ കഴിയില്ല. ആദ്യ ശവസംസ്കാരവുമായി ബന്ധപ്പെട്ട് ഉണ്ടായ സംഭവങ്ങളും അത് കൈകാര്യം ചെയ്തതും വിവരിക്കുമ്പോൾ അതിന് സാക്ഷ്യം വഹിച്ച തലമുറയിലെ ഇന്നും ജീവിച്ചിരിക്കുന്നവർ വികാരഭരിതരാകുന്നു.

പരുമലക്കാർ എന്ന വികാരമുള്ള ജനവിഭാഗമാണ് പരുമലയുടെ പ്രത്യേകത. അവിടെച്ചെന്ന് പരുമലപ്പള്ളിയുടെ സാരഥ്യം വഹിക്കണമെങ്കിൽ, ആശുപത്രി പോലെയൊരു സംരംഭം തുടങ്ങണമെങ്കിൽ അവയൊക്കെ വിജയകരമായി പൂർത്തീകരിച്ച് അന്ത്യംവരെ അവിടെ ജീവിക്കണമെങ്കിൽ

പരിശുദ്ധനായ പരുമല തിരുമേനിയുടെ അനുഗ്രഹത്തോടൊപ്പം അച്ചന്റെ പ്രത്യേക സ്വഭാവ വൈശിഷ്ട്യവും ധൈര്യവും അതിന് സഹായകരമായിട്ടുണ്ട്.

സ്ഥാനമാനങ്ങളോട് ആർത്തി കാണിക്കാതെ ഏല്പിച്ച കാര്യങ്ങൾ ഉത്തരവാദിത്വത്തോടെ ഭംഗിയായി പൂർത്തീകരിച്ചും ഏറ്റെടുത്ത ചുമതലകൾ സത്യസന്ധമായി നിർവഹിച്ചും എല്ലാവരുടെയും ആദരവും പ്രശംസയും പിടിച്ചുപറ്റുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. എതിരാളികൾക്കുപോലും അച്ചനെ അംഗീകരിക്കാതിരിക്കുവാൻ കഴിഞ്ഞില്ല എന്നതായിരുന്നു യാഥാർത്ഥ്യം. അധികാരികളോട് തന്റേടത്തോടെ കാര്യങ്ങൾ പറഞ്ഞ് അത് നടത്തിയെടുക്കുവാനുള്ള അച്ചന്റെ കഴിവ് അപാരമായിരുന്നു.

ഏറെ ചുമതലകൾക്കും, പ്രശ്നങ്ങൾക്കുമിടയിലും ആത്മീയകാര്യങ്ങളിൽ ദത്തശ്രദ്ധാലുവായിരുന്നു അച്ചനപ്പച്ചൻ എന്നതും സ്മരണീയം. അച്ചന്റെ സ്മരണകൾ ഈ പ്രദേശത്തും മലങ്കര ഓർത്തഡോക്സ് സഭയിലും എന്നും നിറഞ്ഞു നിൽക്കും.

(മെമ്പർ ജില്ലാ പഞ്ചായത്ത് കമ്മറ്റി പത്തനംതിട്ട, ജില്ലാ പ്ലാനിംഗ് കമ്മിറ്റി, പത്തനംതിട്ട, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി, പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ മാനേജിംഗ് കമ്മിറ്റി)



# മംഗളഗാനം

## വിദ്വാൻ കെ. വി. വർഗ്ഗീസ്, കാട്ടുപറമ്പിൽ നിരണം

ഈ സെന്റ്മേരീസ് ദേവാലയത്തിലിതു നാൾ
സന്തോഷമായി വാണിടും
സന്താനങ്ങളിലാർദ്രമാനസമൊടും
വാണീസദസ്സിൽ ഇതാ-
സന്തോഷപ്രകടപ്രഭാവരുചിയ-
ത്യന്തം പുലർത്തുന്നൊരീ-
ശാന്താത്മാവിന്നു മംഗളം വളരുവാൻ
പ്രാർത്ഥിപ്പൂ ഞങ്ങൾ സദാ

സത്യം സൽകൃത്യനിഷ്ഠസരളതസകല-
ത്തിന്നുമേറ്റം മിതത്വം
നിത്യം താൻ ചെയ്തിടേണ്ടും കടമ തടവെഴാ-
താചരിച്ചാദരിക്കൽ
ഭക്ത്യാസർവ്വേശ്വരങ്കൽ സകലതുമൊരുപോ-
ലർപ്പണംചെയ്തു വാഴ്വെ
നിത്യാഭിക്കെടക്കെ സമാതൃകയിൽ വിലസിതൻ
വെൽകമേൽ നൂറുവർഷം

*(ബഹുമാനപ്പെട്ട കെ. ബി. മാത്യൂസ് അച്ചന്റെ നവതി ആഘോഷത്തോടനുബന്ധിച്ച് നിരണം പള്ളിയിൽ അവതരിപ്പിച്ച മംഗളഗാനം)*

(ലേഖകൻ നിരണം സെന്റ് മേരീസ് വലിയ പള്ളി, മുൻ ട്രസ്റ്റിയാണ്)



# കാരിക്കോട്ടച്ചൻ പരുമലപ്പള്ളിയെ സ്നേഹിച്ച ആചാര്യൻ

## എ. ജോർജ്ജ് ഉമ്മൻ

**കെ.** ബി. മാത്യൂസച്ചനെ സ്മരിക്കുമ്പോൾ പരുലപ്പള്ളിയേയും പരുമല ദേശത്തേയും പരുമല ആശുപത്രിയേയും ഓർക്കണം. ഇന്നു പരുമലയിൽ കാണുന്ന എല്ലാ വികസനങ്ങൾക്കും കാരിക്കോട്ടച്ചൻ ചുക്കാൻ പിടിച്ചിരുന്നു.

പുലിക്കോട്ടിൽ ദീവന്നാസ്യോസ് തിരുമേനിയുടെ പേർക്ക് എന്റെ പിതാമഹൻ കോരുത് മാത്തൻ 30 ദണ്ഡ് നീളവും അതേ വീതിയും ഉള്ള സമചതുരത്തിലുള്ള സ്ഥലം ദാനആധാരമായി നൽകുകയുണ്ടായി (1 ദണ്ഡ് = 4 കോൽ, 1 കോൽ = 2 1/2 അടി, അതായത് 1 ദണ്ഡ് = 10 അടി). അങ്ങനെ 300 അടി നീളവും 300 അടി വീതിയും ഉള്ള സ്ഥലമായിരുന്നു അത്. അതിനുശേഷം തിരുമേനിയുടെയും ഞങ്ങളുടെ വീട്ടുകാരുടെയും ആവശ്യത്തിനായി ഞങ്ങളുടെ വക മറ്റൊരു പുരയിടത്തിൽ കോരുത് മാത്തൻ തന്നെ ഒരു പള്ളി പണിയിച്ചു. ഇന്നത്തേതുപോലെയുള്ള പണിസാമഗ്രികൾ അല്ലാതെ മുളങ്കൂടും, ഓലയും കൊണ്ടുള്ള ഒരു പണിയായിരുന്നു അത്. ഈ പള്ളിയും സ്ഥലവും മക്കളുടെ കാലത്ത് സഭയ്ക്ക് എഴുതിക്കൊടുത്തു. ആദ്യത്തെ ആ പള്ളിയുടെ വികാരി മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാരായിരുന്നു. ദാനിയേൽ കത്തനാരുടെ പൗത്രനാണ് കെ. ബി. മാത്യൂസ് കത്തനാർ.

1940-ൽ ഉദ്ദേശം 26 വയസ്സുള്ള കോമളത്വവും പ്രസരിപ്പും ഉള്ള കാരിക്കോട്ടച്ചനെ പരുമലയിലേക്ക് അയച്ചത് പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായായിരുന്നു. അച്ചൻ പരുമലയിൽ എത്തുമ്പോൾ പരുമല പള്ളിക്ക് ഏതാണ്ട് 100 പേർക്ക് മാത്രം നിന്ന് വി. കുർബ്ബാനയിൽ സംബന്ധിക്കാനുള്ള സൗകര്യമേ ഉണ്ടായിരുന്നുള്ളു. പള്ളിയോടു ചേർന്ന് മണലിട്ട തറയോടുകൂടിയതും വാതിലും ജനലുകളും കതകുകളുമില്ലാത്തതുമായ നാടകശാലയും ഉണ്ടായിരുന്നു. ഇപ്പോൾ ചാപ്പൽ നിൽക്കുന്ന സ്ഥലത്ത് കുശിനിയും ഊട്ടുപുരയുമായിരുന്നു. അച്ചൻ താമസിച്ചിരുന്നത് പ. കൊച്ചു തിരുമേനിയുടെ കിടക്കമുറിയുടെ വടക്കേ അറ്റത്തുള്ള ഒരു മുറിയിലായിരുന്നു. അതിൽ ഒരു കട്ടിലും മേശയും കസേരയും എല്ലാവിധ ടൂൾസും ഉണ്ടായിരുന്നു. പരുമലയിൽ വരുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭയിലെ പല തിരുമേനിമാരും പ. മാത്യൂസ് ദ്വിതീയൻ ബാവാ ഉൾപ്പെടെ

പലപ്പോഴും വിശ്രമിച്ചിരുന്നത് അച്ചന്റെ മുറിയിലും ചാരുകസേരയിലുമായിരുന്നു.

കാരിക്കോട്ടച്ചനെ സംബന്ധിച്ചിടത്തോളം അച്ചൻ ഒരു ഡോക്ടറും വൈദ്യനും, എഞ്ചിനിയറും, ഇലക്ട്രീഷനും, മെക്കാനിക്കും, സ്വർണ്ണം പൂശുന്നവനും ഒക്കെയായിരുന്നു. അക്കാലത്തെ കുശിനിയോടു ചേർന്നുള്ള ഊട്ടുപുര ഒരു വലിയ ഹാളായിരുന്നു. അച്ചൻ അതിന് നാകത്തകിടുകൊണ്ടുള്ള മറയുണ്ടാക്കി മുറികൾ തിരിച്ചു. എന്നാൽ പെരുന്നാൾ സമയങ്ങളിൽ ഈ മറ മുകളിലോട്ട് പൊക്കി സീലിംഗ് ആക്കും. അപ്പോൾ താഴെഭാഗം ഹാളായിത്തീരുകയും ചെയ്യും. പെരുന്നാൾ കഴിയുമ്പോൾ സീലിംഗ് അഴിച്ച് താഴ്ത്തി ബോൾട്ട് ഇടുമ്പോൾ മുറികളായി മാറും. പള്ളിയിൽ അധികംപേർക്ക് ആരാധനയിൽ പങ്കെടുക്കാൻ സൗകര്യമില്ലെന്ന് പറഞ്ഞിട്ടുണ്ടല്ലോ. പള്ളിയുടെ പടിഞ്ഞാറുവശത്തുള്ള നാടകശാലയുടെ തറ സിമിന്റ് ഇട്ട് വൃത്തിയാക്കി. ജനലിനും വാതിലിനും കതകുകൾ പിടിപ്പിച്ചു. നാടകശാലയും പള്ളിയും തമ്മിൽ ബന്ധിപ്പിക്കുന്ന ഇടഭിത്തി എടുത്തുകളഞ്ഞ് ഒരു വലിയ റോളിംഗ് ഷട്ടർ പിടിപ്പിച്ചു. പള്ളിയിൽ വരുന്ന ഭക്തജനങ്ങൾക്ക് ആരാധനയിൽ പങ്കുകൊള്ളുവാൻ കൂടുതൽ സൗകര്യം ഉണ്ടാക്കിക്കൊടുത്തു. പ. ബാവാ തിരുമേനിയും മറ്റ് തിരുമേനിമാരും നാടകശാലയുടെ മുകളിലത്തെ മുറികളിൽ താമസിക്കുമ്പോൾ അവരുടെ പ്രാഥമിക ആവശ്യങ്ങൾക്ക് വെള്ളവും മറ്റ് സൗകര്യങ്ങളും ഇല്ലായിരുന്നു. അതിനുവേണ്ടി വടക്കുപടിഞ്ഞാറേ അറ്റത്ത് മൂന്നു നിലയിൽ ഒരു ടവർ പണിത് അതിനു മുകളിൽ വാട്ടർടാങ്കും മറ്റും സ്ഥാപിച്ച് അതിന് പരിഹാരം കണ്ടു.

എന്റെ ഓർമ്മയിൽ പ. കൊച്ചുതിരുമേനിയുടെ കബർ മുറി അഴിയിട്ട ഒരു ചരിപ്പ് ആയിരുന്നു. ഇന്നു കാണുന്ന രീതിയിൽ കബർമുറി പണിയിച്ചതും ധ്യാനത്തിനായി വരുന്നവർക്ക് ഇരിക്കുവാനുള്ള ഹാൾ നിർമ്മിച്ചതും കാരിക്കോട്ടച്ചനായിരുന്നു. പള്ളിയുടെ വടക്കുവശത്തുള്ള സ്ഥലം പീടിക കുടുംബക്കാരിൽ നിന്നും വാങ്ങി ധ്യാനമന്ദിരം എന്ന പേരിൽ ഒരു മനോഹരകെട്ടിടം പണിതു. ആ പണിയുടെ എഞ്ചിനിയറും, ആർക്കിടെക്ടും എല്ലാം കാരിക്കോട്ടച്ചനായിരുന്നു.

പള്ളിയുടെ തെക്കുവശത്തുള്ള കോളജുകാർ പള്ളിക്കും കോളജിനും ഇടയിലുള്ള മുണ്ടാർ നികത്തി എടുക്കുന്നതിനു ശ്രമം നടത്തിയപ്പോൾ അച്ചൻ അതിനെ തടഞ്ഞു. ഞാൻ ഉൾപ്പെടെയുള്ളവർ അച്ചനോടു ചോദിച്ചപ്പോൾ പറഞ്ഞത് ഇത് ഒരു ആരാധനാലയവും മറ്റേതൊരു വിദ്യാഭ്യാസ സ്ഥാപനവുമാണ്. ആ മുണ്ടാർ അങ്ങനെ കിടക്കുന്നതാണ് നല്ലത്. അല്ലെങ്കിൽ നമുക്ക് എന്നും ഒരു തലവേദനയായിരിക്കും. പിൽക്കാലത്ത് ഇത് ശരിയാണെന്ന് തെളിയുകയും ചെയ്തു. അച്ചന്റെ ദീർഘവീക്ഷണത്തിന്

ഒരു ഉദാഹരണമാണിത്.

പള്ളിയുടെയും സഭയുടെയും സ്വത്തുക്കളും സ്കൂളുകളും അന്യാധീനപ്പെട്ടുപോയപ്പോൾ വർഷങ്ങളോളം കേസു നടത്തി തിരിച്ചുവാങ്ങി അവയെല്ലാം സഭയുടെ സ്വത്താക്കി മാറ്റാനുള്ള ചങ്കൂറ്റം അച്ചൻ കാണിച്ചു.

പണം കെട്ടിവച്ചുകൊണ്ടോ അതിനുള്ള സ്രോതസ്സ് കണ്ടുകൊണ്ടോ ആയിരുന്നില്ല അച്ചൻ ഓരോ പണിയിലും എടുത്തുചാടിയത്. പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ പ്രാർത്ഥനകൊണ്ടും ദൈവം തമ്പുരാന്റെ കൃപ കൊണ്ടും മാത്രമാണ് ഇത്രയൊക്കെ നടത്തിയത്. അച്ചന്റെ ജീവിതത്തിലെ ഒരു വലിയ ആഗ്രഹമാണ് പരുമല ആശുപത്രി. പരുമലയിൽ ഒരു ആശുപത്രി സ്ഥാപിക്കണമെന്ന ആശയം പറഞ്ഞപ്പോൾ സഭയുടെ ഉന്നതസ്ഥാനങ്ങളിൽ ഉണ്ടായിരുന്നവർ പലരും അതിനെ പരിഹാസത്തോടെ ആണ് വീക്ഷിച്ചിരുന്നത്. എന്നാൽ ഇന്ന് അത് ലോകമെങ്ങും അറിയപ്പെടുന്ന ഒരു സ്ഥാപനമായി മാറി. ആശുപത്രിപണി മുഴുവനും അച്ചന്റെ മേൽനോട്ടത്തിലായിരുന്നു. നടക്കാൻ വയ്യാതായിട്ടു പോലും അച്ചന്റെ ശ്രദ്ധ എല്ലായിടത്തും ഉണ്ടായിരുന്നു; മരണം വരെയും.

ആശുപത്രിയിൽ ഒരു മോർച്ചറി ഉണ്ടാക്കുന്നതിനെ ധാരാളംപേർ എതിർത്തു. അച്ചന്റെ നിശ്ചയദാർഢ്യം ഒന്നുകൊണ്ടു മാത്രമാണ് അത് പണിതത്. ഇന്നത് മദ്ധ്യതിരുവിതാംകൂറിന്റെ എല്ലാ ഭാഗത്തേയും ജനങ്ങൾ ഉപയോഗിക്കുന്നു. കണ്ണിന്റെ ആശുപത്രിക്കു വേണ്ടി ജർമ്മനിയിലെ ബ്ലൈന്റൻ മിഷനുമായി ബന്ധപ്പെടുവാൻ പോയപ്പോൾ ചില സ്ഥാപിത താല്പര്യക്കാർ അതിനെ തടഞ്ഞു. അച്ചൻ രഹസ്യമായി ആരുടെയോ സഹായത്താൽ അവരെ കാണുകയും ബ്ലൈന്റൻ മിഷനിൽ നിന്നുള്ള സഹായവും മറ്റും ലഭിക്കുകയും ചെയ്തു.

ആശുപത്രിയുടെ മുകളിലത്തെ നിലയിലായിരുന്നു ആശുപത്രി ചാപ്പൽ പ്രവർത്തിച്ചിരുന്നത്. പുതിയ പരുമലപ്പള്ളി പണിയാൻവേണ്ടി പഴയപള്ളി പൊളിച്ചു മാറ്റിയപ്പോൾ പ. കാതോലിക്കാബാവായുടെ അനുവാദത്തോടെ പഴയ പരുമലപ്പള്ളിയുടെ അതേ അളവിലും രൂപത്തിലും ഭാവത്തിലും പഴയ പരുമലപ്പള്ളി ആശുപത്രി പരിസരത്ത് പുനഃപ്രതിഷ്ഠിക്കാൻ കഴിഞ്ഞു എന്നുള്ളത് ഒരു വലിയ കാര്യം തന്നെ ആണ്. പണി നടക്കുന്ന സമയത്ത് അഭിപ്രായങ്ങൾ എന്നോടുകൂടി ചോദിക്കാറുണ്ടായിരുന്നു.

അച്ചൻ പരുമലയിൽ വരുമ്പോൾ എനിക്ക് 15 വയസ്സായിരുന്നു. ആദ്യമായി സണ്ടേസ്കൂളിൽ പഠിപ്പിച്ച പാട്ടിന്റെ ആദ്യഭാഗം ഞാൻ ഇന്നും ഓർക്കുന്നു.

പ്രധാന ദൂതൻ കുഴലൂതിടുമ്പോൾ
വിധിക്കു സിംഹാസനവും ഇടുമ്പോൾ

ഞാൻ കാണുംമോദേനാ, ഞാൻ കാണുംമോദേനാ
ഞാൻ കാണുംമോദേനാ എൻ യേശുവിനെ.

അക്കാലത്ത് സെമിനാരി സ്കൂളിന്റെ വടക്കുവശത്തുള്ള എന്റെ പുരയിടത്തിലായിരുന്നു പന്തുകളി. അച്ചൻ പന്തുമായി വരുമ്പോൾ എതിരിടാൻ ജേക്കബ് ശെമ്മാശനും (യാക്കോബ് മാർ പോളിക്കർപ്പോസ് തിരുമേനി) എന്റെ ഉപ്പാപ്പനും (ഈപ്പൻ ഉമ്മൻ) മാത്രമേ ധൈര്യപ്പെട്ടിരുന്നുള്ളു.

പണ്ട് ഒന്നും ഇടദിവസങ്ങളിൽ കുർബ്ബാന സാധാരണയില്ലായിരുന്നു. രാവിലെ അഞ്ചു മണിക്ക് ക്രമമായും ചിട്ടയോടും നമസ്കാരമുണ്ടായിരുന്നു. പാട്ടുകളുടെ എട്ട് നിറങ്ങളും തെറ്റാതെ നയിച്ചിരുന്നത് അച്ചനായിരുന്നു. ഞാനും അതിൽ പങ്കെടുക്കാറുണ്ടായിരുന്നു. അച്ചന്റെ കുർബ്ബാന വളരെ ഇമ്പമേറിയതായിരുന്നു. അതിനാൽ ആരാധകരുടെ സംഘം ഏറി വന്നുകൊണ്ടേയിരുന്നു. ദുഃഖവെള്ളിയാഴ്ചയുടെ ആരാധനയിൽ കുരിശും കൊണ്ട് നടക്കുമ്പോൾ അന്നത്തെ പാട്ടിൽ "ഓമനമകനെ നീയിപ്പോൾ എവിടേക്കായി പോയിടുന്നു" എന്ന വരികൾ പാടുമ്പോൾ ജനം കരഞ്ഞു പോകത്തക്ക സ്വരവും ഈണവും ഉള്ളതായിരുന്നു. യാത്രാസൗകര്യങ്ങൾ മെച്ചപ്പെട്ടതോടെ ആരാധകരുടെ സംഖ്യയും ഉയർന്നു തുടങ്ങി.

സഭയെ വളരെ അധികം സ്നേഹിക്കുകയും തിരുമേനിമാരെയും സ്നേഹിക്കുകയും ചെയ്തിരുന്നു. യാമപ്രാർത്ഥനയിലും, നോമ്പിലും ആരാധന മുതലായ വിശ്വാസപരമായ കാര്യങ്ങളിലും അണുവിട പോലും വ്യതിചലിച്ചിരുന്നില്ല. അച്ചൻ തികഞ്ഞ സഭാസ്നേഹിയായിരുന്നു. എന്തെങ്കിലും സമ്പാദിച്ചിട്ടുണ്ടെങ്കിൽ അതു സഭയ്ക്കുവേണ്ടി മാത്രമായിരുന്നു. ധാരാളം കേസുകൾ സഭയ്ക്കുവേണ്ടി നടത്തിയിട്ടുണ്ട്. അനവധി പീഡനങ്ങളും സഹിച്ചിട്ടുണ്ട്. ജീവിതം പൂമെത്തയായിരുന്നില്ല. അച്ചന്റെ ആത്മാവ് തന്റെ പൂർവ്വ പിതാക്കന്മാരോടും ജനത്തോടും കൂടി ഇമ്പമുള്ള പറുദീസായിൽ വിശ്രമിക്കുന്നു. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത എന്നും നമുക്ക് കോട്ടയായിരിക്കട്ടെ.



# കാരിക്കോട്ടെ കൊച്ചച്ചൻ എന്ന വലിയ അച്ചൻ

## ഫാദർ ജോർജ്ജ് പനയ്ക്കാമറ്റം, നിരണം

ഓർമ്മകൾ അര നൂറ്റാണ്ട് പിന്നിലേക്ക്. മലങ്കരസഭയുടെ സിരാകേന്ദ്രമെന്നറിയപ്പെട്ടിരുന്ന നിരണം വലിയപള്ളി. തമ്പുരാനെപ്പെറ്റ അമ്മയുടെ നാമത്തിൽ ഇൻഡ്യയുടെ അപ്പോസ്തോലനായ പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ദേവാലയങ്കണം. വഴിയോരങ്ങൾ, ചിന്തിക്കടക്കാർ, ചട്ടിക്കലക്കച്ചവടക്കാർ തുടങ്ങിയ വ്യാപാരികൾ കൈയടക്കിക്കഴിഞ്ഞു. നിരണത്തും ചുറ്റുപ്രദേശങ്ങളിൽ നിന്നുമുള്ള വിശ്വാസികൾ കുഞ്ഞുങ്ങളോടൊപ്പം ദേവാലയത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. പള്ളിമുറ്റത്ത് പടിഞ്ഞാറുള്ള ഉയർന്നു നിൽക്കുന്ന കുരിശിങ്കലും മുറ്റത്തുള്ള മറ്റ് കൽത്തൂണുകളിലും കൊത്തിയുണ്ടാക്കപ്പെട്ട കൊച്ചുതടങ്ങളിൽ എണ്ണയൊഴിച്ച് തിരി കൊളുത്തുവാൻ ആളുണ്ടായിരുന്നു. ചെണ്ടമേളക്കാർ അവരുടെ വാദ്യഘോഷങ്ങൾ തകൃതിയായി നടത്തി മാറിക്കഴിയുമ്പോഴേയ്ക്കും രംഗപ്രവേശനം ചെയ്യുവാൻ കൈയിൽ ക്ലാർനെറ്റ് മുതലായ വാദ്യോപകരണങ്ങളുമായി താല്പര്യത്തോടെ നിൽക്കുന്ന ബാൻഡുകാർ. പള്ളിമുറ്റം വിരിച്ചൊരുക്കുന്നവരുടെ ഇടയിലൂടെ പള്ളിക്കുള്ള അപൂർവ്വനിധിയായ പൊന്നിൻകുരിശും മറ്റും സുരക്ഷിതമായി സൂക്ഷിച്ചിരുന്ന നെൽപ്പുരക്കെട്ടിടത്തിന്റെ സുരക്ഷിതമുറിയിൽ നിന്ന് പള്ളിക്കൈക്കാരും മറ്റും ചേർന്ന് ബഹുമാനാദരങ്ങളോടെ വി. ത്രോണോസിൽ പ്രതിഷ്ഠിക്കുവാനായി നടന്നുനീങ്ങുന്നു. ഇതൊക്കെ കാണുമ്പോഴേക്കും വലിയപള്ളിയിലെ പെരുനാളിനുള്ള സന്നാഹമാണിവയെല്ലാമെന്ന് ആരും മനസ്സിലാക്കിയിരിക്കും.

പെരുന്നാളിന്റെ സന്ധ്യാനമസ്കാരത്തിനുള്ള പള്ളിമണിനാദം ഉയരുന്നതിന് വളരെ മുമ്പ് തന്നെ ഇടവകയേയും നാടിനെയും സമൂഹത്തെയും ശുശ്രൂഷിച്ചിരുന്ന പട്ടക്കാർ തങ്ങളുടെ ജീവിതവിശുദ്ധി വെളിപ്പെടുത്തുന്ന വെണ്മയുള്ള വസ്ത്രവുമായി പള്ളിയോടു ചേർന്ന നെൽപ്പുരത്തിണ്ണയിലും മറ്റും നിന്നും ഇരുന്നും ദൈവികവും വൈദികവുമായ കാര്യങ്ങളെക്കുറിച്ച് ആശയങ്ങൾ പരസ്പരം കൈമാറിക്കൊണ്ടിരിക്കുന്നു. വൃത്താകൃതിയിൽ തിളങ്ങുന്ന കണ്ണടയുമായി പ്രായാധിക്യത്താൽ ക്ഷീണിതനായിരിക്കുന്ന ആ വല്യച്ചൻ ഇടവകയിലെ ആ കാലത്തെ മുത്തച്ഛനായ കാരിക്കോട്ട് മട്ടക്കലെ ബർസ്ലീബി കത്തനാരാണ്. അദ്ദേഹത്തോടൊപ്പമുള്ള കൃശഗാത്രൻ പനയ്ക്കാമറ്റത്ത് സ്കറിയാ കത്തനാരും. ദീർഘകായകനായ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ സ്വതസിദ്ധമായ ഘന

ഗംഭീരശബ്ദത്തിൽ പെരുന്നാൾ ക്രമീകരണങ്ങളെക്കുറിച്ച് പറയുമ്പോൾ ശാന്തപ്രകൃതനായ കാട്ടുപറമ്പിൽ തോമസ് കത്തനാർ ശാന്തനായി അവ യെല്ലാം ശ്രദ്ധിച്ചിരുന്നു. ഇടവകയിലെ വല്യച്ചന്മാരായ ഇവരിൽ നിന്ന് അല്പം അകലെയായി മദ്ധ്യവയസ്കരായ അച്ചന്മാർ, മോടിശ്ശേരിൽ മാത്യൂസ് കത്തനാർ, പനയ്ക്കാമറ്റത്ത് തോമസ് കത്തനാർ, ഇലഞ്ഞിക്കൽ ജേക്കബ് കത്തനാർ, വെങ്ങാഴിയിൽ ജോർജ്ജ് കത്തനാർ, കുറ്റിക്കാട്ടിൽ തോമസ് കത്തനാർ എന്നിവർ ഗൗരവമായ ചർച്ചയിലാണ്. രഹസ്യങ്ങളുടെ സൂക്ഷിപ്പുകാരായ ഇവരൊക്കെയും തങ്ങൾ കാത്തുസൂക്ഷിക്കേണ്ട ചെറുതും വലുതുമായ കലവറയുടെ താക്കോലുകൾ ഓരോ വളയത്തിൽ കോർത്ത് വെള്ളത്തൂവാലകളുടെ കോണിൽ കെട്ടിയിട്ടിരിക്കുന്നു. ഈ ഭാരമെല്ലാം തങ്ങളുടെ തോളിന്മേൽ ഇട്ടിരിക്കുന്ന കറുത്ത ദീക്ഷയുമായി ചുറുചുറുക്കോടെ ഓടിനടന്ന് കാര്യങ്ങൾ ക്രമീകരിക്കുന്ന കാരിക്കോട്ട് മാത്യൂസ് കത്തനാർ, പനയ്ക്കമറ്റത്ത് അലക്സാണ്ടർ കത്തനാർ, മട്ടയ്ക്കൽ ജോർജ്ജ് കത്തനാർ എന്നിവരുടെ സമീപത്തേക്ക് അധികം ദീക്ഷയില്ലാത്ത മട്ടയ്ക്കൽ പള്ളിവാതുക്കൽ അലക്സാണ്ടർ കത്തനാർ അതിവേഗം സൈക്കിൾ ചവിട്ടി കടന്നുവന്ന് മരിക്കുന്നത് വരെ ജീവിക്കണമെന്ന ഒരാഗ്രഹമേ എനിക്കുള്ളു എന്ന് പറയുന്നത് കേട്ടവരെല്ലാം ചിരിയടക്കാൻ കഴിയാതെ നിൽക്കുമ്പോൾ മാലാഖമാരുടെ കാഹളത്തെ ധ്വനിപ്പിക്കുന്ന പള്ളിമണിനാദം ഉയരുകയായി.

ഈ സമയമത്രയും ശുഭ്രവസ്ത്രധാരികളായിരിക്കുന്ന ഈ പതിമൂന്ന് വൈദികരും തങ്ങൾ പ്രതിനിധാനം ചെയ്യുന്ന അജഗണങ്ങളുടെയും തങ്ങ ളുടെയും പാപമോചനത്തിനും ശുദ്ധീകരണത്തിനുമായി അനുതാപ ത്തിന്റെ അടയാളമായ കറുത്ത കുപ്പായവും അണിഞ്ഞ് പള്ളിയകത്ത് വി. മദുബഹാ മുമ്പാകെ നമസ്കാരമേശയോട് ചേർന്ന് ചിട്ടയായി അണി നിരന്നുകഴിഞ്ഞു. സുറിയാനിയും മലയാളവും ഇടകലർന്നുള്ള നമസ്കാ രങ്ങൾക്ക് നേതൃത്വം നൽകുന്ന ആ കാഴ്ച കണ്ണുകൾക്ക് കൗതുകവും കർണ്ണാനന്ദകരവും ആയിരുന്നു. ദൈവവിളിയുടെ മഹത്വം എന്തെന്നും തങ്ങളുടെ ദൗത്യം എന്തെന്നും അറിഞ്ഞ് ഉപാസന നമസ്കാരങ്ങളിലും ബലി അനുഷ്ഠാനങ്ങളിലും ജീവിത വിശുദ്ധിയിലും അവരെല്ലാം തന്നെ ഒരുമയിൽ നിലനിന്നിരുന്നു. ഈ വിശിഷ്ടർക്കൊപ്പം അവരിൽ ഒരുവൻ തികച്ചും വ്യത്യസ്തത പുലർത്തിയിരുന്നു. ഇടവകയിലെ മൂപ്പച്ചന്റെ മക നായ കാരിക്കോട്ട് കൊച്ചച്ചൻ എന്നറിയപ്പെട്ടിരുന്ന വന്ദ്യ. കെ. ബി. മാത്യൂസ് അച്ചൻ.

### A man of difference

കാഴ്ചയിലും വേഷത്തിലും വ്യത്യസ്തൻ. മറ്റു വൈദികർ കമ്മീസ് എന്ന കുപ്പായം ധരിക്കുമ്പോൾ ഈ പിതാവ് ഒരു പ്രത്യേകതരം കാസക്ക്

ആണ് ധരിച്ചിരുന്നത്. തന്റെ ഗുരുവും പിതാവുമായിരുന്ന കല്ലാശ്ശേരിൽ വലിയബാവാ അച്ചനുള്ള പ്രത്യേക പദവിയായി അനുവദിച്ചു നൽകിയത്. മറ്റു വൈദികർ കാൽനടയായും കൊച്ചച്ചന്മാർ സൈക്കിളിലും കടന്നു വരുമ്പോൾ ഒരു ടൂവീലർ ലാംബ്രട്ടായിൽ കുതിച്ചുപാഞ്ഞ് എത്തുമായിരുന്നു സ്മര്യപുരുഷൻ. മോടിശ്ശേരിൽ ബഹു. മാത്യൂസ് അച്ചനൊഴികെ മറ്റു വൈദികരെല്ലാം കുടുംബജീവിതം നയിച്ചിരുന്ന വിവാഹിത പട്ടക്കാരായിരുന്നുവെങ്കിൽ വന്ദ്യ കെ. ബി. മാത്യൂസ് അച്ചൻ കർത്താവിനു വേണ്ടി പൂർണ്ണമായി സമർപ്പിച്ച ഈഹീദായക്കാരനായിരുന്നു. മറ്റുള്ളവരെല്ലാം അവരവരുടെ ഭവനങ്ങളിൽ കുടുംബാംഗങ്ങളോടൊപ്പം താമസിച്ചിരുന്നപ്പോൾ ഈ പിതാവ് യാത്രാസൗകര്യങ്ങൾ അന്ന് കടന്നുചെന്നിട്ടില്ലാത്ത പരുമല ദ്വീപിൽ മലങ്കരസഭയുടെ മഹാപരിശുദ്ധൻ അന്തിയുറങ്ങിയിരുന്ന കിടക്കമുറിയോട് ചേർന്നുള്ള മുറിയിൽ പൂർണ്ണ സ്വസ്ഥജീവിതത്തിൽ ആനന്ദവും അനുഗ്രഹവും കണ്ടെത്തിയിരുന്നു.

റോമൻ കത്തോലിക്കാസഭയുടെ പരമാദ്ധ്യക്ഷനായി 25 വർഷങ്ങളോളം സ്തുത്യർഹമായ നേതൃത്വം നൽകി കാലയവനികയ്ക്കുള്ളിൽ മറഞ്ഞ പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ക്രിസ്തീയ സഭയിലെ വൈദികരെക്കുറിച്ച് പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്. “A priest need not be an able builder, an efficient organiser, a prominent preacher, a learned theologian, a sweet musician but he must be a good man.” (ഒരു പുരോഹിതൻ കഴിവുള്ള ശില്പിയോ, കാര്യപ്രാപ്തിയുള്ള ഒരു സംഘാടകനോ, അറിയപ്പെടുന്ന പ്രസംഗകനോ, പണ്ഡിതനായ വേദശാസ്ത്രജ്ഞനോ, മധുരമായി പാടുന്നവനോ ആയിരിക്കണമെന്നില്ല. എന്നാൽ അദ്ദേഹം ഒരു നല്ല മനുഷ്യൻ ആയിരിക്കണം.” ബഹു. മാത്യൂസ് അച്ചൻ ഇതെല്ലാം ആയിരുന്നു എന്നുള്ളതാണ് സത്യം. സെമിനാരി മാനേജർ എന്ന നിലയിൽ കഴിഞ്ഞിരുന്ന കാലയളവിൽ പരുമല സെമിനാരിയിലും തന്റെ ചുമതലയിൽ പടുത്തുയർത്തിയ മാർ ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റലിലും നടന്നിട്ടുള്ള പണികളിലെല്ലാം തന്റെ ശില്പവൈദഗ്ദ്ധ്യം പ്രകടമാണ്. ഇടവകപ്പട്ടക്കാരനായി സേവനം അനുഷ്ഠിച്ചിരുന്ന നിരണം വലിയപള്ളിയിലെയും പരുമല സെമിനാരിയിലെയും പൊതുസഭയിലെയും ചില കർമ്മപരിപാടികൾ ആസൂത്രണം ചെയ്ത് നടപ്പിൽ വരുത്തുവാനുള്ള കർമ്മകുശലത എടുത്തു പറയേണ്ടതു തന്നെ. ജനങ്ങൾ അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ മനസിലാക്കി കൊടുക്കുവാനുള്ള തന്റെ പ്രസംഗചാതുര്യം പ്രശംസനീയം തന്നെ. വേദശാസ്ത്രത്തിൽ അഗാധ പാണ്ഡിത്യം ഉണ്ടായിരുന്ന പഴയ പിതാക്കന്മാരിൽ നിന്ന് ഹൃദിസ്ഥമാക്കിയ വേദജ്ഞാനവും വിശ്വാസകാര്യങ്ങളെക്കുറിച്ചും കൗദാശിക അനുഷ്ഠാനങ്ങളെക്കുറിച്ചും, ശുശ്രൂഷകളെക്കുറിച്ചും ഉള്ള തന്റെ അറിവും അപാരം തന്നെ. ഉച്ചാരണശുദ്ധിയുള്ളതും സ്ഫുടവും

മധുരവുമായ തന്റെ ആരാധനാശൈലി ഏതൊരാത്മാവിനെയും ആകർഷിക്കുന്നതായിരുന്നു. ഇതിലെല്ലാം ഉപരിയായി സകലരെയും ഉള്ളഴിഞ്ഞ് സ്നേഹിച്ചിരുന്ന ആർദ്രവാനായ ഒരു നല്ല മനുഷ്യനായിരുന്നു ബഹു. മാത്യുസ് അച്ചൻ.

## A man of concern

ഇന്നത്തെപ്പോലെ ആളും ആരവവും ഇല്ലാത്ത ഒരു കാഘട്ടത്തിലാണ് അച്ചൻ സെമിനാരി മാനേജരായി സേവനം തുടങ്ങിയത്. ഇന്നത്തെപ്പോലെ സാമ്പത്തിക സഹായങ്ങളോ ചുറ്റുപാടുകളോ ഇല്ലായിരുന്ന ആ കാലയളവിൽ അവിടെ എത്തുന്നവർക്ക് ഒരു പാത്രം വെള്ളം കിട്ടുന്നത് വളരെയധികം സംതൃപ്തി നൽകുന്ന ഒരനുഭവമായിരുന്നു. ഏതു ദിവസമായാലും വി. കുർബ്ബാനയോ മറ്റു ശുശ്രൂഷകളോ കഴിഞ്ഞ് അദ്ദേഹം ഭക്ഷണം കഴിക്കുവാൻ ഒരുങ്ങുമ്പോൾ തന്റെ അറിവിൽപ്പെട്ടവരായി ആരെങ്കിലും സ്ഥലത്തുണ്ടെങ്കിൽ സ്നേഹവാത്സല്യത്തോടെ അവരെയെല്ലാം വിളിച്ച് തന്നോടൊപ്പം ഭക്ഷണം കഴിക്കുവാൻ ക്ഷണിക്കുമായിരുന്നു. തനിക്കുള്ളത് അവർക്കൊപ്പം പങ്കിടുവാൻ മറ്റുള്ളവരോട് അത്രത്തോളം കരുതൽ കാണിച്ച ഒരു മഹാത്മാവിനെയാണ് അച്ചനിൽ കണ്ടെത്തിയിരുന്നത്. മാമോദീസാ പോലെയുള്ള ശുശ്രൂഷകൾ മറ്റുള്ള വൈദികർ ചാപ്പലിൽ നടത്തിയതിനു ശേഷം കാർമ്മികർക്ക് കൊടുക്കുവാനുള്ള വിഹിതവുമായി മാനേജർ എന്ന നിലയിൽ അച്ചനെ സമീപിക്കുമ്പോൾ അത് എന്നെയല്ല, ശുശ്രൂഷ നടത്തിയ പട്ടക്കാരനെയാണ് ഏല്പിക്കേണ്ടതെന്ന് പറഞ്ഞ് അച്ചൻ തിരിച്ചയക്കുമായിരുന്നു. സഹോദര പട്ടക്കാരോടുള്ള കരുതലും സ്നേഹവും എത്ര മാത്രം!

ദേശത്ത് നാനാജാതി മതസ്ഥരായി പട്ടിണിപ്പാവങ്ങൾ വളരെ ഉണ്ട്. ആശുപത്രിയിലെ ചികിത്സയ്ക്ക് വേണ്ടത്ര പണമില്ലാതെ വിഷമിക്കുന്നവരുണ്ട്. വന്ദ്യനായ കാരിക്കോട്ടച്ചന്റെ അടുക്കൽ സങ്കടം അറിയിച്ചാൽ അവരുടെ കണ്ണീരൊപ്പുവാൻ സദാ സന്നദ്ധൻ ആയിരുന്നു. ഒരു ദീനബന്ധുവുമായിരുന്നു അച്ചൻ. "ഈ ചെറിയവരിൽ ഒരുവനു ചെയ്യുന്നത് എനിക്കാകുന്നു നിങ്ങൾ ചെയ്തത്" എന്ന് കർത്താവ് പഠിപ്പിച്ച സത്യം ഉൾക്കൊണ്ട കർത്തൃശിഷ്യൻ. ഹോമിയോ ചികിത്സയിൽ വിദഗ്ധനായിരുന്ന അദ്ദേഹം രോഗങ്ങളുമായി തന്നെ സമീപിക്കുന്നവർക്ക് പ്രതിഫലം കൂടാതെ മരുന്നുകൾ നല്കിയിരുന്നു. ആ മരുന്നുകൾ രോഗികൾക്ക് ഫലപ്രദങ്ങളുമായിരുന്നു.

## A man of courage

കരുണയും മനസ്സലിവും ഉള്ളവനായ കർത്താവും ചാട്ടവാർ എടുക്കേണ്ട സന്ദർഭത്തിൽ ചാട്ടവാർ എടുത്തു എന്ന് വി. വേദത്തിൽ നിന്നും

നാം മനസ്സിലാക്കുന്നു. സഭയുമായും സെമിനാരിയുമായും ബന്ധപ്പെട്ട് അനേകം പ്രതിസന്ധികൾ തന്റെ ജീവിതത്തിൽ തരണം ചെയ്യേണ്ടതായി വന്നിട്ടുണ്ട്. സമൂഹതലത്തിലും ഇടവകതലത്തിലും പല എതിർപ്പുകളെ നേരിടേണ്ടിയിരുന്നു. ചുറ്റുപാടുമുള്ള ഇടവകകൾ രൂപംകൊണ്ട സമയങ്ങളിൽ അറിവില്ലാത്തവരിൽ നിന്ന് സ്വജീവന് തന്നെ വെല്ലുവിളികൾ നേരിടേണ്ടിവന്നിട്ടുണ്ട്. എന്നാൽ ഈ സന്ദർഭങ്ങളിലെല്ലാം അശേഷം പതറിപ്പോകാതെ ധൈര്യസമേതം നെഞ്ചുയർത്തി അവയെല്ലാം നേരിടുവാനുള്ള ചങ്കൂറ്റമാണ് അച്ചനുണ്ടായിരുന്നത്. ബഥാന്യയിൽ അവനോടുകൂടെ മരിപ്പാൻ നമുക്കും പോകാം എന്ന് സഹശിഷ്യരോട് പറഞ്ഞ ഇൻഡ്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായെപ്പോലെ നീതിക്കും സത്യത്തിനും വേണ്ടി മരിക്കേണ്ടി വന്നാലും തന്റെ അരുമനാഥന്റെ പേരിൽ എന്തെല്ലാം പീഡനങ്ങൾ സഹിക്കേണ്ടിവന്നാലും അവ ധന്യമായ അനുഭവമാണ് എന്ന കാഴ്ചപ്പാടോടെ സധൈര്യം നേരിട്ട വ്യക്തിത്വമായിരുന്നു അച്ചനുണ്ടായിരുന്നത്. അഭിമുഖീകരിക്കേണ്ടി വരുന്ന പ്രശ്നങ്ങളെ എങ്ങനെ അതിജീവിക്കുമെന്ന് സംശയിച്ച് കൂടെയുള്ളവർ പിൻതിരിയുവാൻ ഒരുങ്ങുമ്പോൾ അച്ചന്റെ വാക്കുകളും നേതൃത്വവും തളർന്ന് പോകുന്നവർക്ക് ചൈതന്യം പകർന്ന് ഒരുമയോടെ അവരെയെല്ലാം അണിനിരത്തി പ്രതിസന്ധികളെ മറികടക്കുവാൻ ഈ ധൈര്യശാലിക്ക് കഴിഞ്ഞിരുന്നു.

## A man of command

പുരോഹിതൻ മുമ്പിൽ നിൽക്കുന്നവനാണ്, നേതൃത്വം നൽകുന്നവനാണ്, വഴികാട്ടിയാണ്, സദുപദേശങ്ങൾ പറഞ്ഞുകൊടുക്കുന്നവനാണ്. ബഹു. കെ. ബി. മാത്യൂസ് അച്ചന്റെ വാക്കുകൾ കേവലം അഭിപ്രായങ്ങൾ മാത്രമായിരുന്നില്ല. പിന്നെയോ കേൾക്കുന്നവർ അനുസരിക്കേണ്ട അനുശാസനങ്ങളായിരുന്നു അവയെല്ലാം. പറയുമ്പോൾ പറയുന്നവകളെക്കുറിച്ച് ഉത്തമമായ ബോദ്ധ്യവും ബോധവും അദ്ദേഹത്തിനുണ്ടായിരുന്നു. ശരിയെന്നു ബോദ്ധ്യമുള്ള കാര്യങ്ങൾ ആരുടെയും മുമ്പിൽ തുറന്നു പറയുന്ന പ്രകൃതമായിരുന്നു തനിക്കുള്ളത്. ആ ഇച്ഛാശക്തിയോട് പറയുന്ന കാര്യങ്ങൾ അനുസരണത്തോടെ പാലിക്കുന്നവർക്ക് ലേശം പോലും പതറാതെ നിൽക്കുവാൻ തന്റെ ഇടയശബ്ദം അത്രമാത്രം ഘനഗാംഭീര്യം ഉള്ളതായിരുന്നു.

## A man of consecration

ദൈവവിളി ഉൾക്കൊണ്ട് സന്യാസജീവിതം നയിച്ച ഈ വൈദികശ്രേഷ്ഠൻ താൻ ആരുടെ കബറിങ്കൽ ശുശ്രൂഷയർപ്പിക്കുന്നുവോ ആ കൊച്ചുതിരുമേനിയെപ്പോലെയും സെമിനാരി മാനേജർ എന്ന നിലയിൽ

തന്റെ മുൻഗാമിയായിരുന്ന മലങ്കരസഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയെപ്പോലെയും താൻ വിശ്വസ്തൻ എന്നറിഞ്ഞ് പരുമല സെമിനാരിയുടെ ചുമതല തന്നെ ഏല്പിച്ച തന്റെ ഗുരുവും പിതാവുമായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെയും യാമപ്രാർത്ഥനകളിലും വ്രതാനുഷ്ഠാനങ്ങളിലും അന്ത്യത്തോളം തന്നെത്തന്നെ വിശ്വസ്തയോടു സമർപ്പിച്ച യോഗിവര്യനുമായിരുന്നു. പ്രായാധിക്യത്തിൽ ക്ഷീണിതനായപ്പോഴും അവസാനനാളുകൾ വരെയും സെമിനാരി ചാപ്പലിൽ വന്നു തന്നെ ഇവയെല്ലാം നിറവേറ്റിയിരുന്നു. ആ പ്രാർത്ഥനാശബ്ദം ഇന്ന് പരുമല സെമിനാരിയിൽ അലയടിക്കുന്നു. "കാരിക്കോട്ടെ കൊച്ചച്ചൻ" എന്ന് ബാല്യകാലത്ത് ഞാനറിഞ്ഞിരുന്ന ഈ വൈദികശ്രേഷ്ഠനിൽ ഒരു വലിയ അച്ചനെ അടുത്തറിയുവാൻ എനിക്കു കഴിഞ്ഞു.

മറ്റുള്ളവരിൽ നിന്നെല്ലാം വ്യത്യസ്തത പുലർത്തി തനതായ വ്യക്തിമുദ്ര പതിക്കുകയും, മറ്റുള്ളവരെക്കുറിച്ച് കരുതലുള്ളവനായി സഹായഹസ്തങ്ങൾ നീട്ടി മനസ്സലിവോടുകൂടി അവരോടെല്ലാം വർത്തിക്കുകയും, ജീവിതത്തിന്റെ പ്രതിസന്ധികളിൽ അണുവിട പതറാതെ ധൈര്യശാലിയായി നിലകൊണ്ട് സ്തുത്യർഹമായ നേതൃത്വം നൽകുകയും, തന്റെ ദൈവവിളിയുടെ ആഴം എന്തെന്നറിഞ്ഞ് സർവ്വാത്മനാ സ്വയമേ സമർപ്പിക്കുകയും ചെയ്ത വന്ദ്യനായ കെ. ബി. മാത്യൂസ് അച്ചന്റെ വിലപ്പെട്ട പ്രാർത്ഥന നമുക്കെല്ലാം കോട്ടയായിരിക്കട്ടെ.



# പരുമല സെന്റ് തോമസ് പള്ളിക്ക് ചെയ്ത സേവനങ്ങൾ

## ഫാ. കോശി എബ്രഹാം

### (പരുമല സെന്റ് തോമസ് ഓർത്തഡോക്സ് ചർച്ച്)

ഏകദേശം 35 വർഷങ്ങൾക്ക് മുമ്പ് സണ്ടേസ്കൂളായി പ്രവർത്തിച്ചു കൊണ്ടിരുന്ന സ്ഥാപനം ബഹു. കാരിക്കോട്ട് അച്ചന്റെ പ്രേരണയാലും ഉത്സാഹത്താലും 1974-ൽ പരുമല സെന്റ് തോമസ് ദേവാലയമായി രൂപാന്തരപ്പെട്ടു. പള്ളിയുടെ നിർമ്മാണത്തിനായി ബ. അച്ചൻ പല സാധനങ്ങളും സംഭാവനയായി നൽകിയിട്ടുണ്ട്. ആരാധനാകാര്യങ്ങൾക്കായി പുസ്തകങ്ങൾ, മെഴുകുതിരിക്കാലുകൾ മുതലായവയും സംഭാവനയായി തന്നു. പരുമല സെമിനാരി പള്ളിയോടു ചേർന്ന് അഞ്ച് സെന്റ് സ്ഥലം അച്ചന്റെയും കൂടി പരിശ്രമത്താലാണ് പരുമല സെന്റ് തോമസ് ഇടവക വിലകൊടുത്തു വാങ്ങിയത്, ഇപ്പോൾ സെമിത്തേരിയായി ടി പള്ളി ഇടവക ഉപയോഗിക്കുന്നു. പല സന്ദർഭങ്ങളിലും അച്ചൻ ഈ ദേവാലയത്തിൽ വന്ന് വി. കുർബ്ബാന അർപ്പിക്കുകയും പള്ളിയുടെ കാര്യങ്ങളെക്കുറിച്ച് വേണ്ടതായ ഉപദേശങ്ങൾ നൽകുകയും ചെയ്തിട്ടുണ്ട്. ബഹു. അച്ചൻ ഈ ഇടവകയിലെ കടവിൽ കുടുംബവുമായി നല്ല ആത്മബന്ധത്തിലായിരുന്നു.

അച്ചൻ ഈ ഇടവകയ്ക്ക് വേണ്ടി നൽകിയിട്ടുള്ള എല്ലാ സേവനങ്ങളെയും നന്ദിപൂർവ്വം എക്കാലവും സ്മരിക്കുന്നതാണ്. ബഹു. അച്ചന്റെ ആത്മശാന്തിക്കായി പ്രാർത്ഥിക്കുന്നു.

# മരിക്കാത്ത മധുര സ്മരണകൾ

## സിസ്റ്റർ മോണിക്കാ & സിസ്റ്റർ നവോമി

**"വി**ശ്വാസത്താൽ അബ്രഹാം തനിക്ക് അവകാശമായി കിട്ടുമായിരുന്ന ദേശത്തേയ്ക്ക് യാത്രയാവാൻ വിളിക്കപ്പെട്ടാറെ അനുസരിച്ച് എവിടേയ്ക്ക് പോകുന്നു എന്നറിയാതെ പുറപ്പെട്ടു" (എബ്രാ. 11:8).

കടമ്പനാട് നസറേത്ത് കോൺവെന്റിന്റെ സ്ഥാപക സിസ്റ്റേഴ്സ് ആയ സിസ്റ്റർ എലിസബത്തും സിസ്റ്റർ മറിയയും ഇംഗ്ലണ്ടിലെ സെന്റ് മൈക്കിൾസ് കോൺവെന്റിലെ പരിശീലനത്തിനു ശേഷം എവിടെ കോൺവെന്റ് സ്ഥാപിക്കണം എന്ന് നിശ്ചയമില്ലാതെ നാട്ടിൽ വന്നു. അന്ന് പരുമലയിൽ ഉണ്ടായിരുന്ന പ. ഗീവറുഗീസ് ദ്വിതീയൻ ബാവായെ ചെന്നു കണ്ടു സംസാരിച്ചപ്പോൾ വല്ല്യച്ചൻ (ഫാ. കെ. ബി. മാത്യൂസ്) നോക്കിനടത്തിക്കൊണ്ടിരുന്ന സഭവക കുറച്ചു സ്ഥലം കടമ്പനാട്ടുണ്ടെന്ന് അച്ചൻ തിരുമേനിയെ ധരിപ്പിക്കുകയും അങ്ങനെ ആ സ്ഥലം തിരുമേനി ഞങ്ങൾക്ക് തരികയും ചെയ്തു. അന്നുമുതൽ ഇന്നോളം നസറേത്തു സമൂഹത്തെ കരുതി സ്വന്തം മക്കളെപ്പോലെ സ്നേഹിക്കുകയും ഈ സ്ഥാപനത്തിൽ സിസ്റ്റേഴ്സിനു സേവനം ചെയ്യാൻ അവസരം നൽകുകയും ചെയ്തിട്ടുള്ള വസ്തുത എന്നും നന്ദിയോടെ മാത്രമേ സ്മരിക്കാൻ കഴിയുകയുള്ളു.

ഞങ്ങളെല്ലാം സ്നേഹത്തോടെ വിളിക്കുന്ന 'വല്ല്യച്ചൻ' പാവങ്ങളോട് വളരെ കരുണയും ആർദ്രതയും മനസ്സലിവുമുള്ള ഒരുന്നത വ്യക്തിയായിരുന്നു. അതിന് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും പറയുവാനുണ്ട്. അച്ചന് കിട്ടുന്ന ശമ്പളം മാസാവസാനം ആകുമ്പോഴേയ്ക്കും തീർന്നിരിക്കും. പാവപ്പെട്ടവരായ പലരും അച്ചന്റെ മുറിയുടെ വാതുക്കൽ നില്ക്കുന്നകാഴ്ച പലപ്പോഴും കണ്ടിട്ടുണ്ട്. കൊടുക്കുന്നത് മറ്റാരും അറിയുകയുമില്ല.

ആദികാലങ്ങളിൽ പരുമല ആശുപത്രിയിലെ പല ജോലികളും അച്ചൻ തന്നെ ചെയ്യുമായിരുന്നു. ഒരു മെക്കാനിക്കൽ എൻജിനിയറുടെ യോഗ്യത ഇല്ലായിരുന്നു എങ്കിലും എല്ലാ ജോലികളും അച്ചന് നല്ല വശമായിരുന്നു. സഹായത്തിന് ജോലിക്കാരെ ആരെയെങ്കിലും വിളിച്ചാൽ ജോലി കഴിയുമ്പോൾ പോക്കറ്റിൽ കൈയിട്ട് കിട്ടുന്ന നോട്ട് എത്രയെന്ന് നോക്കാതെ കൊടുത്തിട്ട് പറയും, 'പോയി എന്തെങ്കിലും കഴിക്കൂ' എന്ന്. അച്ചന്റെ ഒരു സഹായി പറഞ്ഞതോർക്കുന്നു. തന്റെ ചെറുപ്പകാലത്ത് എന്തെങ്കിലും കുതൃതി കാണിക്കുമ്പോൾ അച്ചനിൽ നിന്ന് നല്ല ശിക്ഷ കിട്ടും. പക്ഷേ,

അന്നുറപ്പാണ് നല്ല ഒരു ജോഡി പുത്തൻ ഷർട്ടും മുണ്ടും കിട്ടുമെന്നതും. എത്ര ശിക്ഷ കിട്ടിയാലും ആ കരുണയോടു കൂടിയ സ്നേഹം ഓർക്കുമ്പോൾ എല്ലാ വിദ്വേഷവും അലിഞ്ഞില്ലാതാകും.

അച്ചൻ എപ്പോഴും തന്റെ മരണത്തെ മുന്നിൽ കണ്ടുകൊണ്ടാണ് ജീവിച്ചിരുന്നത്. നിഷ്ഠയോടുകൂടിയ ജീവിതം അച്ചന്റെ ഏറ്റവും വലിയ പ്രത്യേകതയായിരുന്നു. വള്ളിപുള്ളി തെറ്റാതെയുള്ള ആ ജീവിതം എന്നും മറ്റുള്ളവർക്ക് മാതൃക തന്നെ ആയിരുന്നു. കൃത്യസമയത്തുള്ള പ്രാർത്ഥന, ഭക്ഷണം, അനുദിന ജീവിതചിട്ടകൾ മുതലായവ.

അച്ചനാണ് ഈ സ്ഥാപനത്തിന് തുടക്കം ഇട്ടതെങ്കിലും ഇതിനുള്ളിൽ തന്നെ ഹോമിയോ ഡോക്ടർ ആയിരുന്ന അച്ചന്റെ ചികിത്സയും അനസ്യൂതം തുടർന്നുകൊണ്ടിരിക്കുകയും അനേകർക്ക് അത് പ്രയോജനപ്പെടുകയും ചെയ്തിട്ടുണ്ട്. അത് തികച്ചും സൗജന്യമായിത്തന്നെ തുടരുന്നു.

മനുഷ്യനോട് മാത്രമല്ല മൃഗങ്ങളോടും പക്ഷികളോടും അച്ചന് അളവറ്റ സ്നേഹവാത്സല്യങ്ങൾ ഉണ്ടായിരുന്നു എന്നുള്ളതും പലപ്പോഴും കാണാനിടയായിട്ടുണ്ട്. അച്ചൻ ആശുപത്രിയിൽ നിന്നും എന്നും വൈകിട്ട് അഞ്ചര ആകുമ്പോൾ തനിയെ കാർ ഓടിച്ചു പള്ളിയിലേക്ക് പോകും. കാർഷെഡ്ഡിൽ കാറ് എത്തുന്നതും കാത്ത് നൂറുകണക്കിന് പ്രാവുകൾ പള്ളിമേടയിൽ കാത്തിരിക്കുന്നുണ്ടാകും. കാർഷെഡ്ഡിൽ കാർ നിർത്തുന്ന ഉടനെ ഈ പ്രാവുകളെല്ലാം പറന്ന് അച്ചന്റെ അടുക്കലെത്തും.

ഒരു കൈയിൽ മുറുക്കാൻ ചെല്ലവും മറുകൈയിൽ വടിയുമായി കാറിൽ നിന്നിറങ്ങി പതുക്കെ പതുക്കെ നടന്നുവരുന്ന അച്ചനെ ഈ പ്രാവുകകളെല്ലാം കൂടി ആനയിച്ചുകൊണ്ട് മുറിയിലേയ്ക്ക് കുണുങ്ങികുണുങ്ങി നടന്നുവരുന്ന കാഴ്ച ഒന്നു കാണേണ്ടതു തന്നെയാണ്. ഏകദേശം സെമി സർക്കിൾ ആയി നടന്നുവരുന്ന പ്രാവുകളും നടുക്ക് അച്ചനും ഉണ്ടാവും. മുറിയിൽ കയറുന്ന ഉടനെ മുറിയുടെ മൂലയ്ക്ക് കിടക്കുന്ന കുറച്ച് നെല്ല് വാരി മുറ്റത്തേക്ക് ഇട്ടുകൊടുക്കും. അത് സന്തോഷത്തോടെ കൊത്തിപ്പെറുക്കിത്തിന്ന് അവ വീണ്ടും പള്ളിമേടയിലേയ്ക്ക് മടങ്ങും. പതിവായി കാണുന്ന രസകരമായ ഒരു കാഴ്ചയായിരുന്നു അത്.

പ്രതിഫലേച്ഛ കൂടാതെ അന്ത്യംവരെ ആരും അറിയാതെ സഭയ്ക്കു വേണ്ടി അഹോരാത്രം പ്രയത്നിച്ച പരിശുദ്ധ പിതാവിന്റെ പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊള്ളുന്നു.

# സേവനത്തിന്റെയും ത്യാഗത്തിന്റെയും ചരിത്രം

## ഫാ. എം. ഡി. ജോൺ (മാനേജർ, പരുമല സെമിനാരി)

പരുമല സെമിനാരിയുടെ മാനേജരും പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയുടെ സ്ഥാപകനും എക്സിക്യൂട്ടീവ് ഓഫീസറുമായിരുന്ന വന്ദ്യ കെ. ബി. മാത്യൂസ് അച്ചൻ (കാരിക്കോട്ടച്ചൻ) ദിവംഗതനായിട്ട് 2009 ഫെബ്രുവരി 28-ന് 5 വർഷം പൂർത്തിയാവുകയാണ്. ആ ധന്യ മുഹൂർത്തത്തിൽ കാരിക്കോട്ടച്ചന്റെ ജീവചരിത്രം പ്രസിദ്ധീകരിക്കാനുള്ള മട്ടയ്ക്കൽ കുടുംബാംഗങ്ങളുടെ തീരുമാനം ശ്ലാഘനീയമാണ്. തന്റെ സഹോദരപുത്രൻ പ്രിയപ്പെട്ട ബർസ്ലീബി കെ. ദാനിയേൽ എഴുതി തയ്യാറാക്കിയ കാരിക്കോട്ടച്ചന്റെ ജീവചരിത്രം വരുംതലമുറയ്ക്ക് ഒരു കെടാവിളക്കാണ്. ചരിത്രം, ചരിത്രമായി നിലനില്ക്കാൻ ആധികാരികമായ രേഖകൾ ആവശ്യമാണ്. രേഖകളുടെ അഭാവത്താൽ ചരിത്രം കാലാന്തരത്തിൽ വിസ്മരിക്കപ്പെടുക സ്വാഭാവികമാണ്. മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി, പ്രത്യേകിച്ച് പരുമല സെമിനാരിയുടെ "കെട്ടുറപ്പിനും നിലനിൽപ്പിനും വേണ്ടി" തന്റെ ജീവിതം ഹോമിച്ച കാരിക്കോട്ടച്ചന്റെ ത്യാഗപൂർണ്ണമായ ജീവിതം വിസ്മരിക്കപ്പെടുന്നത് കാലം പൊറുക്കുകയില്ല. അതിനാൽ ഈ ശ്രേഷ്ഠമായ ദൗത്യം സ്വയം ഏറ്റെടുത്തിരിക്കുന്ന ബർസ്ലീബി കെ. ദാനിയേൽ ദൈവസന്നിധിയിൽ അനുഗൃഹീതനാണ്.

വന്ദ്യ കാരിക്കോട്ടച്ചന്റെ ജീവിതം സേവനത്തിന്റെയും, ത്യാഗത്തിന്റെയും, ആരാധനയുടെയും ചരിത്രമാണ്. കേവലം ഒരു ആചാര്യശ്രേഷ്ഠൻ എന്നതിലുപരി, പരുമല സെമിനാരിയുടെ ആധുനിക ശില്പിയും, മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു ധീര യോദ്ധാവും കാവൽഭടനുമായിരുന്നു കാരിക്കോട്ടച്ചൻ. പരുമല സെമിനാരിയുടെ മാനേജർ പദവി പലപ്പോഴും ഒരു മുൾക്കിരീടമായി അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും തനിക്കുവേണ്ടി കൂടി മുൾകിരീടം ധരിച്ച യേശുവിനോടുള്ള വലിയ സ്നേഹത്തെ പ്രതിയും, പ. പരുമല തിരുമേനിയോടുള്ള ആഴമേറിയ ഭക്തികൊണ്ടും, പ. പരുമല തിരുമേനിയിലൂടെ തന്നിലേക്ക് ഒഴുകിയെത്തുന്ന വിശുദ്ധിയുടെ പ്രകാശകിരണങ്ങളാൽ ആത്മീയശക്തി ധാരാളമായി സംഭരിച്ചും മലങ്കര സഭയ്ക്കുവേണ്ടി ആ മുൾക്കിരീടം ഏറ്റം സന്തോഷത്തോടെ ശിരസാവഹിച്ചു. പ. പൗലോസ് അപ്പോസ്തോലന്റെ ജീവമൊഴികൾ ബ. കാരിക്കോട്ടച്ചന്റെ ജീവിതത്തെ കൂടുതൽ അർത്ഥപൂർണ്ണമാക്കുന്നു. "ഞാൻ നല്ല പോർ പൊരുതി; ഓട്ടം തികച്ചു; വിശ്വാസം കാത്തു; നീതിയുടെ കിരീടം എനിക്കായി സൂക്ഷിച്ചുവെച്ചിരിക്കുന്നു."

മൂന്ന് പതിറ്റാണ്ടിലധികം ബ. കാരിക്കോട്ടച്ചൻ പരുമല സെമിനാരി മാനേജർ എന്ന നിലയിൽ പ. പരുമല തിരുമേനിയെ ശുശ്രൂഷിച്ചു. തന്റെ ജീവിതകാലം മുഴുവൻ താൻ ശുശ്രൂഷ നടത്തിയ പ. പരുമല തിരുമേനിയുടെ പുണ്യകരങ്ങളാൽ കൂദാശ ചെയ്യപ്പെട്ട പഴയ പരുമലപ്പള്ളി ആശുപത്രി വളപ്പിലേക്ക് മാറ്റി സ്ഥാപിക്കപ്പെട്ടപ്പോൾ, അതിനരുകിൽ അന്ത്യ വിശ്രമം കൊള്ളാനുള്ള മഹാ ഭാഗ്യവും കാരിക്കോട്ടച്ചന് ദൈവവും പരുമല തിരുമേനിയും പ. സഭയും ഒരുക്കി.

വന്ദ്യ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചൻ ഇന്നും സഭയുടെ അഭിമാന സ്തംഭമാണ്. ആദ്ധ്യാത്മിക മണ്ഡലത്തിൽ മാത്രമല്ല, സാമൂഹിക സാംസ്കാരിക, വിദ്യാഭ്യാസ മേഖലകളിലും കാരിക്കോട്ടച്ചന്റെ സംഭാവനകൾ വിലയേറിയതാണ്. 1975-ൽ ആരംഭിച്ച 'പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രി' ഇന്ന് ലോക ഭൂപടത്തിൽ സ്ഥാനം പിടിച്ച് ഉയരങ്ങളിൽ നിന്നും ഉയരങ്ങളിലേക്ക് വളരുന്നത് കണ്ട് കാരിക്കോട്ടച്ചന്റെ ആത്മാവ് സന്തോഷിക്കുന്നു.

വന്ദ്യ കെ. ബി. മാത്യൂസ് അച്ചന്റെ ധന്യമായ ഈ ജീവചരിത്രം വരും തലമുറയ്ക്കു പുതിയ വെളിച്ചം പകർന്നു നൽകട്ടെ എന്ന പ്രാർത്ഥനാപൂർവ്വമായ ആശംസകളോടെ, എന്റെ മുൻഗാമിയായ വന്ദ്യ കെ. ബി. മാത്യൂസ് അച്ചന്റെ നിത്യസ്മരണയ്ക്ക് മുമ്പിൽ ആയിരമായിരം ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# ദീർഘവീക്ഷണമുണ്ടായിരുന്ന ഉത്തമ യോഗിവര്യൻ

## ഫാ. ഉമ്മൻ പോൾ (നിരണം പള്ളി വികാരി)

പരുമലയുടെ ആധുനിക ശില്പിയായ പരുമലയിലെ വല്ല്യച്ചൻ കാരിക്കോട്ട് ഫാ. കെ. ബി. മാത്യൂസിന്റെ ജീവചരിത്രം പ്രസിദ്ധീകരിക്കുന്ന ഈ സന്ദർഭത്തിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. ബഹു. അച്ചനിൽ നിന്ന് നേരിട്ടും, എന്റെ പിതാവിൽ നിന്നും കേട്ടറിഞ്ഞിട്ടുള്ള അനേക സ്മരണകൾ എന്റെ മനസ്സിലേക്കു കടന്നുവരുന്നു. ഒരു വൈദികൻ, സുറിയാനി മല്പാൻ, ഭരണകർത്താവ്, ആത്മശരീരങ്ങളുടെ വൈദ്യൻ, നയതന്ത്രജ്ഞൻ, കർമ്മകുശലൻ, സിവിൽ, മെക്കാനിക്കൽ, കെമിക്കൽ, ഇലക്ട്രിക്കൽ എന്നീ മേഖലകളിലുള്ള അദ്ദേഹത്തിന്റെ അനുഭവജ്ഞാനവും വിലമതിക്കപ്പെടുന്നുണ്ട്. പാണ്ഡിത്യവും, സ്നേഹവും, പക്വതയും, ദീർഘവീക്ഷണവുമുള്ള ഒരു ഉത്തമ യോഗിവര്യൻ ആയിരുന്നു അദ്ദേഹം. അച്ചന്റെ ദീർഘവീക്ഷണത്തിന്റെ ഉത്തമ ഉദാഹരണമാണ് നിരണം സെന്റ് മേരീസ് ഐ. റ്റി. സി., പരുമല മാർ ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, എല്ലാറ്റിനും ഉപരിയായി നഷ്ടപ്രായമായിരുന്ന പഴയ പരുമലപ്പള്ളി അദ്ദേഹത്തിന്റെ സ്വന്ത പരിശ്രമത്താൽ അതേ രീതിയിൽ തന്നെ പരുമല ഹോസ്പിറ്റൽ മുറ്റത്ത് പുനർനിർമ്മിച്ചതും മറ്റും. അദ്ദേഹം നിരണം വലിയ പള്ളി ഇടവകപ്പട്ടക്കാരനും മൂപ്പച്ചനും ആയിരുന്നു. പത്തു വർഷത്തിലധികം നിരണം വലിയപള്ളിയുടെ വികാരിയായി ശുശ്രൂഷ ചെയ്തിട്ടുള്ളതും നന്ദിപൂർവ്വം അനുസ്മരിക്കുന്നു. മലങ്കരസഭയുടെ ഇരുപതാം നൂറ്റാണ്ടിന്റെ ചരിത്രത്തിലെ അവസ്മരണീയമായ ഒരു വെള്ളി നക്ഷത്രമായിരുന്നു ബഹുമാനപ്പെട്ട കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചൻ.



# കാരിക്കോട്ടച്ചൻ ബഹുമുഖ പ്രതിഭ

## കെ. എം. മാത്യു തിരുവല്ല

ബഹുമുഖ പ്രതിഭയുള്ള ഒരു വ്യക്തിയെപ്പറ്റി, അദ്ദേഹം ഒരു സ്ഥാപന മാണെന്ന് നാം പറയാറുണ്ട്. ബഹു. കെ. ബി. മാത്യൂസച്ചനെ ഒരു പ്രതി ഭാസം എന്നു വിശേഷിപ്പിക്കാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്. സഭയിലെ വിവിധ പ്രവർത്തനങ്ങൾ, എം. ജി. എം. ഹൈസ്കൂളിലെ സേവനം എന്നിവ യുമായി ബന്ധപ്പെട്ട് അച്ചന്റെ സഹകരണവും സഹായവും എനിക്ക് ആവ ശ്യമായി വന്നിട്ടുണ്ട്. ഓരോ സന്ദർഭത്തിലും അച്ചന്റെ പ്രതികരണം വ്യത്യ സ്തമായിരുന്നു. വ്യത്യസ്ത ഭാവങ്ങൾ, സമീപനരീതി, പ്രവർത്തനശൈലി മുതലായവയാണ് ഒരു പ്രതിഭാസം എന്ന പേരു ചാർത്താൻ എന്നെ പ്രേരി പ്പിക്കുന്നത്.

ബാവാ എന്നാൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പരുമല സെമി നാരി മാനേജർ എന്നാൽ കാരിക്കോട്ടച്ചൻ, നന്നേ ചെറുപ്പത്തിൽ എന്റെ സങ്കല്പം അതായിരുന്നു. അവരുടെ സേവനകാലം അത്രമാത്രം ദീർ ഘവും ധന്യവുമായിരുന്നുവെന്നു പറയാം. വലിയ ബാവാ റമ്പാച്ചനായി രിക്കുമ്പോൾ പരുമല സെമിനാരി മാനേജരായിരുന്നു. അദ്ദേഹം ബാവാ ആയി സഭയെ നയിച്ചപ്പോൾ ബഹു. കെ. ബി. മാത്യൂസച്ചൻ എല്ലാ കാര്യ ങ്ങളിലും ബാവായോടു വിധേയത്വം പുലർത്തി. വ്യവഹാരങ്ങളുടെ അതി പ്രസരം പ. ബാവായെ തളർത്താതിരുന്നത് സെമിനാരിയിൽ താമസിച്ച് പ്രാർത്ഥനയിൽ മുഴുകിയിരുന്നതുകൊണ്ടാണ്.

ഒരു സന്യാസിക്ക് ദൈവത്തോടും സ്വന്ത മനസ്സാക്ഷിയോടും മാത്ര മാണ് കടപ്പാടുള്ളത്. ഇത് ഗുരു നിത്യചൈതന്യയതിയുടെ വാക്കുകൾ. ബഹു. അച്ചൻ ഒരു സന്യാസി ആയിരുന്നല്ലോ. അതുകൊണ്ടായിരിക്കാം സഭയോടും തന്റെ ചുമതലയോടും ഗാഢമായ പ്രതിബദ്ധത പുലർത്തിയി രുന്നത്. മലങ്കരയുടെ ആദ്യത്തെ പരിശുദ്ധൻ പടുത്തുയർത്തിയ ആരാധ നാലയവും അതിനവകാശപ്പെട്ട സ്ഥാവരജംഗമവസ്തുക്കളും അന്യാധീന പ്പെടാതിരിക്കാനും, പോയവ തിരിച്ചുപിടിക്കാനും ധീരസാഹസിക പോരാട്ട ങ്ങൾ അച്ചൻ നടത്തി. അതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു.

കെ. ബി. മാത്യൂസച്ചനുമായിട്ടുള്ള എന്റെ അടുപ്പത്തിനിടയാക്കിയ ആദ്യ സംഭവം ഇങ്ങനെയായിരുന്നു. നിരണം ഭദ്രാസന യുവജനപ്രസ്ഥാ നത്തിന്റെ ഒരു യോഗം പരുമലപള്ളിയിൽ നടത്താൻ നിശ്ചയിച്ചു. അതി നുള്ള സൗകര്യം ഒരുക്കിത്തരുന്നതിന് അച്ചന്റെ സഹായം വേണ്ടിയിരുന്നു.

മീറ്റിംഗിന്റെ തലേദിസം മാത്രമാണ് അച്ചനെ കാണുവാൻ സൗകര്യപ്പെട്ടത്. ‘നേരത്തെ പറയേണ്ടതായിരുന്നില്ലേ’ എന്ന് അച്ചൻ ചോദിച്ചു. എന്റെ മുടന്തൻ ന്യായങ്ങൾ അച്ചനെ തൃപ്തിപ്പെടുത്തിയതായി തോന്നിയില്ല. ‘നോക്കട്ടെ’ എന്നു പറഞ്ഞ് അദ്ദേഹം മറ്റു ജോലികളിൽ വ്യാപൃതനായി. വിഷമം, നിരാശ, കോപം മുതലായ സമ്മിശ്രവികാരങ്ങളോടു കൂടി ഞാൻ മടങ്ങി. എന്തും വരട്ടെ എന്ന ധൈര്യത്തിൽ ബാക്കികാര്യങ്ങൾ ചെയ്ത ശേഷം പിറ്റേദിവസം രാവിലെ ഞാൻ പരുമലയിൽ എത്തി. ഭക്ഷണമുൾപ്പെടെയുള്ള എല്ലാ ക്രമീകരണങ്ങളും അച്ചൻ ചെയ്തിരുന്നു.

‘സെക്രട്ടറി സ്ഥാനം വഹിക്കുന്ന അപക്വമതിയായ ചെറുപ്പക്കാരൻ’ എന്ന് അച്ചൻ എന്നെ വിലയിരുത്തിക്കാണണം. എങ്കിലും സഭയുടെ ഒരു പരിപാടി, അതും യുവാക്കൾ പങ്കെടുക്കുന്നത് മോശമാകാൻ പാടില്ല എന്ന് അദ്ദേഹം ചിന്തിച്ചു. അച്ചന്റെ ഹൃദയവിശാലതയും സഭാസ്നേഹവും എന്നെ അത്ഭുതപ്പെടുത്തി. ഈ സംഭവം ഒരു നല്ല തുടക്കമായി എന്നു പറഞ്ഞാൽ മതിയല്ലോ.

പിൽക്കാലത്ത് അച്ചന്റെ സഭാസ്നേഹം വെളിവാക്കുന്ന അനേകം സംഭവങ്ങൾക്ക് ഞാൻ സാക്ഷ്യം വഹിച്ചിട്ടുണ്ട്. പ. പരുമലത്തിരുമേനിയുടെ സ്ഥാപനങ്ങൾ വളർന്നുവരുന്നതിന് ഒരു ജീവിതം പൂർണ്ണമായി സമർപ്പിച്ച അച്ചൻ എന്നു ചരിത്രം വിലയിരുത്തും എന്ന് ഞാൻ വിശ്വസിക്കുന്നു. അദ്ദേഹത്തെപ്പറ്റിയുള്ള സ്മരണ വരുംതലമുറകൾക്ക് പ്രചോദനമാകുവാൻ ഈ ഗ്രന്ഥം സഹായകമാകട്ടെ.



# എന്നിൽ വൻ സ്വാധീനം ചെലുത്തിയ കാരിക്കോട്ടച്ചൻ

## ഫാ. ജോൺ തോമസ് ആലുംമൂട്ടിൽ യു.എസ്.എ.

ഒരു യുവ വൈദികനായിരിക്കേ എന്റെ ജീവിതത്തിൽ വലിയ സ്വാധീനം ചെലുത്തിയ പ്രശസ്ത വൈദികനായിരുന്ന കാരിക്കോട്ട് കെ. ബി. മാത്യൂസച്ചന്റെ ജീവചരിത്രം അദ്ദേഹത്തിന്റെ സഹോദരപുത്രനായ ബർസ്ലീബി കെ. ദാനിയേൽ തയ്യാറാക്കിയതു വളരെ സമുചിതമായി. എന്റെ സ്നേഹിതനും സഭാചരിത്രകാരനുമായ കെ. വി. മാമ്മൻ അത് രൂപകല്പന ചെയ്തും എഡിറ്റ് ചെയ്തും ആകർഷകമാക്കിയതിൽ കൂടുതൽ സന്തോഷമുണ്ട്.

കാലം ചെയ്ത ഭാഗ്യ സ്മരണാർഹനായ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് പറയുമായിരുന്നു, “മാമ്മച്ചൻ ഉള്ളതുകൊണ്ട് സഭയിലെ പലരേയും ലോകം അറിയുന്നു”വെന്ന്. കാരിക്കോട്ട് കൊച്ചച്ചനെ – മാത്യൂസ് അച്ചനെ – മലങ്കരസഭയ്ക്കു മറക്കുക സാദ്ധ്യമല്ലെന്ന് പുസ്തകത്തിന്റെ താളുകൾ വായനക്കാരെ അറിയിക്കും.

മാത്യൂസച്ചൻ എന്റെ ഓർമ്മയുടെ ദർപ്പണത്തിൽ എന്നും നിഴലിക്കുന്ന ഒരുന്നത വ്യക്തിയാണ്. കുട്ടിക്കാലത്തു പരുമലപ്പെരുന്നാളിന് പോകുമ്പോൾ ഒരു സർക്കിൾ ഇൻസ്പെക്ടറുടെ ഗൗരവത്തിൽ ഉടയാത്ത കുപ്പായവുമണിഞ്ഞ് കബർ മുറിയിലോ പരിസരത്തോ അച്ചനെ കാണുമായിരുന്നു. ഇന്നത്തെപ്പോലെയുള്ള ആൾക്കൂട്ടം അവിടെ അന്നില്ലായിരുന്നു.

കാരിക്കോട്ടച്ചനുമായി ഞാൻ കൂടുതൽ അടുത്തത് 1984 മുതലാണ്. അമേരിക്കയിൽ നിന്നും ദൈവശാസ്ത്ര പഠനവും കഴിഞ്ഞ്, തക്സായും ആരാധനക്രമങ്ങളും പഠിക്കുവാനായി ഞാൻ പഴയസെമിനാരിയിലെത്തി. ഇന്നത്തെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തുടങ്ങിയ അഞ്ചുപേർ മെത്രാപ്പോലീത്താമാരാകുവാൻ വേണ്ടി കാലം ചെയ്ത യൂഹാനോൻ മാർ സേവേറിയോസിനോടൊപ്പം പരുമല സെമിനാരിയിൽ പരിശീലിക്കുന്നുണ്ടെന്നും എനിക്കും അവരോടുകൂടി താമസിച്ചു പരിശീലനം നടത്താമെന്നും പഴയസെമിനാരിയിൽ നിന്നും എന്റെ ഇടവക മെത്രാപ്പോലീത്താ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് നിർദ്ദേശിച്ചു. അതനുസരിച്ച് തിരുമേനിയുടെ കല്പനപ്രകാരം പരുമല സെമിനാരിയിൽ താമസിച്ച് മാർ സേവേറിയോസിൽ നിന്നും പരി

ശീലനം തേടി.

തന്റെ ഫിയറ്റ് കാർ തനിയെ ഓടിച്ചു വന്നു സെമിനാരിയും ഹോസ്പിറ്റലും ഭംഗിയായി മാനേജ് ചെയ്യുന്ന കാരിക്കോട്ടച്ചനോട് ബഹുമാനവും അതിൽ കൂടുതൽ സ്നേഹബന്ധവും ഉണ്ടായി. അദ്ദേഹം ഒരു വൈദികനും, അതേസമയം വൈദ്യനും, എൻജിനിയറും ആർക്കിടെക്റ്റുമായി കാണപ്പെട്ടു. പരുമലയിൽ ഹോസ്പിറ്റലുണ്ടായെങ്കിലും തന്റെ ആവശ്യങ്ങൾക്ക് താൻ അഭ്യസിച്ച ഹോമിയോ ചികിത്സ തന്നെയാണു അച്ചൻ സ്വീകരിച്ചിരുന്നത്. തന്നിൽ വിശ്വാസമുള്ളവർക്കും മരുന്നുകൾ കൊടുത്തിരുന്നു. പ്രതിഫലം വാങ്ങിയിരുന്നില്ല. റെഡിമെയ്ഡ് മരുന്നുകൾ വാങ്ങി വെയ്ക്കുന്നതിന് പകരം, മരുന്നുകളുടെ ചേരുവകൾ മനസ്സിലാക്കി അതു മിശ്രിതമാക്കിയാണ് അദ്ദേഹം മരുന്നുണ്ടാക്കിയിരുന്നത്.

പരുമലപള്ളി പൊളിച്ചെങ്കിലും, താൻ പണിയിച്ച കബർമുറി പൊളിച്ചില്ല. അതിന്റെ രൂപഭംഗി അച്ചൻ ഒരു ആർക്കിടെക്ടായിരുന്നു എന്നു വിളിച്ചറിയിക്കും. പള്ളിയുടെ വടക്കു വശത്തു നിന്നു പൊളിച്ചു മാറ്റേണ്ടി വന്ന മണിമാളികയുടെ ചാരുതയും കണ്ടിട്ടുള്ളവർ മറക്കുകയില്ല. അതിന്റെ മുകളിലായി വാട്ടർ ടാങ്ക് ഉണ്ടായിരുന്നുവെന്നതും പുറംലോകം അറിയുമായിരുന്നില്ല. പള്ളിപ്പരിസരം വിശാലമായതോടെ, അവിടെ താൻ പണിയിച്ചിരുന്ന പല ഷെഡ്ഡുകളും, മുറികളും പൊളിച്ചുമാറ്റുവാൻ വന്ന പാടു ഞാൻ കണ്ടിട്ടുണ്ട്. കല്ലാശ്ശേരിബാവാ കല്പിച്ചിട്ടുണ്ടത്രെ. “പുതിയതായി പലരും പണിയും; പക്ഷേ അതിന് യഥാകാല സംരക്ഷണം ഉണ്ടാവുകയില്ല. പണിയുമ്പോൾ വൃത്തിയായി പണിയിച്ചുകൊള്ളണം.” ഒരു കോൺട്രാക്ടറുടെ പണിയിൽ അച്ചൻ അതൃപ്തനായപ്പോൾ പ. മാത്യൂസ് പ്രഥമൻ ബാവാ അദ്ധ്യക്ഷനായിരുന്ന കമ്മിറ്റിയിൽ അച്ചൻ ക്ഷോഭിച്ചു. കെട്ടിടം ചോർന്നതായിരുന്നു വിഷയം. അച്ചൻ വെല്ലുവിളിച്ചു, “പള്ളി പരിസരത്തോ ഹോസ്പിറ്റലിലോ ഞാൻ പണികഴിപ്പിച്ച ഏതെങ്കിലും മുറിക്ക് കുറവോ ചോർച്ചയോ കാണിച്ചുതരാമോ?” തന്റെ ജോലിയിൽ താൻ അഭിമാനം കൊള്ളുന്നു. സാധുക്കളെ സഹായിച്ചു; പക്ഷേ മോഷ്ടിക്കുന്നവരെ മുഖം നോക്കാതെ ശിക്ഷിക്കുമായിരുന്നു.

അച്ചനെ നല്ലൊരു ഗുരുവായി കണ്ട് വിദ്യാരംഭം കുറിക്കുവാൻ കുഞ്ഞുങ്ങളുമായി പല മാതാപിതാക്കളും പരുമലയിൽ എത്തിയിരുന്നു. അതുകൊണ്ട് എന്റെ മകളെയും വിദ്യാരംഭത്തിനു അരിയിൽ അക്ഷരം എഴുതിച്ചത് അച്ചനായിരുന്നു (അമേരിക്കയിൽ ജനിച്ചുവളർന്ന കുഞ്ഞുങ്ങൾക്ക് ഇന്നു വിദ്യാഭ്യാസം കൊടുക്കുന്നതിനുള്ള ശ്രമത്തിലാണ്, അവളിപ്പോൾ). എല്ലാവരും എന്നെ ജോൺ തോമസ് അച്ചനെന്നു വിളിക്കുമ്പോൾ ആലുംമൂട്ടിൽ കൊച്ചച്ചനെന്നോ ആലുംമൂട്ടിലെ ജോർജ്ജിന്റെ മകൻ എന്നോ

മാത്രമേ എന്നെക്കുറിച്ച് അച്ചൻ പറയുമായിരുന്നുള്ളു. ആലുംമൂട്ടിൽ നിന്ന് ഒരു വല്യമ്മച്ചിയെ കാരിക്കോട്ട് കെട്ടിച്ചിരുന്നു. ആ രീതിയിൽ ഞങ്ങൾ ബന്ധുക്കളുമായിരുന്നത്രെ. എന്തായാലും അച്ചാച്ചനും അച്ചനും തമ്മിൽ പ്രത്യേക സ്നേഹബന്ധമുണ്ടായിരുന്നു. പുളിക്കീഴ് ഭാഗ്യോദയം പ്രസിൽ നോട്ടീസും മറ്റും പ്രിന്റു ചെയ്യിക്കുവാൻ അച്ചൻ വരുമ്പോൾ പ്രസ് ഉടമ പി. സി. ചാക്കോ എന്റെ അച്ചാച്ചനേയും അവിടെ വിളിപ്പിക്കുമായിരുന്നു. ദീർഘനേരം അവർ മൂവരും കൂടി കുശലപ്രശ്നങ്ങൾ നടത്തിവന്നു.

പരുമല സെമിനാരിയുടെയും ഹോസ്പിറ്റലിന്റെയും ചുമതല വഹിക്കുമ്പോഴും തന്റെ മാതൃ ഇടവകയായ നിരണം പള്ളിയോടുള്ള ബന്ധം അദ്ദേഹം അന്യൂനം കാത്തുസൂക്ഷിച്ചു. ആ മഹാ ഇടവകയിലെ പല പ്രശ്നങ്ങൾക്കും ഒരു വികാരിയായ അദ്ദേഹം പരിഹാരം കണ്ടെത്തിയിരുന്നു. ഇടവകയിലെ ആയിരത്തിൽപരം വീട്ടുകാർക്ക് 13 ഇടവകപ്പട്ടക്കാരുടെ സേവനം കിട്ടിയിട്ടുള്ള സുവർണ്ണ കാലഘട്ടമുണ്ടായിരുന്നു. എന്നാൽ ശമ്പള വ്യവസ്ഥ വരികയും ഇടവകപ്പട്ടത്വ സമ്പ്രദായം നിർത്തലാക്കുകയും ചെയ്ത സാഹചര്യത്തിൽ ഇടവകയെ ശുശ്രൂഷിച്ച ഇടവകപ്പട്ടക്കാരുടെ എണ്ണം പലരുടെയും മരണത്തോടെ കുറഞ്ഞു വന്നു. 1985–ൽ നാല് ഇടവകപ്പട്ടക്കാർ ഉണ്ടായിരുന്നെങ്കിലും അവരിൽ ഒരാൾ റിട്ടയർമെന്റ് വാങ്ങിയതോടെ എണ്ണം മൂന്നായി. അജപരിപാലനത്തെ അത് സാരമായി ബാധിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ നിയമിക്കുന്ന സഹവികാരിമാർക്ക് ഇടവകപ്പട്ടക്കാരിൽ നിന്നു കാര്യമായ പിന്തുണ ലഭ്യമാകാഞ്ഞതിനാൽ ആ സ്ഥാനത്തേക്ക് ആരും കടന്നുചെല്ലാതെയുമായി. തങ്ങൾക്ക് സഹ വികാരിയെ ലഭ്യമാക്കണമെന്നും 1986–ലെ കഷ്ടാനുഭവയാഴ്ച്ച സഹവികാരിയായിരിക്കണം നടത്തേണ്ടതുമെന്ന ആവശ്യവുമായി ഇടവകക്കാർ ശാഠ്യം പിടിച്ചു. അവരെ രമ്യതയിലെത്തിക്കുവാൻ മുൻകൈ എടുത്തത് കാരിക്കോട്ടച്ചനായിരുന്നു. അച്ചന്റെ നിർദ്ദേശപ്രകാരം മെത്രാപ്പോലീത്താ എന്നെ നിരണം പള്ളിയുടെ വികാരിയായി നിയമിച്ചു. ഇടവകപട്ടക്കാർ മൂന്നുപേർ ഉള്ളതിനാൽ അവരുടെ മൂന്നു ഞായറാഴ്ച കഴിഞ്ഞു വരുന്ന നാലാം ഞായറാഴ്ചയായിരുന്നു എനിക്ക് നിരണം പള്ളിയിൽ വി. കുർബ്ബാന ചൊല്ലേണ്ടിയിരുന്നത്. ഇടവകജനങ്ങളുടെ ആത്മീയ കാര്യങ്ങളിൽ സഹ വികാരി എന്ന നിലയ്ക്ക് എല്ലാ ദിവസവും ഞാൻ പള്ളിയിൽ ഉണ്ടായിരുന്നു. വലിയ ഒരു ഇടവകയിൽ വികാരിമാർ പ്രായമായിരിക്കെ, ഒരു അസിസ്റ്റന്റിന്റെ മാത്രം സേവനം ക്ലേശപൂർണ്ണമാണെന്നു ഞാൻ ഇടവക മെത്രാപ്പോലീത്തായെ ധരിപ്പിച്ചിരുന്നു. എന്നാൽ എല്ലാ കാര്യങ്ങളിലും എനിക്ക് വേണ്ട പിന്തുണ തന്നിരുന്നത് എഴുപതുകളിലായിരുന്ന കാരിക്കോട്ടച്ചനായിരുന്നു. ഇടവകപട്ടക്കാരിൽ വികാരി വെങ്ങാഴി ജോർജച്ചനും കാരിക്കോട്ടച്ചനെ കൂടാതെ സഹവികാരിയായി പ്രവർത്തിച്ചത് മട്ടയ്ക്കൽ

ജോർജച്ചനുമായിരുന്നു. എനിക്കു കിട്ടിയിരുന്ന നാലാം തവണ കൂടാതെ, കാരിക്കോട്ടച്ചന്റെ തവണയ്ക്കും, അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ എന്നെ വി. കുർബ്ബാന അർപ്പിക്കുവാൻ അനുവദിച്ചു. അതേ തുടർന്ന്, വെങ്ങാഴിലച്ചനും, തന്റെ തവണ എനിക്ക് അനുവദിച്ചുവെന്നു മാത്രമല്ല എന്റെ സാന്നിദ്ധ്യം പ്രായമായ അദ്ദേഹത്തിനും ഇടവകയ്ക്കും സഹായകവുമായി. 1986-ലെ കഷ്ടാനുഭവയാഴ്ച ഒരു ഭാഗം എന്റെ തവണയിലും ബാക്കി കാരിക്കോട്ടച്ചന്റെ തവണയിലുമായി വന്നതിനാൽ ഈ ദിവസങ്ങളിലെല്ലാം ഞാൻ തന്നെ ആരാധനയ്ക്ക് നേതൃത്വം നൽകി. എല്ലാ ദിവസവും സന്ധ്യാനമസ്കാരത്തെ തുടർന്ന് ചെറിയ ധ്യാനവും ഉണ്ടായിരുന്നു. മട്ടയ്ക്കൽ ജോർജച്ചൻ തന്റെ വിശ്രമവേളകളിൽ ഞാൻ പറയുന്ന കാര്യങ്ങൾ പലതും ഒന്നുകൂടി വിശകലനം ചെയ്തിരുന്നു.

ദുഃഖവെള്ളിയാഴ്ച പല പള്ളികളിലും ചെയ്യാറുള്ളതുപോലെ, നിരണത്തും പ്രസംഗിക്കാമെന്ന് ഒരാൾ എന്നെ അറിയിച്ചു. പലരും എനിക്ക് അപരിചിതരായിരുന്നതിനാലും, ഈ വ്യക്തിയുടെ പ്രസംഗം കേട്ടിട്ടില്ലാതിരുന്നതിനാലും, കാരിക്കോട്ടച്ചനോട് അഭിപ്രായം ചോദിച്ചു. മറുപടി രസകരമായിരുന്നു. "അച്ചൻ പ്രസംഗിച്ചാൽ മതി. വല്ലവനും വന്ന് പ്രസംഗിക്കുമ്പോൾ അബദ്ധമാണ് പറയുന്നതെങ്കിൽ, അവന്റെ വായ് പൊത്താൻ സാധിക്കുമോ?" നമ്മുടെ ആരാധനകളിൽ പലരിൽ നിന്നും ശിഷ്യത്വം പ്രാപിച്ച വൈദികർ വ്യത്യസ്ത രീതികളിൽ ആരാധന നടത്തിയതിന് വിരാമമിടാനാണ് യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി ശുശ്രൂഷാസംവിധാനം എഴുതി പ്രസിദ്ധീകരിച്ചത്. നിരണത്തും വൈദികരുടെ ഇടയിൽ ഈ വ്യത്യസ്തത ഉണ്ടായിരുന്നതുകൊണ്ട്, ആരാധനകളിൽ, പ്രത്യേകിച്ചും കഷ്ടാനുഭവയാഴ്ച എനിക്ക് ഈ പുസ്തകം വളരെ സഹായകമായിരുന്നു. അത് ത്രോണോസിൽ തന്നെ വച്ചുകൊള്ളുവാൻ, കാരിക്കോട്ടച്ചൻ നിഷ്കർഷിച്ചു. ഉദാഹരണത്തിന്, ഒരു വിഭാഗം വൈദികർ "നിൻ മാതാവ് വിശുദ്ധന്മാർ....." എന്ന പ്രാർത്ഥന കഷ്ടാനുഭവയാഴ്ചയിലെ കുർബ്ബാനകളുടെ ആരംഭത്തിൽ സ്വീകരിക്കുകയില്ലായിരുന്നു. പകരം 'നാഥാ തേ സ്തുതിയും' ചൊല്ലുമായിരുന്നു. ആരാധനയുടെ ഏകീകരണതിന് ഈ പുസ്തകം നല്ലവണ്ണം ഉപകരിച്ചു (വിദ്യാർത്ഥി പ്രസ്ഥാനം സെക്രട്ടറിയായിരിക്കുമ്പോൾ ഈ പുസ്തകം തീരുന്നതിനു മുമ്പു തന്നെ വീണ്ടും പ്രസിദ്ധീകരിക്കുവാൻ ഞാൻ ശ്രദ്ധിച്ചിരുന്നു. ഇന്ന് ഈ കടമ എം. ഒ. സി. പബ്ലിക്കേഷൻസ് വേണ്ടവിധം നിർവ്വഹിക്കുന്നു).

നിരണം പള്ളിയിൽ രാവിലെ വൈദ്യുതി ഇല്ലാതെ വന്ന ഒന്നുരണ്ട് സന്ദർഭങ്ങളിൽ അച്ചൻതന്നെ വി. കുർബ്ബാന അർപ്പിച്ചു. അന്ന് 37 കാരനായ എന്റെ ഇരട്ടി പ്രായം ഉണ്ടായിരുന്ന ആ വന്ദ്യ പിതാവിന്റെ ശബ്ദമായിരുന്നു മൈക്കില്ലാതെ ആരാധനയ്ക്ക് ഗാംഭീര്യം നൽകിയത്. അതറിഞ്ഞു

കൊണ്ടു തന്നെ ഇന്നു കറണ്ടില്ലാത്തതുകൊണ്ട് താൻ ചൊല്ലിക്കൊള്ളാമെന്ന് എന്നോട് പറയുമായിരുന്നു. നല്ല സ്ഫുടമായും ഇമ്പകരമായും അദ്ദേഹം ആരാധനകൾ നിർവ്വഹിച്ചു.

നിരണം പള്ളിയിൽ സഹവികാരിയായിരിക്കെ എം. ജി. ഒ. സി. എസ്. എം. ന്റെ ഒരു യൂണിറ്റ് അവിടെ ആരംഭിച്ചത് ഇടവകയുടെ വളർച്ചയ്ക്ക് വളരെ പ്രയോജകീഭവിച്ചു. അച്ചനാണ് അതിന് വേണ്ട ഒത്താശകൾ നൽകിയത്. പള്ളിക്ക് ഓഫീസും കെട്ടിടവും ആധുനിക രീതിയിൽ പടുത്തുയർത്തിയപ്പോൾ പഴയ കെട്ടിടത്തിന്റെ പ്രാധാന്യം വിസ്മരിച്ചു. അതൊരു ഗോഡൗണായി മാറി. പരുമല തിരുമേനിയും അതിന് മുമ്പ് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുമൊക്കെ വിശ്രമിക്കുകയും അന്തിയുറങ്ങുകയും ചെയ്തിട്ടുള്ള മുറികളാണ് ഗോഡൗണായി കിടക്കുന്നത് എന്ന കുണ്ഠിതം അച്ചനും ഉണ്ടായി. നിരണം പള്ളി അതിന്റെ ലക്ഷ്യത്തിൽ നിന്നിരുന്നെങ്കിൽ, പരുമലയേക്കാൾ പ്രാധാന്യം അതിന് ലഭിച്ചേനേ എന്ന് ഒരിക്കൽ സങ്കടത്തോടെ അച്ചൻ പറഞ്ഞു. ആ ദുഃഖം എം. ജി. ഒ. സി. എസ്. എം. അംഗങ്ങൾ പരിഹരിച്ചു. മുറികൾ വെടിപ്പാക്കി. പലരുടെയും സഹായത്താൽ പള്ളി ചുമതലക്കാർ ആ കെട്ടിടം തന്നെ പഴമ കളയാതെ പുതുക്കിയെടുത്തു. ഇന്നത് നിരണം തീർത്ഥാടനകേന്ദ്രത്തിന്റെ ഒരു ഭാഗമാണ്.

പരുമലപള്ളി പൊളിച്ചു പണിയുന്നതിനോട് കാരിക്കോട്ടച്ചനു യോജിപ്പില്ലായിരുന്നു. എതിർത്താലും പ്രയോജനമില്ലെന്നു മനസ്സിലാക്കി അദ്ദേഹം എല്ലാം ഉള്ളിലൊതുക്കി. പള്ളി പൊളിച്ചപ്പോൾ അതിന്റെ ഒരു ഭാഗം പോലും നഷ്ടപ്പെടാതെ ഒരു പണിപ്പുരയിൽ സൂക്ഷിപ്പിച്ചു. തുടർന്ന് അത് 'എൻജിനിയർ അച്ചൻ' പഴയ പള്ളിയുടെ അതേ അളവിൽ പരുമല ഹോസ്പിറ്റലിൽ ചാപ്പലിനു രൂപകല്പന നൽകി. പഴയ പരുമലപള്ളി അതേ രൂപത്തിൽ അവിടെ സ്ഥാപിച്ചു. അത് കൂദാശ ചെയ്യുമ്പോൾ അന്നത്തെ കാതോലിക്കാബാവായോടൊപ്പം വി. മൂന്നിന്മേൽ കുർബ്ബാനയിൽ ഒരു കാർമ്മികനായി എന്നെയും നിയോഗിച്ചിരുന്നു. ആ സ്നേഹസാഗരത്തിനു മുമ്പിൽ ഞാനൊന്നുമല്ല. പുത്രനിർവിശേഷമായ സ്നേഹത്തോടെയുള്ള എന്റെ പ്രാർത്ഥനകൾ മാത്രം! പരുമലയിലും നിരണത്തും ആരാധനയിൽ സന്തോഷം കണ്ടെത്തിയ ആ വന്ദ്യപിതാവ് ഇന്ന് 'ദൈവസിംഹാസനത്തിൽ മുമ്പിലിരുന്ന് അവന്റെ ആലയത്തിൽ രാപ്പകൽ അവനെ ആരാധിക്കുന്നു' (വെളി. 7:15).



# പരുമല സെമിനാരിയുടെ ആധുനിക ശില്പി

## വെരി. റവ. ഇലവുക്കാട്ട് ഗീവറുഗീസ് റമ്പാൻ

മട്ടയ്ക്കൽ കുടുംബാംഗമായ കെ. ബി. മാത്യൂസച്ചന്റെ ദീർഘകാല പ്രവർത്തനത്തിനിടയിൽ പരുമല സെമിനാരിയ്ക്ക് മാത്രമല്ല സമീപ പ്രദേശങ്ങൾക്കും അതുപോലെ ഇടവകകളുടെ വളർച്ചയ്ക്കും സഭയുടെ കെട്ടുറപ്പിനും, വിശ്വാസ സംരക്ഷണത്തിനും ഇടയായി.

മാത്യൂസച്ചൻ പരുമല കൊച്ചുതിരുമേനിയോട് എന്നപോലെ തന്നെ കുറിച്ചി കല്ലാശ്ശേരിബാവാ (ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ) യുടെയും കറതീർന്ന ഉത്തമ ഭക്തനായിരുന്നു. അച്ചന്റെ സഭയോടുള്ള ഭക്തി, വിശ്വാസം എന്നിവ തന്റെ കർമ്മത്തിലൂടെ കാണിച്ചു കൊടുക്കുന്നതിന് സാഹചര്യം ലഭിച്ചു. അദ്ദേഹത്തിന്റെ കഴിവുകളും, ബന്ധങ്ങളും, ഭക്തിയും, ബുദ്ധിയും, ജീവിതവും എല്ലാം ആയതിലേക്ക് പ്രയോജനപ്പെടുത്തുകയും ചെയ്തു.

ആരാധനയിലും ജീവിതത്തിലും വളരെ നിഷ്ഠയുള്ള വ്യക്തിയായിരുന്നു അച്ചൻ. ഹൃദ്യമായ ആരാധനയായിരുന്നു അച്ചന്റേത്. കൂദാശകൾ എല്ലാം വളരെ ചിട്ടയോടും ഒരുക്കത്തോടും കൂടിയായിരുന്നു നിർവ്വഹിച്ചിരുന്നത്.

ആജ്ഞാശക്തിയും, ധൈര്യവും, ആത്മീയ പൗരുഷവും നിസ്വാർത്ഥതയും, ഉദ്ദേശ ശുദ്ധിയും ഒക്കെയായിരുന്നു അദ്ദേഹത്തിന്റെ കൈമുതൽ. ഇവകൾ അച്ചന്റെ ജീവിതത്തെയും പ്രവർത്തനങ്ങളെയും അർത്ഥമുള്ളവയാക്കിത്തീർത്തു. ഒരു വ്യക്തി എന്നുള്ളതിനപ്പുറം ഒരു പ്രസ്ഥാനം തന്നെയായിരുന്നു അച്ചൻ എന്ന് മനസ്സിലാക്കാൻ സാധിക്കും.

കാരിക്കോട്ടച്ചൻ വളർന്നു വന്ന കാലഘട്ടം വളരെ കഷ്ടതകൾ നിറഞ്ഞതായിരുന്നു. ചരിത്രം പരിശോധിക്കുമ്പോൾ ആ കാലഘട്ടത്തിലെ സാമൂഹികവും സാമ്പത്തികവുമായ സ്ഥിതി വളരെ കഷ്ടത നിറഞ്ഞതായിരുന്നു എന്ന് കാണാം. നല്ല ശതമാനം ക്രിസ്ത്യാനികളും അക്രൈസ്തവരും ദാരിദ്ര്യരേഖയുടെ താഴെപടിയിൽ കഴിഞ്ഞിരുന്നവരാണ്. അച്ചൻ അത്തരക്കാർക്ക് ഒരു താങ്ങായിരുന്നു

### അച്ചന്റെ സ്വപ്നങ്ങളുടെ ആവിഷ്ക്കാരങ്ങൾ

അദ്ദേഹത്തിന് ഒരു മിഷണറി ആവേശം ഉണ്ടായിരുന്നു. പരുമല തിരു

മേനിയുടെ മദ്ധ്യസ്ഥതയെപ്പറ്റിയുള്ള മാഹാത്മ്യവും, പരുമല കബറിട ത്തിന്റെ ശ്രേഷ്ഠതയും മറ്റും അറിയിക്കുന്നതിന് അദ്ദേഹം സമീപപ്രദേശ ങ്ങളിലുള്ള ഇടവകകൾ സന്ദർശിക്കുമായിരുന്നു. കൂടാതെ പെരുന്നാൾ സംബന്ധിച്ച് പദയാത്രയും ഈ ഇടവകകളിൽ നിന്നും പരുമലയ്ക്ക് എത്തുന്നതിനുള്ള പ്രോത്സാഹനവും കൊടുക്കുകയുണ്ടായി. ആ സംരംഭം ഇന്ന് ആരേയും കോരിത്തരിപ്പിക്കുന്ന അനുഭവമായി കഴിഞ്ഞിരിക്കുന്നു. പരുമലയെ ബന്ധിപ്പിക്കുന്ന പദയാത്ര കേരളത്തിലെ ഇടവകളിൽ നിന്നു മാത്രമല്ല കേരളത്തിന് പുറത്തുള്ള ഇടവകകളിൽ നിന്നും ഭദ്രാസനങ്ങളിൽ നിന്നും വരുന്നുണ്ട്.

കാരിക്കോട്ടച്ചൻ പരുമലയിൽ പ്രവർത്തനം ആരംഭിച്ചപ്പോൾ കെട്ടിട ങ്ങൾ ആകെക്കൂടി പൊളിഞ്ഞ് കിടന്നിരുന്നു. കൂടാതെ ആവശ്യത്തിനുള്ള കെട്ടിടങ്ങളും ഇല്ലായിരുന്നു. അതിനെയെല്ലാം പുനർനിർമ്മിച്ചും, പുതു ക്കിയും മറ്റും ഉറപ്പുള്ളതാക്കിത്തീർത്തു. അദ്ദേഹം ആദ്യമായി ചെയ്തത് ഇവിടുത്തെ സണ്ടേസ്ക്കൂൾ പ്രസ്ഥാനം നല്ല രീതിയിൽ നടത്തി എടു ക്കുവാൻ ശ്രമിച്ചു എന്നുള്ളതാണ്. നിരണത്തിനും സമീപപ്രദേശങ്ങൾ ക്കും ഇത് മാതൃകയായി എന്നു തന്നെ പറയാം. തുടർന്ന് അച്ചൻ പരുമല കൊച്ചുതിരുമേനിയുടെ കബർമുറി പുതുക്കിപ്പണിഞ്ഞു. അതുപോലെ പള്ളിക്ക് പടിഞ്ഞാറുവശത്തെ നാടകശാല വൃത്തിയാക്കി കതകുകളും, ജനലുകളും, ഗോവണിയും മറ്റും നിർമ്മിച്ച് ഭദ്രമാക്കിത്തീർത്തതും അച്ചന്റെ കാലഘട്ടത്തിലാണ്. പള്ളിയിൽ ധാരാളം ആളുകൾ ക്രമേണ ആരാധന യിൽ പങ്കുചേരാനായി വന്നുതുടങ്ങിയപ്പോൾ പഴയപള്ളിയുടെ പടിഞ്ഞാ റുവശത്തുള്ള വളച്ചു വാതിലും, അതിനു പടിഞ്ഞാറുള്ള നാടകശാലയും മാറ്റിയിട്ട് റോളിംഗ് ഷട്ടർ വച്ചു. പള്ളിക്ക് പുറത്തുനിൽക്കുന്ന ആളുകൾ ക്കും ആരാധനയിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുന്നതിനുള്ള സൗകര്യം അച്ചൻ ഉണ്ടാക്കിക്കൊടുത്തു.

ഇന്നു കാണുന്ന ധ്യാനമന്ദിരത്തിന്റെയും, പള്ളിക്ക് വടക്ക് നിൽക്കുന്ന ആഫീസ്, താമസം, ഭക്ഷണശാല എന്നീ സൗകര്യങ്ങൾ ഉള്ള കെട്ടിട ത്തിന്റെയും നിർമ്മാതാവ് അച്ചനായിരുന്നു. ഇതിന്റെയെല്ലാം ആർക്കിടെ ക്റ്റും എൻജിനീയറും അച്ചൻ തന്നെയായിരുന്നു. അച്ചന്റെ മനസ്സിൽ എപ്പോഴും അതിന്റെ പ്ലാനുകൾ കൃത്യമായ രൂപത്തിൽ സ്ഥിതിചെയ്തി രുന്നു.

അച്ചൻ ഒരു ഹോമിയോ ഡോക്ടർ കൂടിയായിരുന്നു. പൗരോഹിത്യ ശുശ്രൂഷ മൂലം ആത്മാവിന്റെ ഡോക്ടർ എന്നതുപോലെ അദ്ദേഹം ശരീര ത്തിൽ വന്നു ഭവിക്കുന്ന രോഗങ്ങളെയും ചികിത്സിച്ച് സൗഖ്യമാക്കുന്ന ഡോക്ടർ ആയിരുന്നു.

കഴിവുള്ളവരെ പ്രോത്സാഹിപ്പിക്കുന്ന സ്വഭാവം കാരിക്കോട്ട് അച്ചനുണ്ടായിരുന്നു. ഇന്ന് വളരെ അപൂർവ്വമായി സമൂഹത്തിൽ കാണുന്ന ഒരു സ്വഭാവവിശേഷമാണിത്. ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ, അച്ചന്റെ ഈ സ്വഭാവത്തെ വളരെ ശ്ലാഘിച്ച് പറയാറുണ്ട്. കാരിക്കോട്ടച്ചന്റെ ഗുരുവും ഭക്തനുമായ കുറിച്ചി കല്ലാശ്ശേരിൽ പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഛായാചിത്രം വരച്ചുകൊടുത്തതിന് അന്നത്തെ കാലത്ത് നൂറു രൂപാ നൽകി അനുഗ്രഹിച്ചു എന്ന് ബേബി പറയുന്നു. അത് ആർട്ടിസ്റ്റ് ബേബിയെ സംബന്ധിച്ച് ഒരു വലിയ കാര്യമായി ഇന്നും അദ്ദേഹം ഓർക്കുന്നു.

കുടുംബ കല്ലറയ്ക്ക് ആരംഭം കുറിച്ചത് ബ. അച്ചന്റെ കാലത്താണ്. ഇന്ന് സെമിനാരിയുടെ കീഴിൽ ഉള്ള ഇടവകയിലെ എല്ലാ കുടുംബാംഗങ്ങൾക്കും കുടുംബ കല്ലറയുടെ സംവിധാനം സെമിനാരിയുടെ ചെലവിൽ ചെയ്തുകൊടുത്തിട്ടുണ്ട്. ഇടവകാംഗങ്ങൾ ഒരു ചെലവും വഹിക്കാതെ അവരുടെ കർമ്മാദികൾ എല്ലാംതന്നെ സൗജന്യമായി ചെയ്തുകിട്ടുന്ന ഏക ഇടവകയായിരിക്കും ഇത്.

പള്ളിയും അഴിപ്പുരയും, ലോവർ പ്രൈമറി സ്കൂളും മറ്റും നിന്നിരുന്ന സ്ഥലം മാത്രമേ സെമിനാരിക്ക് മുമ്പ് ഉണ്ടായിരുന്നുള്ളു. ബാക്കി സ്ഥലങ്ങൾ എല്ലാം കുറേശ്ശെ കുറേശ്ശെയായി അച്ചന്റെ കാലത്ത് വാങ്ങിച്ച് ചേർത്ത് വികസിപ്പിച്ച് എടുത്തിട്ടുള്ളതാണ്. പള്ളിയും, പരിസരവും, ബന്ധപ്പെട്ടുള്ള കെട്ടിടങ്ങളും എല്ലാം പൂർത്തീകരിച്ച് കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ശ്രദ്ധ ആതുരസേവന രംഗത്തേയ്ക്ക് നീങ്ങി. ആശുപത്രി സ്ഥാപനത്തിന്റെ പ്രധാന ശില്പിയും നടുംതൂണായി അദ്ദേഹം നിലകൊണ്ടു. ഇന്ന് അന്താരാഷ്ട്ര ചികിത്സാരംഗത്ത് അറിയപ്പെടുന്ന ചികിത്സാകേന്ദ്രവും, സുപ്പർ സ്പെഷ്യാലിറ്റി ആശുപത്രിയും നേഴ്സിംഗ് സ്കൂളും മറ്റുമായി ഈ പ്രസ്ഥാനം ഉയർന്നു കഴിഞ്ഞിരിക്കുന്നു.

## മലങ്കരസഭാ വസ്തുക്കളുടെ വീണ്ടെടുപ്പുകൾ

കറ്റാനത്തെ മലങ്കരസഭയുടെ 23 1/2 ഏക്കർ നിലം പാട്ടക്കാരുടെ കയ്യിൽ നിന്നും ഒഴിപ്പിക്കാൻ യുദ്ധത്തിന് ഇറങ്ങിയ അച്ചന്റെ നേതൃത്വം അതീവ ശ്ലാഘനീയം തന്നെ. അന്ന് നിലത്തിൽ മുട്ടറ്റം വെള്ളമുള്ള സമയത്ത് കമ്മീസ് അരയിൽ ചുറ്റിക്കെട്ടി കാളയെ ഉപയോഗിച്ച് സ്വയമായി ഉഴുതു വൃത്തിയാക്കി കൃഷി ആരംഭിക്കുകയും അതിന്റെ അവകാശം സഭയ്ക്ക് സ്വന്തമാക്കിക്കൊടുക്കുകയും ചെയ്തു. അതുപോലെ എം. ഡി. സെമിനാരിയുടെ സ്ഥലം ഒഴിപ്പിക്കുന്നതിനും അച്ചന്റെ നിസ്വാർത്ഥമായ ഇടപെടൽ അഭിമാനാർഹമായിരുന്നു.

അച്ചൻ ദീർഘകാലം കോർപ്പറേറ്റ് മാനേജ്മെന്റ് സ്കൂളുകളുടെ ഭര

ണസാരഥ്യം വഹിച്ചിരുന്നു. അദ്ദേഹത്തെ ഏൽപ്പിച്ച എല്ലാ ചുമതലകളും സ്തുത്യർഹമായ നിലയിൽ വീഴ്ച ഒന്നുമില്ലാതെ, പ്രതിഫലേച്ഛ കൂടാതെ നിർവ്വഹിച്ചു എന്നുള്ളത് അനുകരണാർഹമാണ്.

### മൂറോൻ കൂദാശയുടെ പ്രധാന ചുമതലക്കാരൻ

കുറിച്ചി കല്ലാശ്ശേരിൽ ബാവായുടെ കാലത്ത് നടത്തപ്പെട്ട വി. മൂറോൻ കൂദാശയുടെ പ്രധാന ചുമതലക്കാരൻ അച്ചനായിരുന്നു. ബാവായ്ക്ക് അത്രയ്ക്കു ബഹുമാനവും സ്നേഹവും കാരിക്കോട്ടച്ചനോട് ഉണ്ടായിരുന്നു എന്നുള്ളതിന്റെ ഒരു അടയാളമായി ഇതിനെ കാണാവുന്നതാണ്.

പരുമലയിലെ പഴയ പള്ളി പൊളിച്ചതിൽ അദ്ദേഹം അതീവ ദുഃഖിതനായിരുന്നു. പഴയ പള്ളിയും കുദ്കുദിശും അച്ചന്റെ പ്രത്യേകമായ ഉത്സാഹത്താലും വ്യുൽപ്പത്തി കൊണ്ടും ആശുപത്രിയോട് ചേർന്ന് പുനഃപ്രതിഷ്ഠിച്ചു.

പരുമല സെമിനാരിയുടെയും പരുമല ആശുപത്രിയുടെയും ചുമതല മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും നേരിട്ടുള്ള ഭരണത്തിൻകീഴിലാക്കണമെന്നുള്ള പ്രധാന ഉപദേശവും ആയതിലേക്ക് അക്ഷീണം പരിശ്രമിക്കുകയും ചെയ്തതിന്റെ ഉത്തരവാദിത്വം അച്ചന്റേത് തന്നെയായിരുന്നു.

### അച്ചൻ കള്ളനെ ഓടിച്ചിട്ടു പിടിച്ചു

അച്ചനെ ആർക്കും കളിപ്പിക്കാനോ കൊച്ചാക്കാനോ സാദ്ധ്യമല്ലായിരുന്നു. എപ്പോഴും മറ്റുള്ളവരിൽ പ്രമുഖനായി തന്നെ നിലകൊള്ളുന്ന ഒരു സ്വഭാവ വൈശിഷ്ട്യമായിരുന്നു അദ്ദേഹത്തിന്റേത്. ഒരിക്കൽ തിരുവല്ലായിൽ നിന്നും പരുമലയിലേയ്ക്ക് ബസ്സിൽ വരുന്ന സമയത്ത് അദ്ദേഹത്തിന്റെ പോക്കറ്റിൽ ഉണ്ടായിരുന്ന പേഴ്സ് ആരോ എടുക്കുന്നതായി തോന്നി. പെട്ടെന്ന് ബെല്ലടിച്ച് ബസ്സ് നിർത്തിച്ചു. പോക്കറ്റടിക്കാരൻ ബസ്സിൽ നിന്നും ഇറങ്ങിപ്പോകുകയും ചെയ്തു. അച്ചൻ പോക്കറ്റ് തപ്പിനോക്കിയപ്പോൾ അദ്ദേഹത്തിന്റെ പേഴ്സ് നഷ്ടപ്പെട്ടതായി കണ്ടു. പെട്ടെന്ന് ആ കള്ളന്റെ പിന്നാലെ അച്ചനും ഇറങ്ങി ഓടിച്ചിട്ട് നടുറോഡിൽ ഇട്ട് അവനെ പിടിക്കുകയും നല്ലവണ്ണം രണ്ട് പൊട്ടിക്കലുകൾ കൊടുക്കുകയും ചെയ്തു. അച്ചന്റെ പേഴ്സ് എല്ലാവരും കൂടി അവനിൽ നിന്നും എടുത്തു കൊടുത്തു.

കർത്താവു നൽകിയ താലന്തുകളെ വർദ്ധിപ്പിച്ച നല്ലവനും വിശ്വസ്തനുമായ കാര്യവിചാരകനെപ്പോലെ കാരിക്കോട്ടച്ചൻ തനിക്ക് ലഭിച്ച സാഹചര്യത്തെ ദൈവത്തിനും സഭയ്ക്കും, സമൂഹത്തിനും പ്രയോജനകരമാകുമാറ് വർദ്ധിപ്പിച്ചു. ഒരു പുരുഷായുസ്സിൽ ചെയ്യാവുന്നതിൽ അപ്പുറം

അദ്ദേഹത്തിന് ചെയ്യാൻ സാധിച്ചത് ഒരു നിമിത്തമായോ ദൈവാനുഗ്രഹമായോ പരിശുദ്ധ പരുമല തിരുമേനിയുടെയും പിതാക്കന്മാരുടെയും അനുഗ്രഹമായോ കാണുവാൻ കഴിയും. ഭക്തിയും, യുക്തിയും, ബുദ്ധിയും, തന്റേടവും, പ്രവർത്തിക്കുന്നതിനുള്ള ചുറുചുറുക്കും എല്ലാം ഒന്നിച്ച് സമ്മേളിച്ചിരുന്ന ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു കാരിക്കോട്ടച്ചൻ. അച്ചന് സഭയിൽ ഒരു മേൽപ്പട്ടക്കാരനായിട്ട് ഉയർന്ന് വരാമായിരുന്നു. എങ്കിലും അതിനൊന്നും ഊന്നൽ കൊടുക്കാതെ തന്നെ ഏല്പിച്ച സെമിനാരിയുടെ ഉത്തരവാദിത്വം ഏറ്റവും പ്രശസ്തമായ നിലയിൽ നിർവ്വഹിക്കുകയാണ് ഉണ്ടായത്. അച്ചന്റെ നേതൃത്വത്തിൽ ഈ സെമിനാരിയുടെയും ഇതിന്റെ പേരിലുള്ള ആശുപത്രിയുടെയും അഭിവൃദ്ധിയിലുണ്ടായിട്ടുള്ള നേട്ടങ്ങൾ എന്നും വിലമതിക്കപ്പെടുന്നവയും സ്തുത്യർഹങ്ങളുമാണ്.

